# ഉത്തരരാമായണം

ഗദ്യം

(രണ്ടാം ഭാഗം)




കൊച്ചി

മലയാളഭാഷാപരിഷ്കരണക്കമ്മിററിയിൽനിന്നു

പ്രസിദ്ധപ്പെടുത്തുന്നതു്.

ശ്രീരാമവൎമ്മ ഗ്രന്ഥാവലി നമ്പർ 40.

# ഉത്തരരാമായണം

## ഗദ്യം

(രണ്ടാം ഭാഗം)




കൊച്ചി

മലയാളഭാഷാപരിഷ്കരണക്കമ്മിററിയിൽനിന്നു

പ്രസിദ്ധപ്പെടുത്തുന്നതു്.

ശ്രീരാമവർമ്മ ഗ്രന്ഥാവലി നമ്പർ 40.

# ഉത്തരരാമായണം

## ഗദ്യം

(രണ്ടാം ഭാഗം)

കൊച്ചി
മലയാളഭാഷാപരിഷ്കരണക്കമ്മിററിയിൽനിന്നു
പ്രസിദ്ധപ്പെടുത്തുന്നത്.



1125.



[വില 1—8—0.

# വിഷയാനുക്രമണിക



അയോദ്ധ്യയിൽ ഒരു ബ്രാഹ്മണനുണ്ടായ ബാലമരണം—നാരദമുനി വന്നു് ബാലമരണത്തിനുള്ള കാരണം ജംബുകൻ എന്ന ശൂദ്രമുനിയുടെ തപസ്സാണെന്നറിയിക്കുന്നതു്—ശ്രീരാമൻ ജംബുകനെക്കൊല്ലുന്നതും, ബാലൻ ജീവിക്കുന്നതും. ഭാ. 90—98.

ശ്രീരാമന്റെ അഗസ്ത്യദർശനം—അഗസ്ത്യൻ കഥകൾ പറയുന്നതു്—ശ്വേതരാജചരിതം—ദണ്ഡൻ എന്ന രാജാവിന്റെ കഥയും ദണ്ഡകാരണ്യമുണ്ടായ പ്രകാരവും—ശ്രീരാമൻ അയോദ്ധ്യയിലേക്കു എഴുന്നള്ളുന്നതു്. ഭാ. 98—114.

ശ്രീരാമന്റെ യജ്ഞത്തിനുള്ള ആലോചന—ലക്ഷ്മണൻ ഇന്ദ്രനു വൃത്രവധത്തിലുണ്ടായ ബ്രഹ്മഹത്യയുടെ കഥ പറഞ്ഞു അശ്വമേധമാണു് ചെയ്യേണ്ടതു് എന്നു പറയുന്നതു്—ശ്രീരാമൻ ഇളമഹാരാജാവിന്റെ കഥ പറയുന്നതും, അശ്വമേധം ചെയ്വാനൊരുക്കുന്നതും. ഭാ. 114—129.



കുശലവന്മാരുടെ ഉൽപത്തി—അശ്വമേധാശ്വത്തെ ശത്രുഘ്നൻ സഞ്ചരിപ്പിക്കുന്നതു്—ലവൻ ശത്രുഘ്നനോടെതിരിടുന്നതും ശത്രുഘ്നൻ ലവനെ ബന്ധിക്കുന്നതും—കുശൻ ചെന്നു ശത്രുഘ്നനേയും മററും ബന്ധിച്ചുകൊണ്ടു വരുന്നതും സീതാദേവി വിടുവിക്കുന്നതും. ഭാ. 129—138.

ശ്രീരാമാശ്വമേധാരംഭം—അശ്വമേധത്തിന്നു സീതയോടും കുശലവന്മാരോടുംകൂടി വാല്മീകിമഹർഷി എത്തുന്നതു്—കുശലവന്മാർ രാമായണകഥ പാടുന്നതു്.—ശ്രീരാമൻ വാല്മീകിയെ വരുത്തുന്നതും സീതയെ വീണ്ടും അഗ്നിപ്രവേശം ചെയ്യിക്കാൻ നിശ്ചയിക്കുന്നതും—സീതാദേവിയുടെ സത്യവാക്യം-ഭൂമീദേവി പ്രത്യക്ഷീഭവിച്ചു് സീതയെ കൊണ്ടുപോകുന്നതു്—അശ്വമേധാവസാനം. ഭാ. 138-167.

ശ്രീരാമന്റെ ഭ്രാതാക്കന്മാൎക്കു ഈരണ്ടു പുത്രന്മാർ ഉണ്ടാകുന്നതും അവരെ ഓരോ നഗരത്തിൽ രാജാവായി വാഴിക്കുന്നതും—ബ്രഹ്മനിയോഗത്താൽ കാലൻ താപസവേഷംപൂണ്ടു ശ്രീരാമനോടു സ്വകാൎയ്യം പറയുന്നതും അപ്പോൾ ദുൎവ്വാസസ്സിന്റെ ആഗമനത്താൽ ലക്ഷ്മണൻ അവിടെ ചെല്ലുന്നതും—ശ്രീരാമൻ കാലനോടു പ്രതിജ്ഞ ചെയ്ത പ്രകാരം ലക്ഷ്മണനെ കൊല്ലേണമല്ലോ എന്നോൎത്തു് വ്യസനിക്കുന്നതും വസിഷ്ഠോപദേശത്താൽ കൊല്ലുന്നതിന്നു പകരം ഉപേക്ഷിക്കുന്നതും—ശ്രീരാമാദികളുടെ സ്വൎഗ്ഗാരോഹണം. ഭാ. 167—199.

ഫലശ്രുതി— ഭാ. 199—202.

# ഉത്തരരാമായണം

(ഭാഷാഗദ്യം)

✣—✣—✣

## രണ്ടാം ഭാഗം

---

പിന്നെ ശ്രീരാഘവചക്രവൎത്തി സമസ്തലോകത്തിന്നുമഭിഷിക്തനായി രണ്ടു മാസം ചെന്ന കാലമഖിലലൊകകൎത്താവാകിയ ശ്രീരാമദെവന്റെ ധൎമ്മപത്നിയാകിയ സീതാദെവിക്കു ഗൎഭമുണ്ടാവിതും ചെയ്തു. അതു കണ്ടു ശ്രീരാമദെവതിരുവടിയും നമുക്കു സന്തതിയുണ്ടായിതെന്നു പെരിക പ്രീതിപെട്ടു സന്തൊഷമുടയവനായിവസിപ്പൂതും ചെയ്താൻ. പിന്നെ രാവണാദിരാക്ഷസരെ നിഗ്രഹിച്ചു തിരുവയൊദ്ധ്യാപുരിയെ പ്രാപിപ്പാൻ ശ്രീവിഭീഷണൻ കൊടുത്ത വിമാനമെറി വന്ന പുഷ്പകവിമാനം പണ്ടു ബ്രഹ്മന്തിരുവടി വൈശ്രവണ്ണന്നു കൊടുത്തൊന്നുമതു വൈശ്രവണ്ണനൊടു രാവണൻ ബലാൽക്കാരെണ പറിച്ചു കൊണ്ടുപൊയതിപ്പൊൾ വൈശ്രവണ്ണന്നു കൊടുക്കണമെന്നു നിൎണ്ണയിച്ചു വിമാനത്തെത്തന്തിരുവടി തിരുവയൊദ്ധ്യക്കെഴുന്നള്ളിയ നാളെ വൈശ്രവണ്ണന്നു കൊടുപ്പിതും ചെയ്തു. അതുനെരം ലൊകപാലന്മാരിൽ പ്രധാനനാകിയ വൈശ്രവണ്ണനും നിരൂപിച്ചു സകലലൊകമംഗല്യാംഗസമ്പന്നനാകിയ വിഷ്ണുഭഗവാൻ ദെവകളെയും മഹൎഷികളെയും ബ്രാഹ്മണരെയും പശുക്കളെയും പതിവ്രതമാരെയും ത്രൈലൊക്യത്തെയു രക്ഷി

പ്പാനായി സൂൎയ്യവംശാലങ്കാരസംഭൃതനാകിയ ദശരഥരാജാവിന്നു പുത്രനായി ശ്രീരാമനെന്നു തിരുനാമമുടയവനായി അവതരിപ്പൂതും ചെയ്തു ത്രൈലൊക്യകണ്ടകനാകിയ രാക്ഷസരാജാവു രാവണനെന്നൊടു പറിച്ചു കൊണ്ടുപൊയ വിമാനത്തെയവനെയുമവൻെറ വംശമശെഷമൊടുക്കി പുഷ്പകവിമാനമെനിക്കു കൊടുത്തയച്ചതു ഞാനിപ്പോൾ ഭഗവാൻഭക്തവത്സലനായി ജഗൽകൎത്താവായിരിക്കുന്നശ്രീരാമദെവന്തിരുവടിക്കുകൊടുക്കണമെന്നു നിൎണ്ണയിച്ചു പുഷ്പകത്തെ നൊക്കിച്ചൊല്ലിനാൻ വൈശ്രവണ്ണൻ. എടൊ പുഷ്പകവിമാനെ നീ പൊയി തിരുവയൊദ്ധ്യയെ പ്രാപിച്ചു ശ്രീരാമദെവനെ ചുമന്നു നടപ്പൊരുത്തനാകായെന്നു വൈശ്രവണ്ണൻ ചൊല്ലക്കെട്ടു സത്വരമളകാപുരിയിൽനിന്നുപുറപ്പെട്ടംബരമാൎഗ്ഗെ പൊയിതിരുവയൊദ്ധ്യാപുരിയെ പ്രാപിച്ചാസ്ഥാനമണ്ഡപത്തിൽപരിവാരജനപരിവൃതനായിരുന്നരുളിന ചക്രവൎത്തിയെക്കണ്ടു മുമ്പിലാമ്മാറുവന്ദിച്ചുനിന്നറിയിപ്പൂതും ചെയ്താൻ. കെൾക്ക മഹാരാജാവെ ഞാനളകാപുരിയിൽനിന്നു വൈശ്രവണ്ണൻ നിയൊഗത്താൽ നിന്തിരുവടിയെ വഹിച്ചു നടപ്പാൻ വന്നിതുമെന്നാൻ. അതുനെരം ചന്ദ്രമണ്ഡലംപൊലെ കുളൎത്തു ശൊഭയൊടുകൂടിയുള്ള ശ്രീമുഖമുയൎത്തി രമണീയമയങ്ങളായ തൃക്കണ്ണുകൊണ്ടു വളര മിഴിച്ചു കുളിര നൊക്കിയപ്പൊളെന്നെ കൈക്കൊൾകെന്നു പുഷ്പകവിമാനം ചൊല്ലക്കെട്ടു മന്ദസ്മിതം ചെയ്തു പുഷ്പകവിമാനത്തൊടരുളുവിതും ചെയ്തു. എടൊ വിമാനെ നീ പൊയി വൈശ്രവണ്ണനെത്തന്നെ പ്രാപിച്ചു അവിടെ വസിക്ക, എനിക്കെങ്ങൊന്നും

പൊകണമെന്നവരികിൽ ഞാൻ നിന്നെ നിരൂപിക്കുമ്പൊഴുതുനെരം വരികയെന്നുമരുളിച്ചെയ്തു വൈശ്രവണ്ണനുള്ളെടം പൊകയെന്നു യാത്രയയച്ചു പുഷ്പകത്തെയും ചക്രവൎത്തി. പിന്നെ പരിവാരജനത്തൊടും കൂടിസ്സുഖിച്ചിരിക്കുമതുകാലമൊരുനാൾ അനുജഭ്രാതാവാകിയ ശ്രീഭരതകുമാരനാസ്ഥാനമണ്ഡപത്തിലിരുന്നരുളുന്ന ചക്രവൎത്തിയെച്ചെന്നു നമസ്കരിച്ചു തൊഴുതറിയിച്ചാൻ ശ്രീഭരതകുമാരൻ. കെൾക്ക മഹാരാജാവെ ഞാൻ പിതാവിൻ നിയൊഗത്താൽ പതിനാലാണ്ടു പാലിച്ചെനല്ലൊ രാജ്യം; നിന്തിരുവടി പിതാവിനുടെനിയൊഗത്താൽ വനവാസത്തിന്നെഴുന്നള്ളിയനാൾ നിന്തിരുവടിയെ ചിത്രകൂടത്തിലടിയൻ വന്നു കണ്ടതുനെരം നിന്തിരുവടിയുടെ തൃക്കാൽമെതിയടി രണ്ടും തന്നതു നന്ദിഗ്രാമത്തിങ്കലൊരു സിംഹാസനത്തിന്മെലെഴുന്നള്ളിച്ചുനിന്തിരുവടിയുടെ നിയൊഗത്താൽ പതിനാലാണ്ടു പാലിച്ചെനല്ലൊ രാജ്യമെന്നാൽ നിന്തിരുവടി വാണരുളിയതിൽപിന്നെയുള്ളതും പണ്ടുള്ളതും തമ്മിലൊത്തു കണ്ടാൽ പണ്ടുള്ളതിൽ നാന്മടങ്ങുണ്ടിപ്പൊളുള്ള ദ്രവ്യമെന്നുമറിയിച്ചു പിന്നെയുമറിയിച്ചാൻ ശ്രീഭരതകുമാരൻ. പക്ഷികൾ പാമ്പുകൾ പശുക്കൾ ഇരമ്പുകൾ മൃഗങ്ങൾ ഇത്യാദി പ്രാണികൾ നിന്തിരുവടിയെ സ്തുതിച്ചു പ്രശംസിച്ചു കെൾക്കാകുന്നു. പിന്നെയത്രയുമല്ലാഅതിവൃഷ്ടിയില്ലാ, ദുൎഭിക്ഷമില്ലാ, പരന്മാരുടെഉപദ്രവമില്ലാ, അന്യൊന്യംകാംക്ഷയില്ലാ, ചതിയും കളവുമിത്യാദിയില്ലാ, ബാലമരണമില്ലാ, നഗരവാസികൾക്കും രാജ്യവാസികൾക്കും പെരിക ധനധാന്യങ്ങൾ പുഷ്ടിവെച്ചു കാണാകുന്നു. ചതുൎവ്വണ്ണ

വും സംബന്ധികളും അതുപിഴയാതെയടുത്തവണ്ണം
ചെയ്തു കാണുന്നെന്നിപ്രകാരം തൊഴുതറിയിച്ചാൻ
ശ്രീഭരതകുമാരൻ. പിന്നെ അനന്തരം സീതാദെവിക്കു
ഗൎഭമുണ്ടായതു ചിന്തിച്ചു മഹാരാജാവും പെരിക പ്രീതി
പെട്ടു എനിക്കിപ്പൊഴനുഭവാൎത്ഥമായൊരു പുത്രനുണ്ടാ
കുമവൻ പെരികസ്സമൎത്ഥനായിരിക്കുമല്ലൊയെന്നുള്ളസ
ന്തൊഷത്താൽ സീതാദെവിയെ വളര മിഴിച്ചു കുളിര
നൊക്കി പ്രീതിയൊടും മുറുകപ്പിടിച്ചാശ്ലെഷിച്ചു പി
ന്നെയരുളിച്ചെയ്തു ശ്രീരാമഭദ്രസ്വാമി മഹാഭാഗെ സീ
തെ സ്ത്രീകൾക്കു നൂതനഗൎഭത്താലെതാനുമിച്ഛിച്ചു ദ്രവ്യ
ത്തിൽ ശ്രദ്ധയുണ്ടാകുമായതെങ്ങിനെയെന്നുമെന്നാൽ
അതു യാതൊന്നു നിരൂപിച്ചതെന്നാൽ ആയതു അനുഭ
വിക്കാഞ്ഞാൽ വത്സന്മാൎക്കുതാനുമൊരു വികൃതിയുണ്ടാ
കുമെന്നു വെച്ചു പണ്ടു ദെവരാജാവു തന്നുടെ ധൎമ്മപത്നി
യാകുന്ന ശചീദെവിക്കു നൂതനഗൎഭമുണ്ടായതുനെരം സ്ത്രീ
കളെതാനുമനുഭവിക്കണമെന്നു നിനച്ചാലപ്പൊളതു
ചെയ്യാഞ്ഞാൽ കിടാങ്ങളുണ്ടാകുമ്പൊളവൎക്കു കുറവുവ
രുമെന്നു വെച്ചു മധുരമായി രമണീയമായി രാജാൎഹമാ
യിരിപ്പൊരു മധുവിനെ ദെവിക്കുമതുപാനം ചെയ്വാൻ
കൊടുത്തവളനുഭവിപ്പതും ചെയ്താൾ. അപ്രകാരമെ
ന്നുടെ ധൎമ്മപത്നിക്കു കൊടുക്കണമെന്നു ചക്രവൎത്തി നി
ൎണ്ണയിച്ചിരിക്കും സമയം ജാനകീദെവിക്കു മെല്ലെമെല്ലെ
ഗൎഭം തികഞ്ഞെഴാംമാസമായപ്പൊൾ മുത്തിൻമണി
പൊലെ തിരുമുഖത്തു ചില വിയൎപ്പുനീൎത്തുള്ളി പൊ
ടിച്ചു മുഖം ശൊഭിച്ചു മംഗളഭംഗിയൊടുമത്യന്തം ദീനമാ
കിയ ഗൎഭതളൎച്ചയൊടും പെരികശ്ശൊഭിച്ചിരിക്കുമതുകാ

ലംദെവിയെ നൊക്കി മധുരമായരുളിനാൻ ചക്രവൎത്തി. കെൾക്ക സീതെ നിണക്കു ഗൎഭമെഴാംമാസമായിട്ടല്ലൊ യിരിക്കുന്നതെന്നാൽ നിന്നുടെ ശ്രദ്ധയെന്താകുന്നു കാ ണെണ്ടതെന്നും കെൾക്കെണ്ടതെന്നും പറഞ്ഞാലതു ചെയ്കയില്ലെന്നു സംശയിക്കെണ്ട ഭദ്രെ. നീ പറഞ്ഞ പൊലെ ഞാൻ ചെയ്യുന്നുണ്ടെന്നുമായതു ചെയ്യാഞ്ഞാൽ അൎഭകനു ചില അപായങ്ങളെട്ടു വരുമെന്നു തന്നുടെ ഭ ൎത്താവാകിയ ശ്രീരാഘവചക്രവൎത്തി അരുളിച്ചെയ്യക്കെ ട്ടു പെരിക പ്രീതിപെട്ട മാനസമുടയവളായുണൎത്തി നാൾ സീതാദെവി. കെട്ടരുളുവൊയാക ഭൎത്താവെ യാ തൊന്നു നിന്നുടെ ഇച്ഛയെന്നാലതു ഞാൻ ചെയ്യാമെ ന്നല്ലൊയെന്നൊടരുളിച്ചെയ്തതെന്നാൽ പിതാവിന്നു ടെ നിയൊഗത്താൽ നിന്തിരുവടി വനവാസത്തിനെഴു ന്നരുളുമ്പൊൾ ഞാനും ലക്ഷ്മണനും കൂടിപ്പൊന്നൊരൊ രൊ വനങ്ങളിൽചെന്നു മഹൎഷിമാരെയുമവരുടെ പ ത്നിമാരെയും പുത്രരെയും പുത്രികളെയും കണ്ടു കളിച്ചും അവരൊടു കായും കനിയും കിഴങ്ങുമിത്യാദി വാങ്ങിയു പയൊജിച്ചും നടന്നപൊലെ നടക്കണമെന്നു ശ്രദ്ധപെ ട്ടിരിക്കുന്നു. എങ്കിലാവനത്തിലെങ്ങും നടക്കണമെന്നി ല്ലാ ഇവിടെ ഗംഗാതീരത്തുള്ള പുണ്യാശ്രമങ്ങളിൽച്ചെ ന്നു പരമയൊഗികളായിരിക്കുന്ന മഹൎഷിമാരെയും പ ത്നിമാരെയും ചെന്നു കണ്ടവരെ നമസ്കരിക്കണമെന്നു പെരിക ശ്രദ്ധപെട്ടിരിക്കുന്നെന്നാൽ പിന്നെയൊ അ വിടെ പലനാൾ വസിക്കണമെന്നില്ലാ പിന്നെയൊര ഹൊരാത്രമവിടെ വസിച്ചു മഹൎഷിമാരരുളിച്ചെയ്യുന്ന പുണ്യമായിരിക്കുന്ന കഥകൾകെട്ടുമവരുടെ ആശ്രമത്തി

ലകത്തു പുക്ക ധമ്മപത്നിമാരെയും നമസ്തരിച്ചവരുടെ പുത്രരൊടുംകൂടിക്കളിച്ചുവിനൊദിച്ചുമവരൊടുകൂടിപു ളിച്ചും ചവൎത്തുമുള്ള ഫലമൂലങ്ങളെയനുഭവിച്ചു അന്ന വിടെ വസിച്ചു പിറെറന്നാൾ ഉഷസ്സിനിങ്ങുവരികയും ചെയ്യാമെന്നു ദെവി തൊഴുതറിയിക്കക്കൊട്ടു മഹാരാജ ശ്രീചക്രവൎത്തിയും മന്ദസ്മിതം ചെയ്തു മുറുകപ്പിടിച്ചാ ശ്ലെഷിച്ചു ചൊല്ലുവിതും ചെയ്തു. ഞാനവ്വണ്ണം ചെയ്യു ന്നു ഭദ്രെയെന്നും സംശയമില്ലാ നാളെപ്പുലർകാലം പൊകുന്നുണ്ടെന്നു മധുരമായരുളിച്ചെയ്തു പിന്നെ ഉപ സ്ഥാനകൎമ്മം കഴിച്ചാസ്ഥാനമണ്ഡപത്തിലെഴുന്നള്ള കെന്നു നിൎണ്ണിയിച്ചു അകംകൊയിൽനിന്നു പുറപ്പെട്ടു ന ടുവിലെപ്പള്ളിയറയിലകംപുക്കതുനെരം ചക്രവൎത്തി ചൊല്ലാൽപത്തുപെർ ചാരന്മാർ പലപല രാജ്യങ്ങളി ലും നഗരങ്ങളിലും ജനസ്ഥാനങ്ങളിലും പെരുമാറി നടന്നവിടെയവിടെയുള്ള ദെശകാലാവസ്ഥ അന്നന്ന റിഞ്ഞുവന്നു അന്നന്നറിയിക്കണമവർ പത്തുപെ രും വന്നു നടുവിലെപ്പള്ളിയറയിലകംപുക്ക മഹാരാ ജാവെ കണ്ടു രഹസ്യവൃത്തമറിയിപ്പാൻ രാജാവെഴു നള്ളുന്നതും പാൎത്തു നടുവിലെപ്പള്ളിയറയിൽ പാൎത്തു നിൽക്കുന്നവർകളും അതുനെരം മഹാരാജാവെഴുനെ ള്ളൊത്സവം കണ്ടുയരത്തൊഴുതു നില്പിതും ചെയ്താർ. അതുനെരം മഹാരാജാവും ചാരന്മാർ പത്തുപെരെ യും കണ്ടു പാരം സന്തൊഷ ഹൃദയനായി പത്തിലും പ്രധാനനായിരിക്കുന്ന ഭദ്രനെ നൊക്കിയരുൾചെ വിതും ചെയ്തു. എന്തു ഭദ്രാ ഏതാനുമൊരു നൂതന വാൎത്തയുണ്ടു നിങ്ങൾക്കെന്നൊടു ചൊല്ലു

വാനെന്നു തൊന്നുന്നു നിങ്ങളുടെ വരവും നിൽപ്പും കാണുന്നെരം, എന്നാലതെന്നൊടു ചൊല്ലാമൊയെന്നു ശങ്കയുണ്ടു നിങ്ങളുടെ മുഖഭാവം കാണുന്നെരം; എന്നാലെതാനുമെന്നെക്കൊണ്ടു നിങ്ങളുടെ ചെവിക്കു പൊരുന്നാത്ത വാൎത്തയെ കെട്ടിട്ടുണ്ടെന്നു തൊന്നുകിയലാതു മറച്ചു വെക്കാതെ ചൊല്ലുകയും വെണം. ചൊന്നാൽ ഞാൻ കൊപിക്കുമെന്നു നിങ്ങൾ നിരൂപിച്ചു ഭയപ്പെടുകയും വെണ്ടാ. നിങ്ങൾ കെട്ടതിനെച്ചൊന്നാൽ വെണ്ടതിനെ ഞാൻ എടുത്തുകൊണ്ടു കൊള്ളരാത്തതൊഴിച്ചു കളയുന്നെന്നു ചക്രവൎത്തിയരുളിച്ചെയ്തുകെട്ടു തൊഴുതറിയിച്ചാൻ ഭദ്രനാകുന്ന ചാരൻ. കെൾക്ക മഹാരാജാവെ നൂതനവിശെഷങ്ങൾ· നിന്തിരുവടിയെക്കൊണ്ടു ചതുസ്സാഗർപൎയ്യന്തത്തിനകത്തു നിന്ന രാജ്യവാസികളും നഗരവാസികളുമെന്നുവെണ്ടാ അശെഷജനമെല്ലാം അത്യന്തം പ്രശംസിച്ചു പറയുന്നുമായതെന്തെന്നാൽ സൂൎയ്യവംശാലങ്കാരസംഭൂതന്മാരായി വാണിരിക്കുന്ന രാജാക്കന്മാരാരും നമ്മുടെ സ്വാമിയാകിയ ശ്രീരാമദെവനെപ്പൊലെ സാമൎത്ഥ്യംകൊണ്ടും ചൈതന്യശക്തികൊണ്ടും നയംകൊണ്ടും നീതികൊണ്ടും മററും പല ഗുണമുണ്ടായിട്ടിതുപോലെ ആരുമുണ്ടായിട്ടില്ല; അളവില്ലാതാഴത്തൊടും കൂടിയിരിക്കുന്ന മകരാലയം മഹാസമുദ്രം നൂറയൊജന വിസ്താരമുള്ളതു ചിറകെട്ടിക്കടന്നു ചെന്നു ലങ്കയെ പ്രാപിച്ചതു ഭൂമണ്ഡലവാസികളാലും ദെവകളാലും യമവരുണകുബെരദാനവരാലും ദെവരാജാവാലും യക്ഷകിന്നരഗന്ധൎവ്വസിദ്ധവിദ്യാധരചാരണരാലും നാഗരാജാക്കളാലുമെന്നുവെണ്ടാ ആരാലുമപ്രാപ്യമായിരിക്കുന്ന

സമുദ്രം ബന്ധിച്ചു ചെന്നു പിന്നെ ഭൂമണ്ഡലവാസികളെയും അളകാധിപനാകുന്ന വൈശ്രവണ്ണനെയും പാതാളവാസികളെയും ധമ്മരാജാവിനെയും സ്വൎഗ്ഗസ്ത്രീകളെയും പതിവ്രതമാരെയുമെന്നുവെണ്ടാ ത്രൈലൊക്യവാസികളെ ഭയപ്പെടുത്തു മുറവിളിയിടീച്ചു ത്രൈലൊക്യകണ്ടകനാം രാക്ഷസരാജാവു രാവണനെയും പുത്രമിത്രപൌത്രബന്ധുബാന്ധവാമാത്യവൎഗ്ഗത്തൊടും കൂടി കൊന്നൊടുക്കിയല്ലൊ നമ്മുടെ സ്വാമിയാകിയ ശ്രീരാഘവചക്രവൎത്തിയെന്നാലായതു നില്ക്കാ; പിന്നെ മനുഷ്യരാജാക്കളെക്കൊണ്ടുമെന്നുവെണ്ടാ ആരാലും മനസ്സുകൊണ്ടംഗീകരിച്ചുകൂടാത്ത സമുദ്രമല്ലൊ ചിറകെട്ടിക്കടന്നു പൊയി രാവണനെ സകുഡുംബത്തൊടും കൂടിക്കൊന്നൊടുക്കിയതെന്നുമപ്രകാരമെല്ലാമിരിക്കുന്ന രാജാവിനെന്തു സീതാദെവി വിഷയമൊരു വിചാരമില്ലാഞ്ഞതെന്നും, രാവണനാൽ പാലിതയായി ലങ്കയിലൊരു സംവത്സരമിരുന്നാളല്ലൊ രാക്ഷസെശ്വരനൊടുകൂടിയെന്നാലങ്ങിനെയിരിക്കുന്ന ദെവിയൊടെങ്ങിനെ രാജാവിന്നു സുഖാനുഭൂതിയുണ്ടാവുന്നുവെന്നും, പിന്നെയത്രയുമല്ലാ അശൊകവനത്തിൽ ചെന്നാൽ പെരിക പ്രായവൃദ്ധന്മാരായി കാമസുഖെച്ഛയില്ലാത്തവൎക്കും കാമൊത്സവത്തിന്നു ബുദ്ധിചെല്ലുവെന്നുമെന്നാലങ്ങിനെയിരിക്കുന്ന അശൊകൊദ്യാനത്തിലൊരുത്തിയല്ലൊ ദെവിയിരുന്നതെന്നുമവിടെയിരുന്നാൽ കാമൊന്മാദം കിളൎന്നെതിരിഞ്ഞെഴുന്നുണ്ടാകുമെന്നും, പിന്നെയാരുമൊരുടയവരായി പരമാൎത്ഥമറിവാൻ ഇല്ലയെന്നും, പിന്നെ മാതാവായും പിതാവായും ഭ്രാതാവായും ഭൎത്താവായും രാക്ഷസരെന്നിയെ

മററാരുമില്ലയെന്നുമെന്നാൽ രാവണനടക്കമില്ലാ, മയ്യാദമില്ലാ, മായാനിപുണനായി കാമൊന്മാദപരവശനാകയുമുണ്ടതാനും. പിന്നെയത്രയുമല്ലാ, ജനസ്ഥാനമായ പഞ്ചവടിയിൽ ചെന്നു ദെവിയെക്കട്ടെടുത്തു കൊണ്ടു പൊകുമ്പൊഠം മടിയിലിരുത്തി ഇരുപതു കൈകൊണ്ടും മുറുകപ്പിടിച്ചാശ്ലെഷിച്ചല്ലൊ കൊണ്ടു പൊയതുമെന്നാലങ്ങിനെയിരിക്കുന്ന ദെവിയെ ലങ്കാപുരിയിൽ നിന്നു സ്വീകരിച്ചു കൊണ്ടുപൊന്നു തിരുവയൊദ്ധ്യാപുരിയിൽ വെച്ചു സുഖിച്ചു രസിച്ചു വസിക്കുന്നതു പരാപവാദം ശങ്കിയാതെയെങ്ങിനെ ദെവിയെ മഹാരാജാവനുഭവിക്കുന്നുവെന്നും, ലൊകാപവാദം വരാതെയിരിക്കണമെങ്കിൽ ദെവിയെയിളക്കണമെന്നും, ദെവിയെ ത്യജിച്ചില്ലെങ്കിൽ നമുക്കു മഹാരാജാവൊടു ശിക്ഷയില്ലെന്നും, പിന്നെ നമ്മുടെ രാജ്യങ്ങളിലെതാനമാപത്തു ഭവിച്ചുവെങ്കിൽ നമ്മുടെ രാജാവു വെണം ശിക്ഷാരക്ഷ ചെവാനെന്നും, രാജാവുതാനമയ്യാദം തുടങ്ങിനാലാരൊടു സങ്കടം പറയുന്നെന്നും, പിന്നെ രാജാവിൻ ഭാൎയ്യയെക്കാളുമുണ്ടൊ നമ്മുടെ ഭാൎയ്യമാൎക്കും സ്ത്രീകഠംക്കും ശിക്ഷയെന്നും, നമ്മുടെ സ്ത്രീകഠ നിൎമ്മയ്യാദം തുടങ്ങുകിലും പൊറവിലാരാനും വരുന്നമയ്യാദം കാട്ടുകിലും നാം ചെന്നു രാജാവൊടന്യായം പറയണ്ടതില്ലെന്നുമെനിയെന്തു ചെവതെന്നുമിപ്രകാരമൊരൊദെശത്തുനിന്നും നാൽവർ കൂടിയുമെണ്മർ കൂടിയും പത്തു പെരുകൂടിയും രണ്ടും മൂന്നും പെരു കൂടിയും പതിനഞ്ചും ഇരുപതും മുപ്പതും പെരു കൂടിയുമമ്പലത്തിൽ നിന്നും ഗൊപുരത്തിൽനിന്നും കൊളങ്ങരനിന്നും

കൊട്ടാരത്തിൽനിന്നും കെനട്ടുകരനിന്നും വഴിക്കുനിന്നും വയലിൽനിന്നും പുരകളിൽ നിന്നും നഗരങ്ങളിൽനിന്നും രാജ്യങ്ങളിൽനിന്നും സ്ത്രീകളും പുരുഷന്മാരും സ്ത്രീപുരുഷന്മാരിങ്ങിനെയുള്ള വാൎത്തകൾ ചൊല്ലുന്നതു കെൾപ്പാനുണ്ടു മഹാരാജാവെയെന്നു തൊഴുതറിയിച്ചാൻ ഭദ്രനാകുന്ന ചാരൻ. അതു കെട്ടു മഹാരാജാവും പെരിക ദുഃഖിച്ചു എന്നെ കഷ്ടമെയെന്നുടെ ധൎമ്മപത്നിയായി നിൎദ്ദൊഷിയായി ശുദ്ധയായിരിക്കുന്ന ദെവിയെക്കൊണ്ടിപ്രകാരമല്ലൊ ലൊകാപവാദമെന്നു നിനച്ചു മറവുള്ള ചാരന്മാരൊമ്പതിനെയും നൊക്കിയരുളിച്ചെയ്തു ചക്രവൎത്തി. എടൊ ചാരന്മാരെ ഭദ്രൻ ചൊന്നവണ്ണമെതാനും വാൎത്ത നിങ്ങളും കെട്ടുതൊയെന്നു ചക്രവൎത്തിയരുളിച്ചെയ്തുകെട്ടു തൊഴുതവരറിയിപ്പൂതും ചെയ്തൊർ. സ്വാമി ഭദ്രനറിയിച്ചപൊലെ കെവലം ഞങ്ങളും കെട്ടതു പരമാൎത്ഥമെന്നവരുമുണൎത്തിപ്പൂതും ചെയ്താർ. അതു കെട്ടു മഹാരാജാവും പെരിക ദുഃഖിച്ചു നിരൂപിപ്പൂതും ചെയ്താൻ. നിൎമ്മലയായി ഗൎഭിണിയായി ധൎമ്മപത്നിയായിരിക്കുന്നയെന്റെ സീതയെയെങ്ങിനെ ഞാൻ കളയെണ്ടതെന്നു നിനച്ചു പ്രളയകാലത്തുള്ളിടിവെട്ടും കണക്കെ പൊട്ടിയെഴുന്ന ദുഃഖത്തെ ധൎമ്മംകൊണ്ടടക്കി ലൊകാപവാദം പരിഹാസം പറഞ്ഞു നിൎത്താവൊന്നല്ലെന്നുറച്ചു എന്നുടെയനുജന്മാരൊടു കൂടി നിരൂപിച്ചു വെണം രഹസ്യമായുള്ള കാൎയ്യം ചെയ്‌വാനെന്നു നിൎണ്ണയിച്ചു വെഗമൊരു ദൂതനെ വിളിച്ചു ഭരതലക്ഷ്മണശത്രുഘ്നന്മാരെ പൊടുന്നനവെ കൂട്ടിക്കൊണ്ടു വരണമെന്നും ഒരു പരമരഹസ്യകാൎയ്യം പറവാനെന്നും

ചക്രവത്തിയരുളിച്ചെയ്യകെട്ടു ദൂതനും വിരിയച്ചെന്നു മൂവരൊടുമപ്രകാരമറിയിപ്പുതും ചെയ്താൻ ദൂതൻ. അതു കെട്ടനെരമവരും പരിഭ്രമിച്ചിപ്പൊളൊരവസ്ഥയമുണ്ടായിട്ടെന്നു തൊന്നുന്നു ചക്രവത്തിയരുള ച്ചെയ്തയച്ചതൊത്താൽ, ആയതിന്നു സംഗതിയെന്താണെന്നുനാമെതുമൊന്നറിഞ്ഞില്ലാ മഹാരാജാവിനുണ്ടായ ദുഃഖമെന്നും രാജ്യത്തിലെതാനുമനത്ഥമുണ്ടാകകൊണ്ടൊ ദുഷ്ടരെ നിഗ്രഹിക്കായ്കകൊണ്ടൊ ശിഷ്ടരെ രക്ഷിക്കായ്കകൊണ്ടൊയെന്നിപ്രകാരം നിനച്ചു പൊട്ടുങ്ങനവെച്ചെന്നു മഹാരാജാവെക്കണ്ടു വലത്തുവെച്ചു നമസ്കരിച്ചു തൊഴുതഭിവാദ്യം ചെയ്തു പഞ്ചാപൃഷ്ഠമടക്കി തൊഴുതവ്വണ്ണമെ നില്പിതും ചെയ്താർ. അതുനെരം മഹാരാജാവും സീതാവിയൊഗംകൊണ്ടു വാടിയിരുന്ന ശ്രീമുഖത്തൊടും നടുവിലെ മണ്ഡപത്തു സിംഹാസനത്തിന്മെലിരുന്നരുളുന്ന മഹാരാജാവും ഭ്രാതാക്കന്മാരെ നൊക്കിയരുളിച്ചെവ്വതും ചെയ്തു. കെട്ടപ്പിനെടൊ ഭ്രാതാക്കന്മാരെ എന്നെക്കൊണ്ടുമെന്നുടെ ധമ്മപത്നിയാകും ജനകരാജപുത്രിയെക്കൊണ്ടും പെരികനിന്ദിച്ചു പറയുന്നുപൊൽ രാജ്യവാസികളും നഗരവാസികളുമെല്ലാം. ആയതെന്തെന്നാൽ താതാജ്ഞയാ വനവാസത്തിന്നു പൊയി ജനസ്ഥാനപഞ്ചവടിയിലിരുന്ന കാലം നിമ്മയ്യാദശീലനായിരിക്കുന്ന ദുഷ്ടരാക്ഷസരാവണൻ സീതയെക്കട്ടുകൊണ്ടു പൊയി ലങ്കയിലൊരാണ്ടെക്കാലം വെച്ചുകൊണ്ടങ്ങിനെയിരുന്ന ദെവിയെക്കാണാഞ്ഞു കാമൊന്മാദപരവശനായി ഇഹലൊകപരലൊകമറിയാതെയും ലൊകാപവാദമറിയാ

തെയും സീതാദെവിയെക്കൊണ്ടു പൊന്നാനല്ലൊ നമ്മു
ടെ രാജാവെന്നാൽ രാജാവു വെണമല്ലൊ രാജ്യത്തില
ണ്ടാകുന്ന അമര്യ്യാദം നീക്കി മര്യ്യാദം നടത്തുവാനെന്നു
മെന്നാലങ്ങിനെയിരിക്കുന്ന രാജാവു നമ്മുടെ സ്ത്രീകൾ
ക്കും ഭാര്യ്യമാൎക്കും ഏതാനുമപഖ്യാതി വന്നാവെങ്കിലെ
ങ്ങിനെ ഈ രാജാവു വിസ്തരിച്ചു ശിക്ഷ ചെയ്തു രക്ഷി
ക്കുന്നെന്നും ഇപ്രകാരമെന്നെക്കൊണ്ടും സീതയെക്കൊ
ണ്ടും പെരിക നിന്ദിച്ചു പറയുന്നുപൊൽ രാജ്യത്തിങ്ക
ലുള്ള ജനങ്ങളെല്ലാമെന്നരുളിച്ചെയ്തു പിന്നെയുമരുളി
ച്ചെയ്തു ഭരതശത്രുഘ്നരൊടു. സീതാദെവിയഗ്നിപ്രവെ
ശം ചെയ്തു കെവലം നിൎദ്ദോഷയെന്നു നിങ്ങളും കെട്ട
റിഞ്ഞിരിക്കുന്നല്ലൊ, പിന്നെ ലക്ഷ്മണാ നീയിതെല്ലാ
മെന്നൊടു കൂടിക്കണ്ടറിയുമല്ലൊ. ലങ്കയിൽച്ചെന്നു രാ
വണാദിരാക്ഷസരെക്കൊന്നൊടുക്കി ലങ്കയിൽനിന്നു സീ
തയെക്കൂട്ടിക്കൊണ്ടു കൊട്ടക്കു പുറത്തു വന്നു കണ്ടപ്പൊ
ൾ ഞാൻ ചില പരുഷവചനങ്ങൾ പറഞ്ഞപ്പൊൾ
ജാനകി നിന്നൊടു ചിത കൂട്ടെന്നു ചൊല്ലിയതുനെരം
നീയും ചിത കൂട്ടിക്കൊടുത്തപ്പൊളവളുമഗ്നിയിൽ പാ
ഞ്ഞതുനെരമിന്ദ്രാദിദെവകളും ബ്രഹ്മൎഷിമുഖ്യന്മാരും
കൂടി വന്നു ദൊഷരഹിതയായിരിക്കുന്ന നിന്നുടെ ധൎമ്മ
പത്നിയെ സ്വീകരിച്ചനുഭവിച്ചുകൊള്ളണമെന്നവരരു
ളിച്ചെയ്തുകൊട്ടു നിൽക്കുന്നതുനെരമഗ്നിഭഗവാൻ വ
ന്നെൻ കൈയിൽ തന്നു ദൊഷമില്ലാത്തിവളെ പരിഗ്ര
ഹിച്ചുകൊള്ളണമെന്നരുളിയതുനെരം സൎവ്വലൊകശര
ണ്യനാകുന്ന ശ്രീകൈലാസസ്വാമി വന്നു രാമാ ഇവ
ൾക്കു വാക്കുകൊണ്ടും മനസ്സുകൊണ്ടും കൎമ്മംകൊണ്ടു

മൊരുദൊഷമുള്ളൊരുത്തിയല്ലായ്യെന്നാലിവളെ ഉപെക്ഷിക്കുന്നതൊട്ടും യൊഗ്യമല്ലായെന്നും ഇവളെ കൈക്കൊള്ളണമെന്നരുളിയപ്പൊഠം ബ്രഹ്മന്തിരുവടിയും വന്നു ചൊന്നാൻ രാമായിവളെയംഗീകരിച്ചുകൊള്ളുന്നതിനൊന്നുകൊണ്ടുമൊരു ദൊഷമുള്ളൊരുത്തിയല്ലായെന്നുമരുളിയതുനെരം സൎവ്വലൊകവ്യാപ്തനാകിയ വായു ഭഗവാനും വന്നുടനിവഠക്കൊരു ദൊഷമില്ലിവളെ കൈക്കൊഠംകെന്നുമരുളിയതുനെരമാദിത്യഭഗവാനുമെഴുന്നരുളിയെതുമൊരു ദൊഷമുള്ളൊരുത്തിയുമല്ലാ സീതാദെവിയതെന്തുകൊണ്ടറിഞ്ഞു ഞാനെന്നാലുദിച്ചാലസ്തമിപ്പൊളം കണ്ടറിയുന്നെന്നുമരുളിയതുനെരം ചന്ദ്രനും വന്നരുളിയസ്തമിച്ചാൽ പുലരുവൊളംഞാൻ കണ്ടറിവുണ്ടല്ലൊയെന്നാലിവഠക്കൊരു ദൊഷമില്ലെന്നരുളിയതുമിവയെല്ലാം ലക്ഷ്മണാനീ കൂടെക്കണ്ടറിഞ്ഞിരിക്കുമല്ലൊ. എന്നാൽ സീതക്കൊരു ദൊഷമില്ലെന്നെന്നുടെയന്തരാത്മാവിങ്കൽ സൂക്ഷ്മമായറിഞ്ഞിരിക്കുന്നു പിന്നെ ധൎമ്മപത്നിയായും നിൎദ്ദൊഷയായും ശുദ്ധയായും ഗൎഭിണിയായും പതിവ്രതമാരിൽ പ്രധാനിയായും ശചീദെവിയെപ്പൊലെയും രൊഹിണിയെപ്പൊലെയും പാവനയായിരിക്കുന്ന സീതയെക്കൊണ്ടുമെന്നെക്കൊണ്ടും നിന്ദിച്ചു പറയുന്നു ജനങ്ങഠംപൊലുമെന്നാൽ ധൎമ്മപത്നിയാം സീതയെക്കളവാനെനിക്കു പെരികസ്സങ്കടമെന്നും ലൊകാപവാദം നിനച്ചാൽ കളയണമെന്നുമിപ്രകാരം ശ്രീരാമദെവനരുളിച്ചെയ്തുകെട്ടു പെരുതായ ദുഃഖത്തൊടും കണ്ണുനീരാലാൎദ്രമാകുന്ന മുഖത്തൊടും കൂടി തൊഴുതറിയിച്ചാർ ഭ്രാ

താക്കന്മാർ മൂവരും. ഗർഭിണിയായി പുത്രോന്മുഖയായി സകല ഗുണത്തൊടും കൂടിയിരിക്കുന്ന മഹാദെവിയെ കളയെണമെന്നുള്ളതൊഴിക്ക മഹാരാജാവെയെന്നു ഭ്രാതാക്കന്മാർ തൊഴുതറിയിക്കക്കെട്ടു ദുഃഖമിളക്കാതെ കൊപിച്ചവരൊടരുളിച്ചെയ്തു ചക്രവൎത്തി. എന്നൊടിതു നിങ്ങൾ പ്രതിഭാവിക്കാതെയിരിക്കണം നിങ്ങൾ മൂവരുമെന്നുടെ ജ്യെഷ്ഠഭ്രാതാവെന്നപോലെ ഞാനാദരിച്ചു രാജ്യപരിപാലനത്തിന്നുമാക്കി രാജ്യം പാലിക്കുന്ന നിങ്ങൾക്കുമപവാദം വന്നാൽ നിങ്ങളെയും ത്യജിക്കും ഞാനത്രയുമല്ലാ ഞാനെന്നുടെ പ്രാണനെക്കളയെണമെന്നുവരികിലപ്പൊഴെ പ്രാണനുപെക്ഷിക്കയും ചെയ്യും. മുന്നം മിഥിലയിൽ ചെന്നു ത്രൈയംബകം പള്ളിവില്ലു ഖണ്ഡിച്ചു സീതയെ അഗ്നിസാക്ഷികമായി കൈപിടിച്ചു തിരുവയൊദ്ധ്യാപുരിപുക്കു പന്തീരാണ്ടു സുഖിച്ചു വസിച്ചു കാലത്തു പിതാവഭിഷെകപാലനത്തിനു ഭാവിച്ചപ്പൊൾ മാതാവു വിഘ്നം വരുത്തിയതുനെരം ലക്ഷ്മണനൊടും സീതയൊടും കൂടി വനം പ്രാപിച്ചു പതിനാലാണ്ടു വസിച്ചുസമയമവിടെ ശൂൎപ്പണഖയെന്ന രാക്ഷസസ്ത്രീ വന്നുടനവിടെനിന്നു ചില രാക്ഷസരെ വധിച്ചു പിന്നെ രാവണൻ വന്നു കട്ടുകൊണ്ടു പൊകയാൽ സീതയെത്തിരഞ്ഞു ഭ്രാന്തനെപ്പൊലെ നടക്കുന്ന കാലം പമ്പാതീരം ശ്രീഹനുമാനെക്കണ്ടവനൊടുകൂടിച്ചെന്നു സൂൎയ്യാത്മജനുമായി സഖ്യംചെയ്തു ബാലിയെക്കൊന്നു വാനരരാജ്യം സുഗ്രീവനും കൊടുത്തു ദെവിയെയന്വെഷിച്ചു ലങ്കയിലുണ്ടെന്നറിഞ്ഞു സുഗ്രീവനാദിവാനരസൈന്യത്തൊടുംചെന്നു സമുദ്രംകടന്നുചെന്നു

ചെന്നു രാവണനൊരുത്തൻ ചെയ്ത പിഴസംഗതി വശാൽ ശെഷമുള്ള രാക്ഷസരെയൊക്കയും കൊന്നൊടുക്കി ദാരാപഹരണത്താലുണ്ടായ ദുഃഖം കളഞ്ഞുയിനിയൊരു ദുഃഖവുമപവാദവുമില്ലെന്നു ഞാൻ നിശ്ചയിച്ചിരിക്കുന്നെരമിപ്പൊളൊരു മഹാനായിരിക്കുന്ന ദുഃഖമുണ്ടായ്വന്നുമാലിൻകീഴിൽനിന്നുമാഴിതീരം നിന്നുമമ്പലങ്ങളിൽ നിന്നും വഴിക്കുനിന്നും വയലിൽ നിന്നും രണ്ടും മൂന്നുമഞ്ചും പത്തും പതിനഞ്ചും മുപ്പതുമൈമ്പതുമാളുകൂടിയുമെന്നു വെണ്ടാ രാജ്യന്തൊറമെന്നെക്കൊണ്ടും സീതയെക്കൊണ്ടുമപവാദം പറയുന്നു പൊലതുകെട്ടാലൊട്ടും യൊഗ്യവുമല്ലാ. ആയതുകൊണ്ടു ഗർഭിണിയെങ്കിലും നിർദ്ദൊഷയെങ്കിലും ധർമ്മപത്നിയെങ്കിലുംസീതയെക്കളയവെണം. സീതയെക്കളയാഞ്ഞാൽ രാജാവു അകീർത്തിയുള്ളവളെ ഭാൎയ്യയാക്കിവെച്ചുവെന്നുള്ള ദുഷ്കീർത്തി ജനങ്ങളെല്ലാനാളും വിളിച്ചു പറയുമെന്നാൽ ജനാപവാദത്തിന്നു ഭയപ്പെടെണമെന്നരുളിച്ചെയ്തു പിന്നെയുമരുളിച്ചെയ്തു ശ്രീരാമഭദ്രസ്വാമി. അധർമ്മം നീക്കി സുധർമ്മത്താലെയെല്ലാ പുരുഷാർത്ഥത്തെയും സാധിക്കാമെന്നും പിന്നെ ഇക്ഷ്വാകുവംശത്തിൽ മുന്നമുള്ള രാജാക്കന്മാൎക്കൊന്നുമൊരു കുറവുണ്ടായിട്ടുമില്ലെന്നാലതുപൊലെയെന്നുടെ കാലത്തുമില്ലാതിരിക്കവെണമെന്നും ഞാൻ വസിഷ്ഠാദിമഹൎഷികളൊടും അമാത്യരൊടും കൂടി വിചാരിക്കണ്ടതുമില്ല. പിന്നെ ലക്ഷ്മണകുമാരനെനൊക്കിയരുളിച്ചെയ്തു ചക്രവൎത്തി. എന്നുടെ ലക്ഷ്മണാ നീയല്ലൊ ഞാൻ ചൊന്നതു കെൾക്കെണ്ടുന്നതുമെന്നാൽ ഏതും സംശയിക്കാതെ നാളെ പുലരു

മ്പൊറം സുമന്ത്രനാൽ പൂട്ടപ്പെട്ട തെരിൽ സീതയെക്ക
രെററിക്കൊണ്ടു പൊയി നമ്മുടെ രാജ്യത്തിന്നു പുറത്തു
കൊണ്ടു ചെന്നു കളഞ്ഞു പൊരണമെന്നും ആയതി
ന്നൊരുപായവും പറയാമായതെന്തെന്നാൽ സ്ത്രീജന
ത്തിന്നു ഗഭ്ഭത്തിൽ ചില ശ്രദ്ധയുണ്ടാകമായതെന്താക
ന്നെന്നു ഞാൻ ചൊദിച്ചപ്പൊളെനിക്ക വനത്തിൽ ചെ
ന്നു മഹഷിമാരെക്കണ്ടു നമസ്കരിക്കണമെന്നും മഹഷി
പത്നിമാരെ കാണണമെന്നും അവരുടെ പുത്രികളെയും
പുത്രന്മാരെയും കാണണമെന്നും ശ്രദ്ധപെട്ടിരിക്കുന്നെ
ന്നുമവളു പറഞ്ഞിരിക്കുന്നു. അതുകൊണ്ടു നാളെ പുലരു
മ്പൊറം കൂട്ടി മഹഷിമാരെ നമസ്കരിപ്പാൻ പൊകുന്നെ
ന്നു ചൊല്ലിക്കൊണ്ടുപൊയി ഗംഗാകടന്നാൽ സുമുഖയാ
കുന്ന നദിയുണ്ടവിടെ, അന്നദി മുൻപറഞ്ഞ ഗംഗയുടെ
ഒരു കൈയാകയുമുണ്ടു, അതിന്നു നടുവെയാകുന്നു ശ്രീ
വാന്മീകിമഹഷിയുടെയാശ്രമമെന്നാലതിന്നു പുറത്തു
ഭാഗത്തുള്ള വനത്തിൽക്കളഞ്ഞു പൊരണമെന്നുമതി
ന്നൊട്ടും സംശയിക്കേണ്ടായെന്നുമരുളിച്ചെയ്തു ശ്രീരാഘ
വശ്ചക്രവത്തി. പിന്നെ സീതയെക്കളയുന്ന ദുഃഖവിഷയ
നായിക്കണ്ണുനീരാൽനനയപ്പെട്ടശ്രീമുഖത്തൊടുമാസ്ഥാ
നമണ്ഡപത്തിലെഴുന്നരുളിനാൻ ശ്രീലക്ഷ്മണന്റെയും
ഭരതന്റെയും ശത്രുഘ്നന്റെയും കൈയും പിടിച്ചതുനെ
രം ശ്രീലക്ഷ്മണനും ഭരതശത്രുഘ്നന്മാരും പെരികസ്സങ്കട
പ്പെട്ടു ദുഃഖിച്ചു വിചാരിച്ചാർ. ഇമ്മഹാപാപത്തിന്നു ക
ത്താവായാരെന്നും നിനച്ചു നിനച്ചു കരഞ്ഞൊരുവണ്ണമ
ന്നുരാത്രി കഴിഞ്ഞു പിററന്നാളുഷസ്സമയമെഴുനീററ ശ്രീ
ലക്ഷ്മണൻ സ്നാനംചെയ്തു നിത്യകമ്മം കഴിച്ചു പിന്നെ

നിനച്ചാൻ. സീതാദെവിയെ കൊണ്ടക്കളവാൻ ഞാന ല്ലൊ വെണ്ടതെന്നു നിനച്ചു പെരുതായ ദുഃഖത്തൊടും കൂ ടിസ്സീതാദെവിയുടെ പള്ളിയറവാതുക്കലൊമാറ ചെന്നു ശ്രീമഹാദെവിയെക്കണ്ടു വലത്തു വെച്ചു നമസ്കരിച്ചു പ ഞ്ചപുച്ഛമടക്കി നിന്നറിയിച്ചാൻ ശ്രീലക്ഷ്മണകുമാരൻ. മഹാനുഭാവയായുള്ളൊരു മഹാദെവി നിന്തിരുവടി യൊടു കഴിഞ്ഞ ദിവസം മഹാരാജാവരുളിച്ചെയ്തുവ ല്ലൊ മഹാമംഗല്യാംഗശൊഭയായുള്ള ഗർഭമുണ്ടായല്ലൊ യിരിക്കുന്നുതെന്നാലെതാനുംശ്രദ്ധയുണ്ടാകിലതുചൊൽ കഭദ്രെയെന്നു സ്വാമിയരുളിച്ചെയ്യുക്കെട്ടു നിന്തിരുവ ടിയുമരുളിച്ചെയ്തുപൊൽ എനിക്കു ഗംഗാതീരവാസി കളായ മഹർഷിമാരെയും പത്നിമാരെയും കണ്ടു നമസ്ക രിച്ചു കന്യാകന്മാരെയും കുമാരന്മാരെയും കണ്ടു കളി ച്ചു ചിരിച്ചു ഫലമൂലാദികളനുഭവിക്കണമെന്നരുളി ച്ചെയ്തുപൊലതുകൊണ്ടു ലക്ഷ്മണാ നീ കൂട്ടിക്കൊണ്ടു പൊയി ഗംഗാതീരവാസികളായ മഹർഷിമാരെക്കാട്ടി യവളുടെ ഇച്ഛവരുത്തി ഇന്നു രാത്രിയവിടെ വസിച്ചു നാളെ പുലരുമ്പൊളിങ്ങു പൊരണമെന്നരുളിച്ചെ യ്തു മഹാരാജശ്രീചക്രവത്തി. അതിന്നു സുമന്ത്രസാരഥി യാൻ പൂട്ടിക്കെട്ടിച്ചമച്ചു തെരിതാ കൊണ്ടുവന്നിട്ടെ ന്നുമെന്നാലതിന്മെലെഴുന്നരുളുവൊയാകാ മഹാദെവി യെന്നു ശ്രീലക്ഷ്മണകുമാരൻ തൊഴുതറിയിക്കക്കെട്ടു ജ നകരാജപുത്രിയും പാരം പ്രീതിപ്പെട്ടു ലക്ഷ്മണകുമാര നെ നൊക്കി മധുരമായരുളിനാൾ സീതാദെവിയും. വത്സാ ലക്ഷ്മണാ നീയെല്ലാനാളും എന്നുടെ മനൊരഥ ത്തിന്നു സാധനമെന്നാൽ വനത്തിൽ നാം ചെന്നാൽ

മഹൎഷിപത്നിമാൎക്കും കന്യകമാൎക്കും കുമാരന്മാൎക്കും മരവുരിയും വൽക്കലവുമല്ലൊ ഉടുപ്പാനെന്നാലവൎക്കു കൊടുപ്പാൻ ദിവ്യങ്ങളായുള്ള ചെലകളും മൊഹനമായിരിക്കുന്ന ആഭരണങ്ങളും കൊണ്ടുപൊകണമത്രയുമല്ലാ പുളിച്ചും ചവൎത്തുമുള്ള ഫലമൂലമല്ലൊ അവർ ഭുജിക്കുന്നെന്നാലത്യന്തമിഷ്ടമായുള്ള അപൂപങ്ങളും വാഴപ്പഴങ്ങളും മററു വിശെഷമുള്ള ഭൊജനദ്രവ്യങ്ങളം കൊണ്ടുപൊകണമെന്നരുളിച്ചെയ്തപ്പൊഠ സൌമിത്രിയുമവയെല്ലാമൊരുക്കിക്കൊണ്ടു വന്നു ദെവിയുടെ മുമ്പിൽ വെച്ചു വണങ്ങി പൊവാനാക്രമിച്ചതുനെരം ദെവിയെക്കൊണ്ടു പൊയി കാട്ടിൽ കളയണമല്ലൊയെന്നുള്ള മഹാദുഃഖത്താൽ വാടിയ മുഖത്തൊടും നെത്രകീലാലത്തൊടും ഗൽഗദാക്ഷരത്തൊടും കലുഷനെത്രത്തൊടും വിങ്ങി വിങ്ങി മുറയിട്ടും പിന്നെ ദുഃഖമെല്ലാം ധൈൎയ്യംകൊണ്ടടക്കി ജഗൽസ്വാമിയരുളിച്ചെയ്തതു കെട്ടെകഴിയുമെന്നുറച്ചതു നെരം ദെവിയും പുറപ്പെട്ടു സുമന്ത്രരാൽ കൊണ്ടുവന്ന തെരിലെഴുന്നള്ളിച്ചു തിരുവയൊദ്ധ്യാപുരിയിൽനിന്നു പുറപ്പെട്ടു ഗംഗാതീരം നൊക്കിയെഴുന്നള്ളുമതുനെരം കൊടുതായിരിപ്പൊരു ദുല്ലക്ഷണം ദെവിയുടെ തിരുവുടമ്പിൽ തൊന്നിയതുനെരം ലക്ഷ്മണനെനൊക്കിയരുളിനാഠ സീതാദെവി. എന്നുടെ ശരീരത്തിൽ നിന്നുണ്ടാകുന്ന ചില ദുശ്ശകുനമതു നിനച്ചാലെനിക്കെങ്കിലും ലക്ഷ്മണനെങ്കിലും സുമന്ത്രൎക്കെങ്കിലുമെന്റെ ഭൎത്താവിനെങ്കിലും ഭരതശത്രുഘ്നന്മാൎക്കെങ്കിലും മാതാക്കന്മാൎക്കെങ്കിലും രാജ്യങ്ങളിലെങ്കിലുംകൊടുതായിരിപ്പൊരാപത്തു ഭവിക്കുന്നുണ്ടുമതെന്തുകൊണ്ട

റിഞ്ഞുവെന്നാൽ കെൾക്ക വത്സാ ലക്ഷ്മണായെന്നുടെ വലത്തെക്കണ്ണിണയും വലത്തെച്ചുമലും തൊളും പെരിക വിറക്കുന്നു, പിന്നെ ഹൃദയവും ശരീരമെല്ലാടവും തളരുന്നു, ഭയവും വളരെ തൊന്നുന്നുയെന്നാലെനിക്കെങ്കിലുമാക്കൊകിലുമെന്നറിഞ്ഞില്ലായെന്നു ദെവി ഭയപ്പെട്ടരുളിച്ചെയ്തുകെട്ടു ലക്ഷ്മണനും നിരൂപിച്ചു സൂക്ഷ്മമൊ ഞാനറിഞ്ഞതില്ലൊയിരിക്കുന്നു നിന്തിരുവടിയറിഞ്ഞതുമില്ലായെന്നുലക്ഷ്മണൻനിനച്ചുപിന്നെ അസ്തമനസമയമാകുമ്പൊൾ ഗൊമതിയാകുന്ന നദീതീരത്തിൽ ചെന്നു അവിടെ വസിക്കുന്ന മഹൎഷിമാരുടെ ആശ്രമങ്ങളിൽ ചെന്നു മഹൎഷിമാരെക്കണ്ടു നമസ്കരിച്ചു അവരാൽ സംഭാവിക്കപ്പെട്ടുന്നു രാത്രിയവിടെസുഖിച്ചു വസിപ്പുതും ചെയ്തു പിറെറന്നാളുഷഃക്കാലമണഞ്ഞപ്പൊളെഴുനീററു സ്നാനംചെയ്തു നിയമകൎമ്മങ്ങളും കഴിച്ചു തെരിൽക്കരെയെറിച്ചെന്നു ഉച്ചനെരത്തു ഗംഗാതീരം പ്രാപിച്ചു നിന്നു നൊക്കി വിചാരിച്ചാൻ ശ്രീലക്ഷ്മണകുമാരൻ. ഇക്കാണാകിയ മഹാനദിയുടെ മദ്ധ്യെയൊരു തുരുത്തി കാണുന്നതാറിടെയാകുന്നു ശ്രീവാല്മീകിമഹൎഷിയുടെയാശ്രമമെന്നാലതിന്നു പുറത്തു കാണുന്ന വനത്തിൽ കളഞ്ഞു പൊരുകായെന്നല്ലൊ മഹാരാജാവരുളിച്ചെയ്തതെന്നു നിരൂപിച്ചു വെകുന്ന ഹൃദയത്തൊടും പൊറുക്കരുതാത ദുഃഖത്തൊടും മുറയിടത്തുടങ്ങിനാൻ ശ്രീലക്ഷ്മണൻ. അതുകണ്ടു സീതാദെവിയും പെരിക ദുഃഖിച്ചു കണ്ണുനീരാലാർദ്രമാകുന്ന ശ്രീമുഖത്തൊടും ദുഃഖൊന്വിതയായി വളരെ വിങ്ങി മുറയിടുന്ന ലക്ഷ്മണനെ നൊക്കിയരുളിച്ചെയ്തതും ചെയ്താൾ. എന്തു വത്സാ ലക്ഷ്മണാ ധൈര്യവും

നായ നിണക്ക ജളതകാട്ടി മുറയിടുന്നതൊട്ടും യൊഗ്യ മല്ലാ, നിന്നുടെ ജ്യെഷ്ഠഭ്രാതാവായ ചക്രവൎത്തിയൊടു പിറന്നുതുടങ്ങി ഒരു നാളും പിരിഞ്ഞില്ലല്ലൊ ഞാൻ ഇപ്പൊഠം രണ്ടുദിവസമായല്ലൊയെന്നുടെ ജ്യെഷ്ഠഭ്രാതാവൊടു പിരിഞ്ഞതുമെന്നല്ലൊ നിന്നുടെ മനസ്സിലുണ്ടായ ദുഃഖം, അതുകൊണ്ടു വത്സായെതും ദുഃഖിയാതെ വെഗം പൊയിശ്രീവാല്മീകിമഹൎഷിയുടെയാശ്രമത്തെ പ്രാപിച്ചു മഹൎഷിമാരെയും പത്നിമാരെയും നമസ്കരിച്ചു കന്യകമാരൊടും കൂടിക്കളിച്ചു സുഖിച്ചവൎക്ക വസ്ത്രാദ്യാഭരണങ്ങളും കൊടുത്തു പുഷ്പങ്ങളും പറിച്ചുകൊണ്ടു കൊടുത്തു സംഭാവിച്ചവർ തരുന്നകായും കിഴങ്ങുമനുഭവിച്ചിന്നവിടെ വസിച്ചു നാളെ പുലരുമ്പൊഠം മാരുതതുല്യമാകുന്ന കുതിരകളെ പൂട്ടിക്കെട്ടിയ തെരിൽ കരയെറി പൊയി നാളുയസ്തമിക്കുംമുമ്പെ തിരുവയൊദ്ധ്യയെ പ്രാപിച്ചു ഭ്രാതാവിനെക്കണ്ടു നമസ്കരിക്കാമെന്നരുളി പിന്നെയുമരുളിനാഠം സീതാദെവി. എന്നെ ജനകവിഷയത്തിങ്കൽനിന്നു പാണിഗ്രഹണം ചെയ്തതിൽപിന്നെ ഭൎത്താവെപിരിഞ്ഞിരുന്നതെന്നു പറവാൻ ജനസ്ഥാനപഞ്ചവടിയിൽനിന്നു ദുഷ്ടരാക്ഷസനായ രാവണൻ കട്ടെടുത്തുകൊണ്ടു പൊയി ഒരു സംവത്സരം ലങ്കയിലിരുന്നതെന്നിയെ ഭൎത്താവൊടൊരു നാളും പിരിഞ്ഞിരുന്നൊരുത്തിയല്ലാ, പിന്നെയെന്നുടെ മനസ്സുകൊണ്ടും വാക്കുകൊണ്ടും കൎമ്മംകൊണ്ടും മറെറാരു പുരുഷനെ നിരൂപിച്ചില്ലാ, പിന്നെ ഭൎത്താവെന്നെയും പിരിഞ്ഞിരുന്നിട്ടുമില്ലാ, അന്യനാരിമാരിൽ ഭൎത്താവിന്നു ബുദ്ധി ചെല്ലുകയുമില്ലാ, അങ്ങിനെയിരിക്കുന്ന ഭൎത്താവൊടു ഞാനിന്നു പിരിഞ്ഞു

തൊന്നു ദെവിയരുളിച്ചെയ്തുകെട്ടു ശ്രീലക്ഷ്മണന്ന ശൊ
കം ശമിപ്പിച്ചുകൂടാഞ്ഞു പെരിക ദുഃഖിച്ചു വിങ്ങി വിങ്ങി
മുറയിട്ടും ഭ്രാതാവിന്നുടെ നിയൊഗനിമിത്തം നിരൂപി
ച്ചും മെല്ലെ മെല്ലെ ധൈൎയ്യംകൊണ്ടടക്കിയതുനെരമരു
ളിച്ചെയ്തു ദെവി. ഞാൻ പലനാളുണ്ടല്ലൊ ഗംഗ കാ
ണ്മാൻ കൊതിക്കുന്നതെന്നാലിപ്പൊളതിന്നു സംഗതിവ
ന്നുവെന്നും പിന്നെയും ലക്ഷ്മണനൊടരുളി ദെവി വത്സ
ലക്ഷ്മണാ പ്രാകൃതനെപ്പൊലെ ദുഃഖിച്ചു കരയല്ലെ
ന്നരുളിയതുനെരം ലക്ഷ്മണകുമാരൻ കടവനെ വിളി
ച്ചു തൊണി കൊണ്ടുവായെന്നരുളിയപ്പൊൾ പുഴയുട
യവൻ പെരിക വിസ്തീൎണ്ണമായിരിപ്പൊരൊടവും കൊ
ണ്ടു വന്നതുനെരം തൊണിമെൽ ദെവിയെയെഴുന്നള്ളി
ച്ചു താനും കരയെറിയതുനെരം തെരും നിൎത്തി സുമന്ത്ര
രുമൊടത്തിൽ കരയെറുവാൻ ഭാവിച്ചപ്പൊൾ സുമന്ത്ര
രൊടരുളിച്ചെയ്തു ലക്ഷ്മണകുമാരൻ. നീ തെരും നി
ൎത്തിത്തീരം നിൽക്കവെണം ഞാനക്കരെക്കടന്നു മഹൎഷി
യാശ്രമത്തിൽ ചെന്നു മഹൎഷിമാരെ നമസ്കരിച്ചു പൊ
ട്ടുങ്ങനവെ വരുന്നെന്നും ചൊല്ലി സുമന്ത്രരെയവിടെയാ
ക്കി തൊണിയും തുഴപ്പിച്ചു പൊകുന്നെരം പിന്നെയും
ശ്രീലക്ഷ്മണന്നു ദുഃഖം സഹിയാഞ്ഞു നിരൂപിച്ചു സൎവ്വ
ലൊകമംഗല്യാംഗയായി പതിവ്രതമാരിൽ പ്രധാനയാ
യിരിക്കുന്ന മഹാദെവിയെ ഇക്കാട്ടിലിട്ടുപൊവാൻ ക
ൎത്താവു ഞാനായും വന്നുവല്ലൊയെന്നാലിവിടെക്കള
ഞ്ഞു പൊകുന്നതിൽക്കാൾ വെട്ടിക്കൊന്നു കളയുന്നതു
യൊഗ്യമെന്നും പിന്നെ ഇങ്ങിനെയുള്ള കൊടുംക്രൂര
ത്തെച്ചെയ്യുന്നതിനെക്കാൾ മരിച്ചു പൊകുന്നതു വളരെ

യൊഗ്യമെന്നും പിന്നെക്കൊന്നുകളഞ്ഞാൽ സൎവ്വജനങ്ങളുമെന്നെക്കൊണ്ടു സദാകാലവും കൂട്ടമിട്ടു പറയുമാറാകുമല്ലൊയിമ്മഹാപാപി ലക്ഷ്മണൻ മഹാദെവിയെ മഹാവനത്തിൽക്കളഞ്ഞച്ചു പൊയാനെന്നുമൊരിക്കലും പൊകാത്ത ദുഷ്കീൎത്തി വിളിച്ചു പറയും ജനങ്ങളെന്നു നിനച്ചു ഹൃദയം വെന്തു വെന്തുരുകി കണ്ണുനീരാലാൎദ്രമാകുന്ന മുഖകമലത്തൊടും ശുഷ്കവദനനായി നില്ക്കുന്ന ലക്ഷ്മണനെ നൊക്കിയവന്റെ ദുഃഖമൊരിക്കലുമൊരു ജാതിയും ശമിക്കുന്നുമില്ലായെന്നാലിതിന്നു കൊടിയൊരു കാരണമുണ്ടെന്നു ദെവിയും നിൎണ്ണയിച്ചു പെരിക ഭയപ്പെട്ടു പ്രലാപിക്കുമതുനെരം തൊണിയും തെക്കെക്കരെയണയച്ചെന്നണഞ്ഞു നില്ക്കുമതുനെരം ദെവിയെ തൊണിമെൽ നിന്നെടുത്തു കരക്കുവെച്ചു വെന്തു വെന്തീടുന്ന മനസ്സൊടും മഹാദെവിയെ വലത്തുവെച്ചു നമസ്കരിച്ചു കുറഞ്ഞൊന്നു പിൻവാങ്ങി തൊഴുതു പഞ്ചപുച്ഛമടക്കി നിന്നറിയിച്ചാൻ ശ്രീലക്ഷ്മണകുമാരൻ. കെൾക്കണം മഹാദെവി ആൎയ്യെ നിന്തിരുവടിയെ ഇത്രൊടം കൂട്ടിക്കൊണ്ടു വന്നിവിടെ ഉപെക്ഷിച്ചു പൊരണമെന്നു നിന്തിരുവടിയുടെ ഭൎത്താവാകിയ ശ്രീരാഘവചക്രവൎത്തിയരുളിച്ചെയ്തിരിക്കുന്നെന്നു ലക്ഷ്മണനറിയിപ്പാൻ തുടങ്ങുമതുനെരം ദെവിയും എന്തു കെൾക്കാകുന്നതെന്നു നിനച്ചു തന്നെത്താന്മറന്നു സൎവ്വാംഗം തളൎന്നുമാറ വിറച്ചു മൊഹിച്ചു ഭൂമിയിൽ വീണു പെരികനെരം കൂടിയുണൎന്നു പൂഴിയിൽ പിരണ്ടുരുണ്ടു വിങ്ങി മുറയിട്ടു കരഞ്ഞു മാറത്തടിച്ചും തലയിട്ടുരുട്ടിയുമിങ്ങിനെ കുറഞ്ഞൊരുനെരം ചെന്നപ്പൊൾ ല

ക്ഷ്മണനെ നൊക്കിയരുൾചെയ്തിതു ദെവി. എന്റെ
ലക്ഷ്മണായെന്തു നീ ചൊല്ലുവാൻ തുടങ്ങുന്നിപ്പൊളതു
കെട്ടാൽ പാരം സങ്കടമാകുന്നല്ലൊ കുമാരായെന്നാലറ
യാതെ ചൊല്ലുകെന്നരുളിച്ചെയ്തുകെട്ടു വിങ്ങി മുറയിട്ടു
ച്ചൂണ്ണമെയറിയിപ്പാൻ തുടങ്ങിനാൻ ശ്രീലക്ഷ്മണകുമാ
രൻ. എന്നാലതു കെൾക്ക സൎവ്വലൊകസമ്പന്നയാ
യുള്ളാവെ മഹാദെവി നിന്തിരുവടി കൊപിക്കയും
ദുഃഖിക്കയുമരുതു; നിന്തിരുവടിക്കെത്തുമൊരു ദൊഷ
മുണ്ടായിട്ടുമല്ലാ നിന്തിരുവടിയെക്കുറിച്ചു സ്നെഹമില്ലാ
ഞ്ഞിട്ടുമല്ലാ നിന്തിരുവടിയെ രാക്ഷസരാജാവു രാവ
ണൻ കട്ടുകൊണ്ടു പൊയി ലങ്കയിലൊരാണ്ടൊരു സ
ഹായമില്ലാതെ രാക്ഷസരുടെ സഭാനടുവിലിരുന്ന ദെ
വിയെക്കൊണ്ടുവന്നു സുഖമായനുഭവിച്ചാൻപൊൽ ന
മ്മുടെ സ്വാമിയെന്നു രാജ്യവാസികളും നഗരവാസി
കളും വഴിപൊകുന്നവരും നിന്ദിച്ചുവിടവിടെ നിന്നും
കൊളങ്ങര നിന്നും കൊട്ടാരത്തിൽ നിന്നും കൂപക്കരെ
നിന്നുമമ്പലങ്ങളിൽ നിന്നുമെന്നുവെണ്ട പരക്കെക്കൂട്ടമിട്ടു
പറയുന്നതെന്നുള്ളൊരപവാദം ഹെതുവാകകൊണ്ടത്രെ
ഇവിടെയുപെക്ഷിച്ചു പൊരണമെന്നെന്നൊടരുളി
ച്ചെയ്തു സ്വാമിയെന്നു ലക്ഷ്മണൻ ചൊല്ലുകെട്ടു ദെവി
യും വെട്ടിവീണ മരംകണക്കെ മൊഹിച്ചു ഭൂമിയിലാമ്മാ
റു വീണു പിന്നെ പെരികനെരം കൂടിയൊരുവണ്ണമൊ
ട്ടുണച്ചുയെ പ്രാപിച്ചു വാപൊങ്ങി മുറയിട്ടു കണ്ണിൽ
നിന്നു മല പൊട്ടിയൊഴുകുംവണ്ണമുടനുടനൊഴുകുന്ന
കണ്ണുനീരാൽ മുഖവും മാറിടവും വസ്ത്രമിത്യാദി നനയ
പ്പെട്ടു വിറച്ചു വീൎത്തരുളിനാൾ സീതാദെവി. അയ്യൊ

വിധാതാവെ ഞാനൊരു ദൊഷമാരൊടും ചെയ്തില്ല
ഭഗവാനെയെന്നുമിയലൊകപരലൊകത്തുമൊരു ദൊ
ഷം ചെയ്തപ്രകാരം ഞാനറിവില്ലാ, ഇതിന്മുന്നെ ജന്മ
ത്തിലാരുടെ ഭാൎയ്യയെന്നു നിനക്കിലതൊ വിഷ്ണുഭഗവാ
നെന്നിയെ മററാരും ഭൎത്താവു വെണ്ടയെന്നുറച്ചു തപം
ചെയ്തു പിന്നെയഗ്നിപ്രവെശം ചെയ്തെനിക്കിപ്രകാ
രമനുഭവിപ്പാൻ കാരണമെന്തെന്നുമയ്യൊയെന്റെ ല
ക്ഷ്മണാ മററാരുമെനിക്കു ശരണമില്ലെന്നുമയ്യൊ കഷ്ട
മീശ്വരായെന്നുടെ വിധിയിതു നിനച്ചാൽ പെരിക
ഭയമെന്റെ ലക്ഷ്മണായെന്നുമെല്ലാനാളുമെന്നെ ദുഃഖ
പാത്രമാക്കിച്ചമച്ചാനിബ്രഹ്മന്തിരുവടിയെന്നും പി
ന്നെ ഞാനവയവസുഖം നിരൂപിച്ചാലവയവദുഃഖമെ
കാണുന്നുതെന്നും മുന്നമെന്നെ അഗ്നിസാക്ഷികമായി
പിതാവു കൊടുപ്പിച്ചു തിരുവയൊദ്ധ്യയെ പ്രാപിച്ചു
പന്തീരാണ്ടു സുഖിച്ചു പിന്നെ ഭൎത്താവിന്നുടെ പിതാവു
രാജ്യം കൊടുപ്പാൻ ഭാവിച്ചപ്പൊൾ ഞാനുമാശ്ചൎയ്യ
പ്പെട്ടു പെരിക സുഖിക്കാമെന്നുടെ ഭൎത്താവൊടും കൂടി
യെന്നു നിനച്ചപ്പൊളെതാനുമൊരു സംഗതിവശാൽ
അഭിഷെകം മൊടക്കിപ്പതിനാലാണ്ടു വനവാസം ചെ
യ്യെണ്ടിവന്നു, അന്നു ഞാൻ ഭൎത്താവൊടുകൂടപ്പൊയി
പഞ്ചവടിയിൽ സുഖിച്ചു വസിക്കും കാലം ദുഷ്ടനായി
നിൎമ്മൎയ്യാദശീലനായിരിക്കുന്ന രാക്ഷസൻ വന്നെന്നെ
വലിഞ്ഞെടുത്തു കൊണ്ടുപൊയി സമുദ്രമദ്ധ്യഗതമായി
രിക്കുന്ന ലങ്കയിൽ കൊണ്ടു വെച്ചപ്പൊളെനി ഞാനെ
ന്നുടെ ഭൎത്താവിനെ കാണുകയില്ലെന്നുറച്ചിരിക്കും
കാലം വായുപുത്രനാകിയ ശ്രീഹനുമാൻ വന്നെന്നെ

കണ്ടു ഭൎത്താവിൻ തൃക്കൈമോതിരമെനിക്കു തന്നു ഭ
ൎത്താവും വാനരപ്പടയും മൂന്നു നാളിലകമിവിടെ വന്നു
രാക്ഷസരെ മുടിക്കുമെന്നു നിൎണ്ണയം വരുത്തിയതുനേരം
ഭൎത്താവിനെക്കണ്ടപോലെ നിനച്ചു സുഖിക്കുമതുനേരം
സുഗ്രീവാദി വാനരപ്പടയോടും വന്നു സമുദ്രം ചിറ
കെട്ടിക്കടന്നു ലങ്കയെ പ്രാപിച്ചു പാപിയാം രാവണ
നെയും പുത്രമിത്രബാന്ധവന്മാരെയും കൊന്നു പി
ന്നെ ശ്രീവിഭീഷണനെന്നെക്കൊണ്ടുവന്നു എന്നുടെ
ഭൎത്താവിൻ സമീപത്തു വന്നതുനേരമെന്നുടെ മ
നസ്സിനും ചെവിക്കും പൊരുന്നാത ദുസ്സഹപരുഷവ
ചനങ്ങളരുളിച്ചെയ്തതുനേരം ഞാനഗ്നിപ്രവേശം ചെ
യ്തപ്പോൾ സൎവ്വദേവതാഗണത്തോടുമഗ്നിഭഗവാനെ
ന്നെയെടുത്തു കൊണ്ടുവന്നെന്നുടെ ഭൎത്താവിൻ കൈ
യിൽക്കൊടുത്തരുളുവിതും ചെയ്താൻ. സമസ്ത ദേവന്മാ
രും സാക്ഷിയുണ്ടിവൾക്കൊരു ദോഷമില്ലെന്നുമഗ്നിഭഗ
വാനരുളിച്ചെയ്തതു നേരമെന്നുടെ ഭൎത്താവു നിൎണ്ണയി
ച്ചെന്നെ തൃക്കൈകൊണ്ടു പിടിച്ചാശ്ലേഷിച്ചു പുഷ്പക
വിമാനമേറി തിരുവയോദ്ധ്യയെ പ്രാപിച്ചു പിതൃ
പൈതാമഹമാകുന്ന രാജ്യത്തിനാട്ടുതറൂണ്ണമഭിഷേകം
ചെയ്തു ചതുസ്സാഗരപൎയ്യന്തമാകിയ ഭൂമിക്കു കൎത്താവാ
യി വാണതുനേരമെനിയെനിക്കൊരു ദുഃഖമൊട്ടുമില്ലാ
രാജൎഷിയായി ഭൎത്താവു വസിക്കുന്നതുകൊണ്ടു പിന്നെ
യെനിക്കൊരു ദുഃഖമുണ്ടെന്മനസ്സിൽ ഇവൾക്കു ഗൎഭമുണ്ടാ
യി പെററില്ലെന്നു നിനച്ചു മറെറാരുത്തിയെ വിവാ
ഹം ചെയ്യുമൊ ഭൎത്താവെന്നു നിനച്ചു ദുഃഖിച്ചിരുന്നു
കാലത്തുമെനിക്കു ഗൎഭമുണ്ടായി വന്നുവല്ലോയെന്നാലെ

നി പുത്രസ്നേഹംകൊണ്ടെന്നെ വളരെ ബഹുമാനിച്ചു സംഭാവിക്കുമെന്നുടെ ഭത്താവെന്നു ഞാൻ നിനച്ചു സുഖിച്ചു വസിക്കുമതിൻെറ ശെഷമിങ്ങിനെയുള്ള ദുഃഖമനുഭവിപ്പാൻ പാത്രമാക്കി വിധാതാവിങ്ങിനെ ചമച്ചെനെൻെറ ലക്ഷ്മണായെന്നിപ്രകാരം ദെവി മുറയിട്ടരുളിച്ചെയ്യുക്കെട്ടു തൊഴുതറിയിച്ചാൻ ശ്രീലക്ഷ്മണകുമാരൻ. മഹാനുഭാവയായുള്ളൊവെ ദെവി നിന്തിരുവടി അടിയത്തൊടും നിന്തിരുവടിയുടെ ഭത്താവാകിയ ചക്രവത്തിയൊടുമെത്തുമെ ഗവ്വിച്ചു കൊപിക്കൊല്ലാ പിന്നെയെത്തും ഭയപ്പെടാതെ മുന്നിലാമ്മാറങ്ങൊരു തപൊവനം കാണാകുന്നതവിടെയൊരു ദിവ്യാശ്രമമുണ്ടു ശ്രീവാല്മീകി മഹഷിയുടെ പണ്ണശാലായെന്നാലവിടെ നിന്തിരുവടിയെഴുന്നരുളി മഹഷിയാൽ സംഭാവിച്ചു തപസ്സു ചെയ്തു സുഖിച്ചു പരലൊകസൌഖ്യത്തെച്ചെതരുളുവൊയാകായെന്നും പിന്നെ തപസ്സുകൊണ്ടെ സകലവും സാധിക്കാവു മഹാനുഭാവയായുള്ളൊവെയെന്നും നിന്തിരുവടിയുടെ ഭത്താവിൻ പിതാവാകിയ ദശരഥചക്രവത്തിയും ശ്രീവാല്മീകി മഹഷിയും പെരിക സ്നെഹിതരാകയുമുണ്ടു യെന്നാലവിടെച്ചെന്നാശ്രമമകംപൂകി മഹഷിപത്നിമാരൊടും കൂടി സ്സുഖിച്ചു വസിച്ചരുളുവൊയാകാ മഹാദെവീയെന്നു ലക്ഷ്മണൻ തൊഴുതറിയിക്കക്കെട്ടതുനെരമവിടയമ്മണത്തിട്ടമെൽ വീണുരുണ്ടു മുറയിട്ടു കരയുന്ന ദെവിയരുളിച്ചെതാാം. അയ്യൊ വത്സാ ലക്ഷ്മണായെന്നുടെ ഭത്താവൊടുള്ള വെറുപാടു നിനച്ചാലെനിക്കൊരു ജാതിയും പൊറുക്കാമെന്നു തൊന്നുന്നില്ലാ, പിന്നെ ഗംഗ

യിൽ വീണു മരിക്കുവൻ ഞാനെന്നു നിനച്ചാലതിനു ചില ദുഷ്കീൎത്തിയുണ്ടാകുമെന്നു തൊന്നുന്നു, ആയതെന്തെന്നാൽ നിൎദ്ദൊഷയായി ഗൎഭിണിയായിരിക്കുന്ന ദെവിയെ തന്നുടെ ഭൎത്താവു ലക്ഷ്മണനെക്കൂട്ടി യാത്രയാക്കി കൊണ്ടുപൊയി പൊഴയിലിട്ടു കൊന്നുവെന്നാൻ ലക്ഷ്മണനെന്നൊരപവാദമൊരിക്കലും പൊകാതവണ്ണം തന്തിരുവടികളെറവിതും ചെയ്യും. പിന്നെ ദുൎമ്മരണമായി മരിച്ചാലെനിക്കൊ ഗതിയില്ലായല്ലൊയെന്നാലതു ശങ്കിച്ചു ഞാനിതു ചെയ്കയുമില്ലായെന്നുമരുളി പിന്നെയുമരുളിച്ചെയ്തു ദെവി. നീ പൊട്ടുണനവെ പൊയി തിരുവയൊദ്ധ്യയെ പ്രാപിച്ചു ചക്രവൎത്തിയുടെ മനൊരഥത്തെ സാധിച്ചപൊലെ അറിയിക്കയെന്റെ ലക്ഷ്മണകുമാരായെന്നുമെന്നുമെനിക്കു ദൈവകല്പിതംപൊലെ അനുഭവിക്കുമെന്നുമരുളി പിന്നെയൊന്നുണ്ടു വെണ്ടതു നീ ഞാനെപ്പൊഴുമെന്നുടെ ഭൎത്താവിൻ ശ്രീപാദാരവിന്ദങ്ങളെ തഴുകിക്കൊണ്ടല്ലൊയിരിപ്പതുമെന്നാലതു വണ്ണമെന്നുടെ ഭൎത്താവിനെച്ചെന്നു കണ്ടാൽ ഞാൻ ചൊല്ലിയതെന്നുചൊല്ലി തന്തിരുവടിയുടെ പദാരവിന്ദങ്ങളെ നമസ്കരിച്ചാശ്ലെഷിച്ചു ഞാൻ തടവിയാലുള്ളാനന്ദം നീ തടവിയാലും മതിയെന്റെ ലക്ഷ്മണാ, നീ ഇങ്ങിനെ ചെയ്തു കൊണ്ടാൽ ഞാൻ ശപിക്കുമെന്നു നീ ഭയപ്പെടെണ്ടായെന്നാൽ നീ വിരിയപ്പൊയി തെരിലെറി തിരുവയൊദ്ധ്യയെ നൊക്കിപൊകയെന്നു മഹാദെവി അരുളിച്ചെയ്തയപ്പതും ചെയ്താൾ. അതുനെരം ലക്ഷ്മണനും തൊഴുതു നമസ്കരിച്ചു പിൻവാങ്ങിത്തൊണിമെലെ മന്ദം മന്ദം ദുഃഖസമുദ്രമഗ്നനായിപ്പൊവിതും ചെയ്താൻ.

അക്കാലത്തു ശ്രീവാന്മീകിമഹൎഷിയുടെ യാശ്രമത്തിൽ നിന്നു പുല്ലു ചമത പുഷ്പമിത്യാദി കൊണ്ടുവരുവാൻ പൊകുന്ന ഋഷികുമാരന്മാൎക്കു കാണായീ മണലിൽക്കിടന്നുരുണ്ടു മുറയിട്ടു കെഴുന്ന സീതാദെവിയെ കണ്ടു പെരിക വെഗത്തൊടും ചെന്നു പൎണ്ണശാലയെ പ്രാപിച്ചു ശ്രീവാന്മീകിമഹിൎഷിയൊടറിയിപ്പുതും ചെതാർ. കെൾക്ക മഹാനുഭാവനായുള്ളൊവെ ഒരു ഗൎഭിണിയായിരിക്കുന്ന ദിവ്യസ്ത്രീയുണ്ടു ഗംഗാതീരം മഹാവനത്തിൽ മണത്തിട്ടമെൽ കിടന്നു മുറയിടുന്നൊളുതാരെന്നു ഞങ്ങളറിഞ്ഞതുമില്ലയെന്നു കുമാരന്മാരുണൎത്തിക്കെട്ടു മഹൎഷിയും മുന്നമെ അറിഞ്ഞിരിക്കുന്നു ഗൎഭിണിയാകിയ സീതാദേവിയെ ലൊകാപവാദപരിഹാരാൎത്ഥമായി ലക്ഷ്മണനൊടു കൂടിയയച്ചു വന്നിവിടെ ഉപെക്ഷിച്ചു പൊവാൻ ശ്രീരാഘവചക്രവൎത്തി യാത്രയാക്കിതെന്നു ദിവ്യമാം ചക്ഷുസ്സുകൊണ്ടു മഹൎഷിയും പെരിക വെഗമൊടും ഗംഗാതീരത്തെഴുന്നരുളിയതു നെരം കാണായി ഭ്രൂരെണുക്കളിൽ വീണുരുണ്ടു വിങ്ങിവിങ്ങി മുറിയിടുന്ന സീതാദെവിയെക്കണ്ടു തൃക്കൈകൊണ്ടു വാരിയെടുത്തിരുത്തി തിരുവുടമ്പിന്മെലുള്ള പൂഴിയെല്ലാം തടവിക്കളഞ്ഞു മധുരമായരുളിച്ചെയ്തു ശ്രീവാന്മീകിമഹൎഷിയും. മകളെ ജനകരാജനന്ദനെ നീയെതും ദുഃഖിക്കയും വെണ്ട നിന്നെയഴകുതായി രക്ഷിക്കുന്നുണ്ടു ഞാൻ മുന്നമെയറിഞ്ഞിരിക്കുന്നു സൎവ്വലൊകമംഗല്യാംഗസമ്പന്നനായിരിക്കുന്ന ശ്രീരാമഭദ്രൻ സകലലൊകമംഗല്യാംഗസമ്പന്നയായിരിക്കുന്ന നിന്നെ ലൊകരപവാദിച്ചു പറയുന്നതായിക്കൊണ്ടു നിന്നെ

ഇവിടെ ഉപെക്ഷിക്കും നിന്റെ ഭൎത്താവെന്നു മുന്നം ഞാനറിഞ്ഞിരിക്കുന്നതെന്നാൽ നീയെന്നൊടുകൂടിപ്പൎണ്ണശാലയിൽ പൊന്നുമവിടെസ്സുഖിച്ചു വസിക്കാമെന്നാൽ നിന്റെ പതിവ്രതത്തിനൊരു വിഘ്നംവരാതെ പരലൊകത്തിന്നു നല്ലതെന്നുമരുളിച്ചെയ്തു പൊരുക മകളെ സീതെ ദുഃഖിയാതിരിക്കണമെന്നുമരുളി പിന്നെ തന്തിരുവടിയുടെ തൃക്കൈകൊണ്ടു കണ്ണുനീരും തുടച്ചു മധുരമായി പ്രശംസാപരമായുള്ള വചനങ്ങളെക്കൊണ്ടു സംഭാവിച്ചരുളിച്ചെയ്യുന്നതിനെക്കെട്ടുടനറിയിച്ചാൾ സീതാദെവി. ഗൎഭിണിയായിരിക്കുന്ന എന്നെ ആരെനി രക്ഷിക്കുന്നതുമീറെറടുക്കുന്നതും ഭഗവാനെയെന്നു സീതാദെവിയറിക്കുന്നതിനെ കെട്ടരുളിച്ചെയ്തു മഹൎഷിയും. കെൾക്ക മകളെ സീതെ ബ്രാഹ്മണസ്ത്രീകളുണ്ടു വൈധവ്യരായിതപസ്സു ചെയ്തു സുഖിച്ചു വസിക്കുന്നുതെന്നാലവരുള്ളെടത്തു നിന്നെയുംകൂട്ടിച്ചെന്നവരൊടു നിന്നെ നൊക്കി രക്ഷിക്കണമെന്നു ചൊന്നാലവർ നിന്റെ മാതാപിതാക്കന്മാർ നൊക്കി രക്ഷിക്കുംവണ്ണമീറെറടുത്തു നിന്നെയും നിന്റെ പുത്രനെയും രക്ഷിക്കുമെന്നാലിതു നിനച്ചു ക്ലെശിച്ചു ദുഃഖിക്കെണ്ട ഭദ്രെ പിന്നെ നിന്റെ ഭൎത്താവിൻ പിതാവാകിയ ദശരഥചക്രവൎത്തിക്കു പെരിക ഇഷ്ടരായുമുണ്ടവർ. പിന്നെയത്രയുമല്ലാ ദശരഥരാജാവിന്റെ മരുമകളല്ലൊ നീയുമെന്നാൽ അങ്ങിനെയുള്ള ഗൊത്രം നിനച്ചു വഴിപൊലെ നിന്നെ രക്ഷിക്കുമവരെന്നുമരുളിച്ചെയ്തു ശ്രീവാല്മീകി മഹൎഷിയും. അതുകെട്ടു സീതാദെവിയും ദുഃഖമിളച്ചു പ്രീതിപ്പെട്ടു മഹൎഷിയെ വന്ദിച്ചു

നിൽക്കുമത്തുനെരം മഹഷിയും കൂട്ടിക്കൊണ്ടു പണ്ണശാ
യെ പ്രാപിച്ചു ഭർത്തൃവിരഹസ്ത്രീകളെ വരുത്തിയുണ്ടായ
വൃത്താന്തമെല്ലാമവരൊടരുളിച്ചെയ്തു മഹഷിയും.
പിന്നെത്തന്നുടെയാശ്രമത്തിന്നരികെ പണ്ണംകൊണ്ടു
പണ്ണശാലയും കെട്ടി താപസസ്ത്രീകളുടെ സന്നിധി
യിൽ ദെവിയെയുംകൊണ്ടു ചെന്നെല്പിച്ചു താപസി
മാരൊടരുളിച്ചെയ്തു മഹഷിയും. കെൾപ്പൊയാ
കാ താപസിമാരെ ഇവളെ നിങ്ങളുടെ പുത്രി
കളെപ്പൊലെ പെരികസ്സംഭാവിച്ചു രക്ഷിച്ചുകൊൾക
വെണമിവളെങ്ങിനെയുള്ളൊരുത്തിയെന്നു മെന്തിവി
ടെക്കു വരുവാനെന്നും നിങ്ങൾക്കു തൊന്നില്ലെങ്കിലതു
ഞാൻ ചൊല്ലിത്തരാമെന്നാൽ സൂൎയ്യവംശാലങ്കാരസംഭൂ
തനാകിയ ശ്രീരാമദെവന്തിരുവടിയുടെ ധമ്മപത്നിയാം
സീതാദെവി ജനകരാജാവിന്നുടെ പുത്രിയെന്നുമയൊ
നിജയെന്നുമെന്നാലെന്തിവളെ ചക്രവത്തിയുപെക്ഷി
പ്പാൻ കാരണമെന്നു നിനക്കിൽ ഇവൾക്കൊരു ദൊഷ
മുണ്ടായിട്ടുമല്ലാ ലൊകാപവാദപരിഹാരാത്ഥമായി ഇ
വളെയുപെക്ഷിച്ചു മഹാരാജാവുമെന്നാലിവൾ ഗഭി
ണിയാകകൊണ്ടിവളെയഴകുതായി പരിപാലിച്ചുകൊ
ള്ളണമെന്നുമിവൾ പെററാൽ പുത്രനെയുമിവളെയും
നൊക്കിപ്പാലിക്കണമെന്നും നിങ്ങൾ ഭത്താക്കന്മാർ മരി
ച്ചു പൊയപ്പൊൾ തുടങ്ങി പരലൊകസൌഖ്യം നിന
ച്ചു തപസ്സുചെയ്യും ജനമല്ലൊ നിങ്ങളെന്നാൽ അത്യന്തം
നല്ലതിൽ ബുദ്ധി ചെന്നല്ലൊയിരിക്കുന്നു പിന്നെ നിങ്ങ
ളുടെ മഹാ ഗുണവിഷയമാകകൊണ്ടും ഞാൻ ചൊല്ലു
കയാലുമിവളെ രക്ഷിച്ചുകൊൾവിൻ താപസിമാരെ

യെന്നരുളിച്ചെയ്തു ദെവിയെ വിളിച്ച കാട്ടിക്കൊട്ടുത്തു സീതാദെവിയൊടുമരുളിച്ചെയ്തു നീ ദുഃഖിയാതിവരൊടു കൂടിത്തപസ്സുചെയ്തു സുഖിച്ചു വസിക്കാ മകളെ സീതെയെന്നരുളിച്ചെയ്തവരെ കൈയിൽ കൊടുത്തു മഹൎഷിയും തന്നുടെയാശ്രമത്തിനകത്തെഴുനള്ളി വസിപ്പൂതും ചെയ്താൻ. പിന്നെ സീതാദെവിയും നിത്യമായി ഗംഗയിലിറങ്ങി സ്നാനംചെയ്തു ശുദ്ധമായിത്തന്നുടെ ഭൎത്താവായ ശ്രീരാമദെവന്തിരുവടിയെ മനസ്സുകൊണ്ടു വഴിപൊലെ ധ്യാനിച്ചു താപസിമാരൊടും കൂടിത്തപസ്സുചെയ്തു സുഖിച്ചവിടെ വസിപ്പൂതും ചെയ്താൾ.

പിന്നെ ശ്രീലക്ഷ്മണകുമാരൻ സീതാദെവിയെയുപെക്ഷിച്ചു ഗംഗാ കടന്നു സുമന്ത്രരുമായി തെരിലെറിപ്പൊകുന്നെരം തിരിഞ്ഞു തിരിഞ്ഞു നൊക്കി നൊക്കി സീതാദെവിയുടെ ദുഃഖം നിരൂപിച്ചു പെരുതായ സങ്കടത്തൊടും കൂടിപ്പൊകുന്നവൎക്കു കാണായി ശ്രീവാന്മീകിമഹൎഷിയെഴുന്നരുളി പൂഴി തുടച്ചു കൂട്ടിക്കൊണ്ടു പൊകുന്നതു കണ്ടനെരം ധൈൎയ്യംകൊണ്ടു ദുഃഖമടക്കി ശ്രീരാഘവചക്രവൎത്തിയുടെ മനൊദുഃഖം നിരൂപിച്ചും വെന്തുവെന്തിരിക്കും മനസ്സൊടുമെന്നെ കഷ്ടമെ നമ്മുടെ സ്വാമിയാകിയ ശ്രീരാമദെവന്തിരുവടി ദെവിയൊടു വിയൊഗം വരികയാൽ പൊറുക്കരുതാത ദുഃഖത്തൊടുമിരുന്നരുളുന്നല്ലൊ സ്വാമിയെന്നു നിനച്ചു സുമന്ത്രരെ നൊക്കിച്ചൊല്ലിനാൻ ശ്രീലക്ഷ്മണകുമാരൻ. നിരൂപിക്കണമെ സുമന്ത്രരെ തന്തിരുവടിയുടെ പ്രാണവല്ലഭയാകിയ ജനകരാജനന്ദനയൊടു വിയൊഗദുഃഖംകൊ

ണ്ട തളരപ്പെട്ട ശരീരമുടയനല്ലൊ സ്വാമിയെന്നാൽ സ്വാമി ഇജ്ജന്മത്തിലൊരു ദൊഷമാരൊടും ചെയ്തു വെന്നു തൊന്നുന്നുമില്ലാ പൂവ്വജന്മമാജ്ജിച്ചുള്ള ദൊഷമൊയെന്നുമറിഞ്ഞില്ലായെന്നുടെ ഭ്രാതാവിപ്രകാരം ദുഃഖാബ്ധിനടുവിൽ വീണുഴലുവാൻ പാത്രമായിട്ടു വരുവാൻ കാരണമെന്നും പിന്നെയകൃത്യം ചെയ്യും ജനത്തിന്നു മഹാനായിരിക്കും ചില വ്യസനം വന്നു കാൺമുണ്ടല്ലൊയെന്നാലൊരുനാളുമകൃത്യം ചെയ്യാത്ത സ്വാമിക്കിപ്രകാരം വരുവാൻ സംഗതിയെന്തെന്നു ലക്ഷ്മണകുമാരൻ ചൊല്ലുകെട്ടു ചൊല്ലിനാൻ സുമന്ത്രരും. കെൾക്കാ കുമാരാ ലക്ഷ്മണായെതും ദുഃഖിക്കെണ്ടാ പൂവ്വജന്മത്തിൽ കഴിഞ്ഞതുമിജ്ജന്മത്തിൽ മഹാരാജാവിന്നു വന്നതും ഞാനറിഞ്ഞിരിക്കുന്നതു പറയാമെന്നാലതു കെൾക്ക നീയുമെല്ലാനാളും ഭാൎയ്യാദുഃഖിതനായിപ്പൊകയെന്നു ശാപമുണ്ടുമെന്നാലാരുടെ ശാപമെന്നും ശാപകാരണവും ഞാനറിഞ്ഞതു പറയാം. പണ്ടു നിങ്ങളുടെ പിതാവു ദശരഥചക്രവത്തിക്കു നിങ്ങൾ നാലുപേർ പുത്രന്മാരുണ്ടായിസ്സുഖിച്ചു വസിക്കുന്ന കാലത്തു് ഇക്ഷ്വാകുരാജാക്കന്മാരുടെ പുരൊഹിതനാകിയ വസിഷ്ഠമഹഷിയുടെയാശ്രമത്തിലെഴുന്നള്ളിനാൻ സവ്വലൊകവന്ദ്യനായി സവ്വജ്ഞനായിരിക്കുന്ന ശ്രീദുവ്വാസാമഹഷി. അതു കെട്ടു നിങ്ങളുടെ പിതാവു ദശരഥചക്രവത്തി പൊട്ടുന്നനവെ ചെന്നു മഹഷിയെ നമസ്കരിപ്പാനായിക്കൊണ്ടു ഇത്തെർമെൽ തന്തിരുവടിയും ഞാനും കരയെറി മഹഷിയുടെയാശ്രമത്തെ പ്രാപിച്ചതുനെരം വസിഷ്ഠമഹഷിയെയും ശ്രീദുവ്വാസാമഹഷിയെയും കണ്ടു വല

ത്തുവെച്ച നമസ്കരിച്ചു തൊഴുതു പഞ്ചപുഷ്പമടക്കി നിന്നുണൎത്തിപ്പുതും ചെയ്തു ചക്രവൎത്തി. അതുനെരം ചക്രവൎത്തിയെ സംഭാവിച്ചു പൂജിച്ചു ഇരിപ്പുതാകാ മഹാരാജാവെ രാജശ്രെഷ്ഠായെന്നു മഹൎഷികളുടെയനുജ്ഞയാലെ വിചിത്രമായിരിപ്പൊരു സിംഹാസനത്തിന്മെൽ തൊഴുതപ്രകാരമെയിരുന്നരുളുവിതും ചെയ്തു പിന്നെ ശ്രീദുൎവ്വാസാവിനെ നൊക്കിയറിയിച്ചു ചക്രവൎത്തി. ഭഗവാനെ നിന്തിരുവടിക്കു കഴിഞ്ഞ ജന്മത്തിലുള്ള അവസ്ഥയുമിജ്ജന്മത്തിലുള്ള അവസ്ഥയുമറിഞ്ഞിരിപ്പൊരുത്തനല്ലൊ നിന്തിരുവടിയെന്നാലെന്നുടെ പുത്രനാകിയ രാമൻ ദീൎഘായുവൊ ആയതെന്നിയെ അല്പായുവൊ, ലക്ഷ്മണനും ഭരതശത്രുഘ്നന്മാരും ദീൎഘായുവൊ അല്പായുവായിട്ടിരിക്കയൊ, പിന്നെയെന്നുടെ പുത്രന്മാർ നാലു പെരിലും വെച്ചു രാമനത്രെ പെരികഗ്ഗുണവാനായും പുരുഷഗ്ഗുണമുണ്ടായും ലൊകരാലനുവാദനായുമിരിപ്പൊരുത്തനെന്നാലങ്ങിനെയിരിക്കുന്ന രാജകുമാരനെന്നുടെ കാലം കഴിഞ്ഞാൽ അനുജഭ്രാതാക്കന്മാരൊടൊരുമിച്ചു രാജ്യാഭിഷെകംചെയ്തു ഭാൎയ്യയൊടും കൂടി സുഖിച്ചിരുന്നു പുത്രന്മാരുമുണ്ടായി ചിരകാലം രാജ്യപരിപാലനം ചെയ്തിരിക്കുമൊയെന്നെല്ലാമരുളിച്ചെയ്യെണം ഭഗവാനെയെന്നിപ്രകാരം ദശരഥചക്രവൎത്തി തൊഴുതറിയിച്ചതു കെട്ടു ശ്രീദുൎവ്വാസാവും പ്രസന്നമാനസനായി മഹാരാജാവിനെ നൊക്കിയരുളിച്ചെയ്തിതും ചെയ്തു. നിന്നുടെ പുത്രന്മാർ നാലുപെരും പെരികക്കാലം രാജ്യപരിപാലനം ചെയ്തു സുഖിച്ചു വസിക്കും. നീയുള്ളകാലം നിണക്കു പുത്രമരണമുണ്ടെന്നു

നിനക്കവെണ്ടാ. നാലുപെൎക്കും കൂടിയിരിവർ പു ത്രന്മാരുമുണ്ടാകും. പിന്നെ രാമകുമാരൻ രാജ്യം പി ഴക്കി വനവാസം ചെതിരിക്കുമതു കാലം അവിടെ ക്കൊടിയൊ ചില ശത്രുക്കളുണ്ടായി ഭാൎയ്യാവിയൊഗം വന്നു മഹാദുഃഖിതനായി ശത്രുക്കളെ ജയിച്ചു ഭാൎയ്യാവി നെ വീണ്ടു തിരുവയൊദ്ധ്യയെ പ്രാപിച്ചു രാജ്യാഭി ഷെകംചെതു വഴിപൊലെ രാജ്യപരിപാലനം ചെതിരിക്കും. പിന്നെയവനൊടെ പുത്രൻ തിരുവ യൊദ്ധ്യാപുരി വാഴുകയുമില്ലാ. ഇരിവർ പുത്രൎക്കും തിരുവയൊദ്ധ്യക്കു പുറത്തു രണ്ടു നഗരം ചമച്ചു കൊടു ത്തിരിവരെയുമവിടെ വാഴിപ്പിതും ചെയ്യും. പിന്നെ യും നിന്നുടെ പുത്രനാം രാമൻ ഭാൎയ്യാവിയൊഗംകൊ ണ്ടു ദുഃഖിതനായി കാലം കഴിയും. താനുള്ള കാലം ഭാൎയ്യാവിയൊഗമല്ലാതെ ഭാൎയ്യാസുഖമില്ലതാനുമെന്നിപ്ര കാരം ശ്രീദുൎവ്വാസാവരുളിച്ചെയ്യക്കെട്ടു പിന്നെയും തൊ ഴുതുണൎത്തിച്ചു ചക്രവൎത്തി. എന്തു ഭഗവാനെയെന്നു ടെ രാമകുമാരനു ഭാൎയ്യാവിയൊഗം താനുള്ള നാളും ഭാൎയ്യാസുഖം വരാതെയിരിപ്പാൻ കാരണമെന്തെന്നരു ളിച്ചെയ്കവെണമെന്നു ചക്രവൎത്തിയുണൎത്തിച്ചനെരം പിന്നെയുമരുളിച്ചെതു ശ്രീദുൎവ്വാസാവാകിയ മഹൎഷി മുഖ്യൻ. കെൾക്ക മഹാരാജാവെ നിന്നുടെ പുത്രനാ കിയ ഈ രാമൻ സൎവ്വലൊകശരണ്യനാകിയ ഭഗവാൻ ശ്രീനാരായണസ്വാമിയെന്നറിക മഹാരാജാവെ. ത്രൈലൊക്യവാസികളെയും ദെവകളെയും പശുബ്രാ ഹ്മണരെയും രക്ഷിപ്പാനായിക്കൊണ്ടു ദെവകളും ദെവ രാജാവൊടും ബ്രഹ്മന്തിരുവടി ശ്രീപാലാഴിതീരം ചെന്നു

വിഷ്ണുഭഗവാനെ നമസ്കരിക്കയാൽ ദുഷ്ടരാക്ഷസനെ ക്കൊൽവാൻ നിണക്ക പുത്രനായവതരിച്ചു ഭഗവാൻ വിഷ്ണു നാരായണനെന്നറിക മഹാരാജാവെ. പിന്നെ യത്രയുമല്ലാ വിഷ്ണുഭഗവാനെ ഭൃഗുമഹഷി ശപിച്ചിരിക്കുന്ന ശാപപ്രകാരവും കെൾക്ക മഹാരാജാവെ. പണ്ടു ദെവാസുരയുദ്ധമുണ്ടായ കാലത്തു ദെവകളെല്ലാം ഭയപ്പെട്ടു വിഷ്ണുഭഗവാനെച്ചെന്നു നമസ്കരിച്ചുണത്തിപ്പൂതും ചൈതാർ. ഭഗവാനെ അസുരകൾ തിമിത്തു യുദ്ധത്തിന്നു സ്വഗ്ഗത്തിൽ വന്നു നശിപ്പിച്ചു ഞങ്ങക്ക സ്വഗ്ഗത്തിലിരിപ്പില്ലാതെ വന്നുവെന്നാലസുരകളെ കൊന്നു ഞങ്ങളെ രക്ഷിക്കെണം ഭഗവാനെയെന്നു ദെവകളുണത്തിക്കക്കെട്ടു വിഷ്ണുഭഗവാനും ശ്രീഗരുഡനുടെ കഴുത്തിൽക്കരെറി പഞ്ചായുധധാരിയായി അസുരകളുടെ കൂട്ടത്തിൽച്ചെന്നു പുക്കീയസുരകളെക്കൊന്നൊടുക്കി ദെവകളുടെ ഉപദ്രവം തീത്തു ദെവകളെ സ്വഗ്ഗത്തിൽ കുടിയിരുത്തി ശ്രീപാലാഴിയിൽച്ചെന്നു തിരുവനന്തപുരത്തു ചെന്നു വസിപ്പൂതും ചൈതു ശ്രീവിഷ്ണുഭഗവാൻ. അതു നെരമസുരമാതാവാകിയ ദിതിയും പെരിക ദുഃഖിച്ചു വിങ്ങി മുറയിട്ടു ഭൃഗുമഹഷിയുടെ പത്നിയൊടു ചെന്നു സങ്കടമായി ചൊല്ലുവിതും ചൈതാൾ. അല്ലയൊ മഹാനുഭാവയായുള്ളൊവെ മാതാവെയെന്നുടെ മക്കളെയെല്ലാം വിഷ്ണുഭഗവാനെക്കൊണ്ടു കൊല്ലിച്ചാർ ഇന്ദ്രാദി ദെവകളെന്നാലതു കൊണ്ടവരുമവരുടെ മാതാവാകിയ അദിതിയൊടുകൂടിസ്സുഖിച്ചു വസിക്കുന്നൊർ. ഞാനൊ പുത്രരൊടും വെറിട്ടു ദുഃഖിച്ചിരിക്കുന്നുതെന്നാലെന്നുടെ സങ്കടം തീത്തു രക്ഷിച്ചരുളുവെണം മാതാവെയെന്നു

മിദ്ദേവകൾക്ക വലിയൊരാപത്തു വരുത്തവെണം ദെ വിയെന്നു ദിതി ചൊല്ലക്കെട്ടു ചൊല്ലുവിതും ചൈ തൂാൾ മുനിപതി. എന്നാൽ ഞാനവ്വണ്ണമെ ചെയ്യു ന്നുണ്ടു ദെവകളെയടങ്ങശ്ശപിച്ചു കൊല്ലണമെന്നു നി ണ്ണയിച്ചു തപസ്സു ചൈതു തുടങ്ങിനാൾ ഭൃഗുപത്നി. അ തുനെരം ഘൊരമായിരിക്കുന്ന തപസ്സുകണ്ടു ദെവകളെ ല്ലാം പെരിക ഭയപ്പെട്ടു നമ്മാലാരു കഴിവില്ലിവളുടെ തപൊവിഘ്നം വരുത്തുവാനതുകൊണ്ടു പൊടുങ്ങനവെ ചെന്നു വിഷ്ണുഭഗവാനെക്കണ്ടു നമസ്കരിച്ചുണ്ടായ വൃ ത്താന്തമറിയിക്കായെന്നു നിശ്ചയിച്ചുഴറിച്ചെന്നു വിഷ്ണു ഭഗവാനെക്കണ്ടു നമസ്കരിച്ചുണത്തിപ്പുതും ചൈതാർ. ഭ ഗവാനെ നിന്തിരുവടി ഞങ്ങൾക്ക വെണ്ടിയസുരകളെ ക്കൊൽകയാലസുരമാതാവായ അദിതി ചെന്നു ഭൃഗുമ ഹഷിയുടെ പത്നിയൊടു ഞങ്ങളെയടങ്ങശ്ശപിച്ചു കൊ ല്ലണമെന്നു ചൊല്ലക്കെട്ടു ഭൃഗുപത്നിയും ദെവകളെ ശ പിച്ചു കൊല്ലുന്നാണ്ടെന്നു നിണ്ണയിച്ചു തീവ്രമായിരിക്കു ന്ന തപസ്സു ചൈതു തുടങ്ങിനാൾപൊലെന്നു ദെവകൾ ചൊല്ലക്കെട്ടു വിഷ്ണുഭഗവാനും നിരൂപിച്ചു സ്ത്രീവധം ചെയ്യുന്നതൊട്ടും യൊഗ്യമല്ലെങ്കിലും ദെവകളെ രക്ഷി ക്കുന്നതെത്രയും പെരിക ഗുണമതെത്രയെന്നു നിണ്ണയി ച്ചു തൃച്ചക്രത്തെ പ്രയൊഗിച്ചു ഭൃഗുപത്നിയുടെ തലയ റുത്തു ഭൂമിയിലിട്ടതു കണ്ടു ഭൃഗുമഹഷിയും പെരിക കൊപിച്ചു വിഷ്ണുഭഗവാനെശ്ശപിപ്പുതും ചൈതാൻ. നീയുമൊരുകാലത്തു മനുഷ്യനായിപ്പിറന്നു നിന്നെ നീ വിഷ്ണുവെന്നുള്ളതറിയാതെ നിന്നുടെ പ്രാണനുള്ള നാ ളും ഭായ്യാവിയൊഗം വരികയെന്നു ശപിച്ചുരുളിനാന്മ

ഹൎഷിമുഖ്യൻ. അതുനെരം ശാപം വിഷ്ണുഭഗവാനെ നൊക്കിച്ചെല്ലുന്നതു കണ്ടു ഭഗവാനും തൃച്ചക്രത്തെ പ്രയൊഗിച്ചരുളിയപ്പൊൾ തൃച്ചക്രത്തെക്കണ്ടു പെടിച്ചു ശാപത്തിന്നങ്ങു ചെല്ലരുതാഞ്ഞു സത്വരമിങ്ങു മടങ്ങി മഹൎഷിയുള്ളെടത്തു ചെല്ലുക്കണ്ടു മഹൎഷിയും ഭയപ്പെട്ടു പൊടുങ്ങനവെ ശ്രീപാലാഴിയിൽ ചെന്നു വിഷ്ണുഭഗവാനെ സ്തുതിച്ചു നമസ്കരിച്ചുണൎത്തിനാൻ മുനിമുഖ്യൻ. കെൾപ്പുതാകാ ഭഗവാനെ ഞാനറിയാതെയുമറിവില്ലായ്മയാലും ശപിച്ചു പൊയെനല്ലൊയെന്നാലശ്ശാപമെന്നെ വന്നുപദ്രവിപ്പാൻ തുടങ്ങുന്നല്ലൊ, ആയതിനെയങ്ങു സംഗ്രഹിക്കവെണം ഭഗവാനെയെന്നുണൎത്തിക്കക്കെട്ടു ഭഗവാനും ശാപത്തെ സംഗ്രഹിച്ചരുളുവിതും ചൈതാൻ. ഞാൻ ത്രൈലൊക്യരക്ഷക്കായിക്കൊണ്ടു തിരുവയൊദ്ധ്യാപുരിയിൽ ദശരഥന്നു പുത്രനായവതരിക്കുമെന്നു ഞാൻ സ്വീകരിച്ചു കൊള്ളുന്നെനെന്നരുളിച്ചെയ്തിരിക്കുന്നെന്നാൽ വിഷ്ണുഭഗവാൻ ത്രൈലൊക്യരക്ഷക്കു ദശരഥചക്രവൎത്തിക്കു പുത്രനായിജ്ജനിച്ചാനിരാമനുമെന്നാലെല്ലാനാളും ഭാൎയ്യാവിയൊഗദുഃഖിതനായിട്ടെ വരുയെന്നിപ്രകാരമരുളിച്ചെയ്തു ശ്രീദുൎവ്വാസാമഹൎഷിയുമെന്നാലതിനെ ഞാനും കൂടിക്കെട്ടിരിക്കുന്നെന്നാൽ ദൈവഗതിയാൽ വരുന്നൊന്നി ശ്രീരാഘവചക്രവൎത്തിയുടെ ദുഃഖമതൊരുത്തരാലും തടുക്കാവൊന്നുമല്ലാ. പിന്നെയിതുകൊണ്ടുള്ള ദുഃഖം കിംഫലമെന്നറികാ ലക്ഷ്മണകുമാരായെന്നിപ്രകാരവും സുമന്ത്രരാൽ ചൊല്ലുക്കെട്ടു ലക്ഷ്മണകുമാരനും മെല്ലെ മെല്ലെ ധൈൎയ്യംകൊണ്ടു ദുഃഖമടക്കിയതുനെരം

തിരുവയൊദ്ധ്യാപുരിയെ പ്രാപിച്ച തെരിൽ നിന്നിറ ങ്ങി പള്ളിയറയിലാമാറ ചെല്ലുമ്പൊൾ മഹാരാജാവു സിംഹാസനത്തിന്മെലിരുന്നു സീതാദെവിയെ നിരൂപി ച്ച വെന്തുവെന്തീടുന്ന മനസ്സന്താപസമുദ്രത്തിൽ മുങ്ങി മുറയിട്ടു കണ്ണുനീരാലാർദ്രമാകുന്ന ശ്രീമുഖത്തൊടും കൂടി യിരിക്കുന്ന ചക്രവൎത്തിയെച്ചെന്നു കണ്ടു വലത്തു വെച്ചു നമസ്കരിച്ചു തൊഴുതഭിവാദ്യം ചെയ്തപ്രകാരമെ നി ന്നാൻ ശ്രീലക്ഷ്മണകുമാരൻ. അതുനെരം നമസ്കരിച്ചു തൊഴുതുനിന്ന ശ്രീലക്ഷ്മണകുമാരനെ നൊക്കിയരുളി ച്ചെയ്തു ചക്രവൎത്തി. എന്നുടെ ലക്ഷ്മണായെൻറ ധൎമ്മ പത്നിയാകിയ സീതയെയെവിടെക്കളഞ്ഞെച്ചു പൊ ന്നതെന്നരുളിച്ചെയ്യുക്കെട്ടു തൊഴുതറിയിച്ചാൻ ലക്ഷ്മണ കുമാരൻ. അടിയനും സുമന്ത്രരും കൂടി ദെവിയെ തെർ മെലെഴുന്നള്ളിച്ചുകൊണ്ടുപൊയി ഗംഗാ കടന്നു ചെന്നു വാല്മീകിയാശ്രമത്തിന്നു വടക്കു മഹാവനത്തിൽ നദീ തീരമൊരുമണൽത്തിട്ടമെലാക്കിയതുനെരം ശ്രീവാല്മീ കിമഹൎഷിയുമവിടെയെഴുന്നള്ളി മഹാദെവിയെക്കണ്ടു മധുരമായരുളിച്ചെയ്തു സംഭാവിച്ചു കൂട്ടിക്കൊണ്ടുപൊ യി അവിടെതപസ്സുചെയ്യുന്ന വൈധവ്യതാപസിമാരു ടെ കൈയിൽ കൊടുത്തു ദെവിയെ രക്ഷിക്കുമാറമവ രൊടരുളിച്ചെയ്തതുകെട്ടവർകളും അപ്രകാരമെ ചെയ്യു നൊന്നരുളിച്ചെയ്ത കല്പനപ്രകാരമെല്ലാമടിയൻ കണ്ടു പൊരുവെന്നുണൎത്തിച്ചു പിന്നെയും തൊഴുതറിയിച്ചാൻ ശ്രീലക്ഷ്മണകുമാരൻ. കെൾക്ക മഹാരാജാവെ നിന്തി രുവടി നാലുനാളുണ്ടല്ലൊ പള്ളിയറയിൽനിന്നു പൊറ ത്തെഴുന്നള്ളായ്കയും നീരാട്ടുകുളി കുളിച്ചു നീരുക്കാത്തതും

അമറെത്തു കഴിക്കാത്തതും പിന്നെ മറെറാരു കാൎയ്യാകാൎയ്യം നിരൂപിക്കാത്തതുമെന്നാലിപ്രകാരം കെണ്ട പള്ളിയറയിൽ കിടക്കുന്നതൊട്ടും യൊഗ്യമല്ലാ. ദുഃഖമാകുന്ന വറട്ടുപുല്ലിനെ ധൈൎയ്യമാകുന്നാരഗ്നികൊണ്ടു ഭസ്മമാക്കിക്കളയണമെന്നും പിന്നെയത്രയുമല്ലാ അൎത്ഥമായൈശ്വൎയ്യവും ശരീരവും പ്രാണനും ഭാൎയ്യയുമസ്ഥിരമെന്നൊ പ്രസിദ്ധമല്ലൊ മഹാരാജാവെ. നിന്തിരുവടിയെല്ലാ ശാസ്ത്രങ്ങളിലും നിന്നു മറുകരയെക്കണ്ടൊരുത്തനല്ലൊ പിന്നെ നിന്തിരുവടിയറിയാത്തതിനെ ഞാനറിയിപ്പാൻ തുടങ്ങിയൊരുത്തനുമല്ലായെന്നാലുമൊട്ടണത്തിക്കാമൊരുമരം മുളച്ചു പെരുതായിരിപ്പൊരു ശാഖൊപശാഖകളൊടും പരിണമിച്ചു ചിരകാലം കഴിഞ്ഞാൽ അതു വീണു പൊളിഞ്ഞു പിന്നെ കാണാതെയും കാണുന്നുവല്ലൊ, അൎത്ഥരാശിനെടിയാൽ താനുള്ള നാളെ നശിച്ചിട്ടും കാണാകുന്നുവല്ലൊയെന്നാലിപ്രകാരം സ്വാമി ശരീരം ചില കാലം കഴിഞ്ഞാൽ മരിച്ചുപൊകുന്നതും കാണുന്നല്ലൊ, ആയതുപൊലെ ഭാൎയ്യാവിയൊഗം വന്നിട്ടും കാൺമുണ്ടല്ലൊ പിന്നെപഞ്ചെന്ദ്രിയങ്ങളുടെ സ്വഭാവമൊന്നിനും മനസ്സുകൂടാതെ ചെഷ്ടയില്ലയല്ലൊയെന്നാൽ മഹാരാജാവെ ധൈൎയ്യംകൊണ്ടു ദുഃഖമടക്കി രാജ്യപരിപാലനം ചെയ്യുന്നതു യൊഗ്യമെന്നടിയത്തിന്നു തൊന്നുന്നിതും. എന്നിയും കെൾക്ക മഹാരാജാവെ എന്നുമൊരപവാദം വരുമിപ്പൊളതെന്തെന്നുമെന്നാൽ നമ്മുടെ രാജാവു ഭാൎയ്യാവിയൊഗംകൊണ്ടു കെണ്ട രാജ്യപരിപാലനം മറന്നു ഊണുമുറക്കമില്ലാതെ അകത്തടച്ചു കിടക്കുന്ന മഹാരാജാവെന്നും തന്നുടെ

മനസ്സു തനിക്കടെക്കരുതാത്തവരുണ്ടൊ നമ്മെയും നാട്ടും രക്ഷിച്ചു ദുഷ്ടനിഗ്രഹം ചെയ്തു ശിഷ്ടരെ രക്ഷിക്കുന്നെന്നും നഗരവാസികളും രാജ്യവാസികളും പറയുമല്ലൊ പിന്നെ ലൊകങ്ങളിലെങ്ങും നടന്നു സൎവ്വജനങ്ങളുമറിഞ്ഞു പെരിക നിന്ദിച്ചു പറകയും ചെയ്യും. എന്നിയും പറയുന്നതു കെൾക്ക മഹാരാജാവെ ലങ്കാദ്വീപിൽനിന്നു അഗ്നിപ്രവേശം ചെയ്യിച്ചു കാലമിന്ദ്രാദിദെവകളും സൎവ്വദെവന്മാരും കൂടി സഭാമുമ്പിലഗ്നിഭഗവാനെടുത്തു കൊണ്ടുവന്നു തന്തിരുവടിയുടെ മുമ്പിൽ വെച്ചരുളുകയാൽ മഹാദെവിക്കു ദൊഷമില്ലെന്നു തന്തിരുവടിയറിഞ്ഞു സ്വീകരിച്ചിരിക്കുമ്പൊൾ ലൊകാപവാദപരിഹാരാൎത്ഥമായിക്കളഞ്ഞതിനിപ്പൊളെന്നുടെ ഭാൎയ്യാവിയൊഗം വന്നുവെന്നു നിനച്ചു രാജാവു ചപലനായിക്കിടക്കുന്നെന്നെന്നുമെന്തുകാരണം ശുദ്ധയായി നിൎദ്ദൊഷയായി ഗൎഭിണിയായിരിക്കുന്ന ദെവിയെയുപെക്ഷിച്ചു കളയാതെ ലൊകാപവാദമടക്കിവെച്ചു കൊള്ളായിരുന്നുവെന്നുവെച്ചാലെനിയാരെക്കൊണ്ടു നമ്മുടെ രാജ്യം രക്ഷിപ്പിക്കുന്നുവെന്നും പറയുന്നൊരപവാദം വരുമല്ലൊ ഭ്രാതാവെയെന്നും പിന്നെ പ്രാകൃതരെപ്പൊലെ ദുഃഖിക്കുന്നതൊട്ടും യൊഗ്യമല്ല മഹാരാജാവെയെന്നും ശ്രീലക്ഷ്മണകുമാരനുണൎത്തിക്കക്കെട്ടു ശ്രീരാഘവചക്രവൎത്തിയും മെല്ലെ മെല്ലെ ദുഃഖമടക്കി ലക്ഷ്മണനെ മുറുകപ്പിടിച്ചാശ്ലെഷിച്ചുയെനിക്കു നല്ലതിനെച്ചൊല്ലിത്തന്നെന്നെന്നു നിൎണ്ണയിച്ചു ലക്ഷ്മണനെ നൊക്കിയരുളിച്ചെയ്തു ശ്രീരാമദെവന്തിരുവടി.

എന്നുടെ ലക്ഷ്മണാ ആയതല്ലല്ലൊയെനിക്കിപ്പൊൾ ഭയമാകുന്നതു ഞാൻ നാലുനാളുണ്ടല്ലൊ അക

ത്തുനിന്നു പുറപ്പെട്ടാസ്ഥാനമണ്ഡപത്തിൽ ചെല്ലാഞ്ഞ
തും കാൎയ്യാകാൎയ്യമറിയാതെ നഗരവാസികളെയുംരാജ്യ
വാസികളെയും അമാത്യവൎഗ്ഗത്തെയും കാണാതെ,നാട്ടി
ന്നും ജനത്തിന്നുമെതുമൊരുപദ്രവമുണ്ടൊ ആയതെന്നി
യെ ഇല്ലയൊയെന്നുമെതുമൊന്നറിഞ്ഞില്ലായല്ലൊയെ
ന്നാലതുനിരൂപിച്ചുണ്ടാകുന്ന ദുഃഖംകൊണ്ടുനിണക്കതൊ
ന്നുന്നുലക്ഷ്മണകുമാരായെന്നുമരുളി പിന്നെയുമരുളി
ചക്രവൎത്തി. രാജാവു മതിപ്പെട്ട ബുദ്ധിമാനെങ്കിലും പൂ
ജ്യനെന്നാകിലും ജനരഞ്ജനവരികയുമില്ലാ പിന്നെ പല
ഗുണമുണ്ടായും ചാരചക്ഷുസ്സൊട്ടും മതിമാനായ മന്ത്രി
വരൻ വെണമെങ്കിലെ രാജാവിനെശസ്സുണ്ടായും അൎത്ഥം
ധിപനായും പെരികസ്സമൎത്ഥനായും വരു. രാജാവിന്നുബു
ദ്ധിയുണ്ടായി മന്ത്രി ബുദ്ധിഹീനനായാൽ രാജ്യമനാഥ
പ്പെട്ടു പ്രജകൾ നശിക്കയും ചെയ്യും പിന്നെ അന്യദെ
ശത്തുനിന്നാരാനും രാജാവിനെ കാണണമെന്നുവെച്ചു
വന്നാൽ മന്ത്രി ഗുണദൊഷമറിഞ്ഞു വെണം രാജാവെ
ബൊധിപ്പിച്ചു ചെയ്യെണ്ടുന്ന കാൎയ്യമെല്ലാം ചെയ്യിപ്പി
ക്കയും ആയതല്ലെന്നാൽ രാജാവിനാപത്തു വരുമായ
തിന്റെ വ്യാഖ്യാനം ഞാൻ കെട്ടിട്ടുള്ളതിനെ നി
ന്നൊടു പറയുന്നതുമുണ്ടു കെൾക്കാ ലക്ഷ്മണാ. പണ്ടു
നൃഗനെന്നൊരു രാജാവവൻ പെരിക ധൎമ്മശീലനായും
ബുദ്ധിമാനായും കീൎത്തിമാനായും മററും പല ഗുണമു
ള്ളവനാകയുമുണ്ടു. എന്നാലവനൊടനുസരിക്കണ്ട മ
ന്ത്രിയില്ലാ, ചിലരുള്ളവൎക്കു രാജാവിനെക്കുറിച്ചു ഭക്തി
വിശ്വാസമില്ലാ, സ്നെഹമില്ലാ. ബുദ്ധിഹീനന്മാരാകു
മവരാൽ വന്നകപ്പെട്ട മഹാവ്യസനമെന്തെന്നാലിന്നു

ഗനാകിയ രാജാവു പെരിക ദാനശീലനാകയാൽ ശ്രീ പുഷ്കരമാകിയ പുണ്യസ്ഥലസരസ്സിങ്കലവിടനിന്ന ന്നൂറായിരം പശുക്കളെ ഉഭയകുലശുദ്ധരായ ബ്രാഹ്മണ ക്കൊരൊരുത്തക്കൊരൊന്നുമീരണ്ടും നാലും മൂന്നും പ ശുക്കളെ ദാനംചെയ്തു വസിക്കുംകാലം ഒരു നാൾ മുൻപറഞ്ഞ ശ്രീപുഷ്കരസരസ്സിന്നരികെ വസിക്കുന്ന പർവ്വതനെന്ന ബ്രാഹ്മണന്റ മുമ്പെ ചെതിരിക്കുന്ന പശുവിനെ വിചാരഹീനന്മാരായിരിക്കുന്ന മന്ത്രിവര ന്മാർ കെട്ടിക്കൊണ്ടു വന്നപ്പൊളറിയാതെ ദാനം കൊ ടുത്താൻ മഹാരാജാവും. അതുനെരം ദാനം കൊണ്ട പശുവെ കെട്ടിപ്പിടിച്ചവന്റെ ഗൃഹം നൊക്കിപ്പൊ വിതും ചെയ്താൻ. പിന്നെ നൃഗരാജാവും മഹഷിമാ രെയും ബ്രാഹ്മണരെയും വന്ദിച്ചാശിസ്സൊടും ശ്രീപുഷ്ക രതീൎത്ഥത്തിൽനിന്നു പുറപ്പെട്ടു തന്റെ രാജ്യം പുക്കി സുഖിച്ചു വസിപ്പൂതും ചെയ്താൻ. അക്കാലം പൎവ്വത നാകുന്ന ബ്രാഹ്മണൻ തന്റെ പശുവെക്കാണാഞ്ഞു വരുതിയൊരെടമൊഴിയാതെ നടന്നു അനാരതനാകു ന്ന ബ്രാഹ്മണന്റെ ഭവനത്തിൽ ചെന്നതു കണ്ടു അനാ രതനും പൎവ്വതനെന്ന ബ്രാഹ്മണനെ അൎഘ്യപാദ്യാചമ നീയങ്ങളെക്കൊണ്ടു പൂജിച്ചു പ്രീതിപ്പെട്ടിരിക്കുമതുനെ രം തന്റെ പശുവെ അവിടെക്കെട്ടിയതു കണ്ടു ചൊ ദിച്ചു പൎവ്വതനും. എന്റെ പശുവിനെയെന്തിവിടെ കെട്ടിയതെന്നുമെങ്ങിനെ ഇവിടെ വന്നവാറെന്നും ചൊദിച്ചപ്പൊൾ ചൊല്ലിനാനനാരതൻ. എനിക്കു നൃ ഗനാകുന്ന രാജാവു ദാനം തന്നതെന്നും ചൊല്ലക്കെട്ടു ചൊല്ലിനാൻ പൎവ്വതനും. എന്റെ പശുവെന്നുമെനി

ക്ക മുമ്പിൽ രാജാവു ദാനം തന്നതെന്നും പറഞ്ഞപ്പൊള നാരതന്മപ്രകാരം പറഞ്ഞിരിവരും തമ്മിലിങ്ങനെ പശുവിൻ കയർ പിടിച്ച ശഠിച്ച നിൽക്കുമത്തുനെരം ആരു പറഞ്ഞാലുമൊഴിവില്ലാതെ നിന്ന പിന്നെ രാജാവു പറഞ്ഞാലതുപൊലെ ചെയ്യാമെന്ന പറഞ്ഞിരിവരും രാജാവൊട ചൊല്ലുവാൻ ചെന്ന ഗൊപുരവാതിൽ പുറത്തു നിന്ന അമാത്യരൊടും ദ്വാസ്ഥന്മാരൊടും ചൊല്ലുവിതും ചെയ്താർ. നിങ്ങൾ ചെന്നു ഞങ്ങളുടെ വരവിനെ രാജാവൊടറിയിക്കണമെന്ന ചൊന്നതു കെട്ടവരും രാജാവൊട സ്നെഹവിശ്വാസഭക്തിയില്ലായ്കകൊണ്ടറിയിച്ചതുമില്ലാ. പിന്നെയനാരതനും പർവ്വതനും മൂന്നനാലുദിവസമുപൊഷ്യരായിരവുപകലവിടെ ഗൊപുരദ്വാരത്തിന്ന പുറത്തു മുഷിഞ്ഞു നിന്നതു കണ്ടാരുമൊരുത്തരുമങ്ങു രാജാവൊട ചെന്നറിയിച്ചതുമില്ലാ രാജാവറിഞ്ഞതുമില്ല. അതുനെരമിരിവർ ബ്രാഹ്മണരും നിരൂപിച്ച രാജാവറിയാഞ്ഞൊ നമ്മെ ബഹുമാനിയാഞ്ഞൊയെന്നാലിവനെ ശപിപ്പുവെന്ന നിർണ്ണയിച്ച കൊപിച്ചിരിവരും ശപിപ്പതും ചെയ്താർ. രാജാവെ നീ ഭയങ്കരമായിരിപ്പൊരു ഉടുമ്പായി ഘൊരമായിരിക്കുന്ന മഹാവനത്തിലൊരു ഹ്രദമായിരിക്കുന്ന പൊട്ടപ്പാതാളത്തിലനെകമായിരിസംവത്സരം കിടന്ന പൊകയെന്ന ശപിച്ച പിന്നെയുമിരിവരുമന്യൊന്യം ദയാവൊടും നിരൂപിച്ച ഇവൻ പെരിക ധർമ്മം ചെയ്തൊരുത്തനാകകൊണ്ടു ശാപമൊക്ഷം കൊടുക്കണമെന്ന നിർണ്ണയിച്ച പ്രീതികുശലമരുളുവിതും ചെയ്താർ. എനി കലിയുഗാദികാലത്തു

സകലലൊകവന്ദ്യനാകിയ വിഷ്ണുഭഗവാൻ യദുവംശത്തിൽ വാസുദെവനായവതരിച്ച തന്തിരുവടിയാൽ കൊല്ലപ്പെട്ടാൽ നിണക്ക മൊക്ഷം വരുമെന്നുമനുഗ്രഹിച്ച പിന്നെ ഇരിവരുമൊത്തു നിരൂപിച്ചപ്പശുവെമറെറാരു ബ്രാഹ്മണന്നു ദാനം ചെയ്തു ദാനഫലമിരിവരും പകുത്തെടുത്തു പൊയിത്തങ്ങളുടെ പുരത്തെ പ്രാപിപ്പൂതും ചെയ്താർ. പിന്നെ നൃഗരാജാവും മരിച്ചു ഭയങ്കരമായൊരുടുമ്പായി ഭവിച്ചു ഹിമവാൻപൎവ്വതത്തിന്റെ താഴ്വരയിലൊരു മഹാവനത്തിൽ പെരിക ആഴമുള്ള പൊട്ടപ്പാങ്കിണററിൽ തല കീഴ്ക്കാമ്പാടിട്ടു ഞാന്നാടി കിടക്കുന്നിന്നുമെന്നാലെന്നാലി ബ്രഹ്മജ്ഞാനികളായി മഹത്തുകളായിരിക്കുന്ന ബ്രാഹ്മണരെ പെരിക സ്നെഹിക്കയും ഭയപ്പെടുകയും അവരെക്കുറിച്ചു അദൃഷ്ടഭയഭക്തിവിശ്വാസം പെരിക വെണമെൻെറ ലക്ഷ്മണായെന്നുമരുളി പിന്നെയുമൊരു കഥ ഉപമയായരുളിച്ചെയ്തു രഘുശ്രെഷ്ഠൻ.

കെൾക്ക ലക്ഷ്മണാ ബ്രാഹ്മണരെ പെരിക നിന്ദിക്കുന്നവൎക്ക വരുമനൎത്ഥം പറയുന്നു ഞാൻ. പണ്ടു സംഭ്രതഭ്രതനായി സൂൎയ്യവംശനാഥനായാദികാലമിക്ഷ്വാകുയെന്ന രാജാവുണ്ടായവന്റെ പുത്രൻ നിമിയെന്ന രാജാവും. അവൻ ബ്രാഹ്മണരെ പെരിക നിന്ദിച്ചു പറയുന്നൊന്നെന്നാലവന്നു വന്നിരിക്കുന്ന ആപത്തുമനൎത്ഥവും കെൾക്ക സൌമിത്രെ നീയെന്നാലിന്നിമിയാകുന്ന കുമാരൻ രാജ്യപരിപാലനം ചെയ്തു വസിക്കും കാലം തിരുവയൊദ്ധ്യാപുരിയിൽ നിന്നു പുറപ്പെട്ടു പൊയി ഗൌതമമഹൎഷിയുടെയാശ്രമത്തിന്നരികെ

വൈജയന്തമെന്നൊരു നഗരം ചമച്ചു പരിവാരജന പരിവൃതനായിസ്സുഖിച്ചു വസിക്കും കാലം ദീൎഘസത്രമെന്നുണ്ടു അയ്യായിരം സംവത്സരം കൂടുമ്പൊൾ ചൈതുപൊരുമാറെന്നുമെന്നാലായതിനെ ചെയ്യണമെന്നും നിൎണ്ണയിച്ചു ഇക്ഷ്വാകുവംശത്തിലെ രാജാക്കന്മാൎക്കു ഗുരുവാകിയ വസിഷ്ഠമഹൎഷിയെച്ചെന്നു കണ്ടു നമസ്കരിച്ചു ചൊല്ലിനാൻ നിമിയെന്ന രാജകുമാരൻ. കെൾക്ക ഭഗവാനെയെന്നുടെ പൂൎവ്വന്മാർ ദീൎഘസത്രമാകുന്ന യജ്ഞം ചൈതു പൊരുമാറ പണ്ടെയെന്നാലെനിക്കുമിന്നതു ചെയ്യണമെന്നു നിൎണ്ണയിച്ചിരിക്കുന്നു ഞാനെന്നാലായതിനെ ചെയ്യിച്ചരുളവെണം ഭഗവാനെ നിന്തിരുവടിയല്ലൊ ഞങ്ങൾക്കു ഗുരുവെന്നും നിമി ചൊല്ലുകെട്ടു നിമിയെ നൊക്കി വസിഷ്ഠമഹൎഷിയുമരുളിച്ചൈവൃതും ചൈതു. ഞാനതു ചൈതില്ലെന്നു നിനച്ചിരിക്കും സമയം നീയിപ്പൊൾ വന്നു ദീൎഘസത്രം ചെയ്യണമെന്നു ചൊന്നതു പെരിക വെണ്ടുവൊന്നാകയുമുണ്ടു. എന്നാൽ ഞാനവ്വണ്ണം ചെയ്യുന്നുണ്ടെന്നും അതിന്നു കുറഞ്ഞൊരു ദീൎഘകാലം വെണമായതെന്തിനെന്നുമെന്നാലിന്ദ്രനുണ്ടൊരു അശ്വമെധയാഗം ചെയ്യണമെന്നു നിൎണ്ണയിച്ചു സംഭാവിച്ചു ദീക്ഷപുക്കിരിക്കുന്നുയെന്നാലായതായിരത്താണ്ടു കൂടിയതു ചൈതൊടുക്കി പൊടുങ്ങന വെവന്നു നിന്നുടെ അയ്യായിരത്താണ്ടുകൂടിച്ചെയ്യുന്ന ദീൎഘസത്രം ചെയ്യാമെന്നു വസിഷ്ഠനരുളിച്ചെയ്യുകെട്ടു നിമിയാകുന്ന രാജാവും പെരികക്കൊപിച്ചു ചൊൽവിതും ചൈതാൻ. ഇവൻ വെണമൊയെന്നുടെ യജ്ഞം ചൈവാനെന്നും ഞാൻ മറെറാരു ബ്രാഹ്മണനെക്കൊ

ണ്ടു ചെയ്യിപ്പിക്കാമെന്നും നിൎണ്ണയിച്ചു പൊടുങ്ങനവെ ചെന്നു ഗൌതമമഹൎഷിയുടെ പുത്രനാകിയ ശതാനന്ദമഹൎഷിയെച്ചെന്നു കണ്ടു ഗുരുവാക്കി നമസ്കരിച്ചു തൊഴുതറിയിപ്പുതും ചെയ്താൻ. ഭഗവാനെ നിന്തിരുവടി പ്രസാദിച്ചു ഗുരുവായ്‌നിന്നു ദീൎഘസത്രം ചെയ്യണമെന്നറിയിക്കക്കെട്ടു ശതാനന്ദനും പ്രീതിപെട്ടു രാജാവെക്കൊണ്ടു യജ്ഞവും ദീക്ഷിപ്പിച്ചു സത്രത്തെച്ചെയ്തു തുടങ്ങിനാൻ ശതാനന്ദമഹൎഷിയും. അക്കാലം വസിഷ്ഠമഹൎഷിയും ദെവരാജാവിനുടെ അശ്വമെധമായിരത്താണ്ടു കൂടിച്ചെയ്തൊടുക്കിപ്പൊടുങ്ങനവെയെഴുന്നള്ളി നിമിയെച്ചെന്നു കാണ്മിതും ചെയ്താൻ. അതുനെരം നിമിയാകുന്ന രാജാവും ഗൌതമപുത്രനാകിയ ശതാനന്ദനെക്കൊണ്ടു ദീൎഘസത്രയജ്ഞം ചെയ്യിപ്പിക്കുന്നതുകണ്ടു മഹൎഷിയും പെരികക്കൊപിച്ചു എന്നൊടിവൻ യജ്ഞം ചെയ്യണമെന്നു ക്ഷണിച്ചതുനെരം ഞാനവനൊടു ചൊന്നെനല്ലൊയെന്നൊടു ദെവരാജാവിനുടെ അശ്വമെധയജ്ഞം ചെയ്യണമെന്നെല്പിച്ചതു വെഗം ചെന്നു ചെയ്തൊടുക്കി വന്നു നിന്നുടെ ദീൎഘസത്രമൈയായിരത്താണ്ടു കൂടിച്ചെയ്തൊടുക്കി നിന്നുടെ യശസ്സു വരുത്തുന്നെന്നു ചൊല്ലിയുഴറപ്പൊയി ഇന്ദ്രനുടെ അശ്വമെധം സംഹരിച്ചു വന്നപ്പൊളെന്നെ നിന്ദിച്ചു മറെറാരുത്തനെ ഗുരുവാക്കിക്കൊണ്ടു ചെയ്തുതുടങ്ങിനാനല്ലൊയെന്നാലതിന്റെ ഫലമിപ്പൊഠംതന്നെ വരുത്തണമെന്നുറച്ചു ക്രുദ്ധിച്ചു ഇക്ഷ്വാകുരാജാക്കന്മാൎക്കു ഗുരുവാകുമെന്നെ നിന്ദിച്ചതുകൊണ്ടു അന്നിന്ദ ഹെതുവായി നിന്നുടെ ശരീരത്തിൽനിന്നു പ്രാണൻ വിയൊ

ഗം വന്നു പൊകയെന്നു ശപിപ്പൂതും ചൈതാൻ വസി ഷ്ഠമഹഷി. അതുകെട്ടു നിമിയാകുന്ന രാജാവും പെരി കക്കൊപിച്ചു മഹഷിയെ ശപിപ്പൂതും ചൈതാൻ. എന്നെ ശപിച്ച നിന്തിരുവടിയുടെ ശരീരത്തിൽനിന്നു പ്രാണൻ വിയൊഗം വന്നു പൊകയെന്നു കൂടശ്ശപിച്ചതുനെരം വസിഷ്ഠമഹഷിയുടെ ശരീരം വെറിട്ടു പ്രാണൻ വായുഭൂതനായി സഞ്ചരിച്ചു സഞ്ചരിച്ചു ബ്രഹ്മലൊകം പ്രാപിച്ചു ബ്രഹ്മന്തിരുവടിയെ കണ്ടു നമസ്കരിച്ചറിയിച്ചാൻ വായുഭൂതൻ. ഭഗവാനെ നിമിയാകുന്ന രാജാവു ശപിക്കയാൽ മുന്നമിരിക്കുന്ന ശരീരം വെറിട്ടിരിക്കുന്നായതുകൊണ്ടു നിന്തിരുവടിയെനിക്കൊരു ശരീരമുണ്ടാക്കിത്തരണമെന്നുണത്തിക്കെട്ടു ബ്രഹ്മന്തിരുവടിയുമരുളിച്ചെയ്തിതതുനെരം. മുന്നം നിന്നുടെ ജനനം മിത്രവരുണന്മാർ പൊക്കൽ നിന്നല്ലൊ ഉണ്ടായതെന്നാലിന്നുമവർ പൊക്കൽ ചെന്നു പുക്കി അയൊനിജനായി പിറക്കയെന്നരുളിച്ചെയ്തു ബ്രഹ്മന്തിരുവടി. അതുകെട്ടു പിന്നെയും ബ്രഹ്മലൊകത്തുനിന്നു പുറപ്പെട്ടു വായുഭൂതനായിസ്സഞ്ചരിച്ചു നീള നടക്കമെതുകാലം മഹഷിക്കു കാണായി മിത്രവരുണന്മാർ തമ്മിലൊരു ശരീരമായിച്ചമഞ്ഞു ചിലനാൾ സഞ്ചരിക്കുമതുകാലം മഹഷിയുടെ പ്രാണൻ പൊട്ടുങ്ങനവെ ചെന്നു മിത്രവരുണന്മാരുടെ ഹൃദയത്തിൽ ചെന്നകംപുക്കി വസിപ്പൂതും ചൈതാൻ. പിന്നെയും പലനാൾകൂടി മിത്രവരുണന്മാർ സഞ്ചരിച്ചു നടക്കുമവ്വളവിൽ ഒരു നാൾ അപ്സരസ്ത്രീകളിൽവെച്ചു പ്രധാനയായി സവ്വാംഗസുന്ദരിയായിരിക്കുന്ന ഉവ്വശി സമുദ്രതീരം പെരുമാറിസ്സഞ്ചരിച്ചു ന

ടക്കമവളെക്കണ്ടു മിത്രവരുണന്മാരും അതുനെരം കാമൊന്മാദപരവശനായിച്ചെന്നവളെ മുറുകപ്പിടിച്ചു ചുംബിച്ചു പരിഗ്രഹിച്ചു വസിഷ്ഠമഹർഷിയുടെ പ്രാണനവാംപൊക്കാം ആക്കവിതും ചെതാൻ. പിന്നെ മിത്രവരുണന്മാരുമന്യൊന്യം വെറിട്ടു സഞ്ചരിച്ചു പൊകുമതുനെരമുൎവ്വശിയും പിരിപെട്ടു സമുദ്രതീരം സഞ്ചരിച്ചു നീള നടക്കുന്നതുകണ്ടു വരുണനും കാമൊന്മദപരവശനായിച്ചെന്നുൎവ്വശിയൊടു ചൊല്ലവിതും ചെതാൻ. നിന്നെക്കണ്ടു കാമിച്ചു മൊഹിച്ചു പരവശനായിരിക്കുമെന്നെയംഗീകരിക്കവെണം സുന്ദരാംഗിയെന്നിപ്രകാരം വരുണൻ ചൊല്ലക്കെട്ടു ചൊല്ലിനാളുൎവ്വശി. ഞാനിന്നു തുടങ്ങി മിത്രന്റെ ഭാൎയ്യയാവിതും ചെതെന്നെന്നാൽ നിന്തിരുവടിക്കു വശമായംഗീകരിച്ചു കൊാംവാൻ യൊഗ്യമല്ലായെന്നാലെന്നൊടപെക്ഷിക്കയും വെണ്ടായെന്നുൎവ്വശി ചൊല്ലക്കെട്ടു വരുണനും തന്നെ മറന്നു കാമൊന്മാദപരവശനായി ശുക്ലം പൊന്നുവമിപ്പതും ചെതു. അതുനെരം വരുണനമൊരു കൊടമുണ്ടാക്കി തന്റെ ഇന്ദ്രിയം നിലത്തുകളയരുതെന്നുവെച്ചു കൊടത്തിലെററാക്കുവിതും ചെതാൻ. അതു കണ്ടു ഉൎവ്വശിയും കാമൊന്മാദപരവശത്തൊടും മൊഹവിഹ്വലയായിച്ചമഞ്ഞതുനെരം മിത്രൻ തമ്പക്കലാക്കിയ ശുക്ലം സ്രവിച്ചുപോകയാലതു കളയരുതെന്നുവെച്ചു തന്റെ കൈകൊണ്ടെററക്കൊടത്തിലാക്കി വാകെട്ടിയവിടെ സൂക്ഷിപ്പതും ചെതാം. അങ്ങനെ ചില ദിനം കഴിഞ്ഞപ്പൊളക്കുടത്തിൽ നിന്നിരിവർ പുമാന്മാർ പൊന്നുപുറപ്പെട്ടവിതും ചെ

താർ. അതിൽനിന്നു മുമ്പിൽ പുറപ്പെട്ടതു വരുണന്റെ ശുക്ലമെന്നാലതിനാലുണ്ടായ പുരുഷനഗസ്ത്യഭഗവാനെന്നാലവൻ ചെന്നുവ്വശിയെക്കണ്ടു ഞാൻ നിന്നുടെ പുത്രനല്ലായെന്നു ചൊല്ലി ഹിമവാൽപാൎശ്വം ചെന്നു തപസ്സു ചെയ്തു വസിപ്പതും ചെയ്താൻ. പിന്നെ രണ്ടാമതുണ്ടായ പുമാൻ വസിഷ്ഠമഹൎഷിയെന്നറിക. അവൻ ചെന്നുവ്വശിയാകുന്ന മാതാവെക്കണ്ടു വന്ദിച്ചു പൊയി ഇക്ഷ്വാകുവംശസംഭൂതന്മാരാകിയ രാജാക്കന്മാൎക്ക ഗുരുവായി വസിപ്പതും ചെയ്താൻ. അവന്തന്തിരുവടി മിത്രന്റെ പുത്രനാകകൊണ്ടു മൈത്രാവരുണിയെന്നു ചൊല്ലുന്നു വസിഷ്ഠമഹൎഷിയെ. പിന്നെ നിമിയാകുന്ന രാജാവും വായുഭൂതനായി നീളസ്സഞ്ചരിച്ചു നടന്നു പിന്നെ ബ്രഹ്മലൊകം പ്രാപിച്ചു ബ്രഹ്മന്തിരുവടിയെച്ചെന്നു നമസ്കരിച്ചുണ്ടായ വൃത്താന്തമെല്ലാമറിയിച്ചെനിക്കൊരു ശരീരത്തെയനുഗ്രഹിക്കെണം ഭഗവാനെയെന്നു ചൊല്ലക്കെട്ടു ബ്രഹ്മന്തിരുവടിയുമവനൊടരുളിച്ചെയ്യതും ചെയ്തു. നീ ബ്രാഹ്മണരൊടു കൊപിക്കസംഗതിക്ക നിണക്കൊരു ശരീരമെനിക്കുണ്ടാക്കിത്തന്നു കഴികയില്ലെന്നതുകൊണ്ടു നീയെല്ലാലൊകരുടെയും സൎവ്വപ്രാണികളുടെയും കണ്ണടച്ചു മിഴിച്ചു തുറക്കുന്നതു നീയായിരിക്കെണമെന്നരുളിച്ചെയ്തു പിന്നെ നിമെഷനെന്നൊരു പെരുമരുളിച്ചെയ്തു ബ്രഹ്മന്തിരുവടിയെന്നാലവന്റെ സ്വഭാവശീലം സൎവ്വലൊകരും കണ്ണടക്കയും തുറക്കയും ചെയ്യുന്നതെന്നറികാ ലക്ഷ്മണാ. എന്നാൽ കൎമ്മികളായി കുഡുംബികളായി മഹത്തുകളായിരിക്കുന്ന ബ്രാഹ്മണരൊടൊരിക്കലും കൊപിക്കരുതു

ബുദ്ധിമാനായിരിക്കുന്ന പുരുഷൻ. പിന്നെ മഹാത്മാ
കളായി ദിവ്യരായിരിക്കുന്ന ബ്രാഹ്മണർ കൊപിച്ചു
വെങ്കിൽ ക്ഷമിക്കുന്ന പുരുഷനു സകല കാൎയ്യവും
സാധിച്ചു സകല ജനങ്ങളാൽ വന്ദ്യനായി വരുമെന്നി
പ്രകാരം ശ്രീരാഘവചക്രവത്തി ശ്രീലക്ഷ്മണകുമാര
നൊടരുളിച്ചെയ്തിതും ചെയ്തു. എന്നിയും കെട്ടുക്കൊ
ലക്ഷ്മണകുമാരാ നിമിയുടെ ശരീരം ബ്രഹ്മന്തിരുവടി
കടഞ്ഞു കടഞ്ഞെടുത്തൊരു കുമാരനെയുളവാക്കിയ
നെരമവൻ ചെന്നു മുൻപറഞ്ഞ ജയന്തമാകുന്ന രാജ
ധാനിയെ പ്രാപിച്ചു പരിവാരജനപരിവൃതനായിസ്സു
ഖിച്ചു വസിക്കുന്നതു കാലമവനു മൂന്നു മക്കളുണ്ടായി
ജനകനെന്നും മിഥിലനെന്നും വിദെഹനെന്നുമിങ്ങി
നെ മൂന്നു പെരു മക്കളുണ്ടായി. അവരുമവിടെ സുഖി
ച്ചു വാണു വസിപ്പൂതും ചെതാർ. എന്നാലകുമാര
ൻെറ മകനായ ജനകനല്ലൊ നമ്മുടെ സീതെടെ പി
താവായ ജനകരാജാവെന്നറിക ലക്ഷ്മണായെന്നാലി
ങ്ങിനെയിരിക്കുന്ന ശാസ്ത്രകഥ കെട്ടറിഞ്ഞുവല്ലൊയെ
ന്നാലി ബ്രാഹ്മണരൊടൊരിക്കലുമൊരുനാളും കൊപി
ക്കരുതെന്നിപ്രകാരം ധൎമ്മാത്മാവായ ശ്രീരാമദെവന്തി
രുവടിയരുളിച്ചെയ്തുകെട്ടു ശ്രീലക്ഷ്മണകുമാരനും പെ
രിക പ്രീതിപെട്ടു സന്തൊഷിച്ചു ശ്രീരാഘവചക്രവത്തി
യെ നൊക്കി തൊഴുതറിയിപ്പൂതും ചെതാൻ. കെട്ടു
ക്ക മഹാരാജാവെ ക്ഷത്രിയവംശത്തിൽ പിറന്ന രാജാ
ക്കന്മാൎക്കു ബ്രാഹ്മണരെ ദെഷിക്കയും ഗുരുവെ നിന്ദ
ചെയ്യുന്നതും ഒട്ടും യൊഗ്യമല്ലെന്നല്ലൊ സ്വാമി നി
ന്തിരുവടി വിശെഷിച്ചരുളിച്ചെയ്തതുമെന്നാലൊരു

കൎമ്മം ചെയ്യണമെന്നുറച്ച ദീക്ഷപൂക്കാലത്തു ബ്രാഹ്മണരെ സംഭാവിച്ച പൂജിക്കയല്ലൊ യൊഗ്യമായതെന്നു ലക്ഷ്മണൻ തൊഴുതറിയിക്കക്കെട്ടു പിന്നെയും പൂൎവ്വകഥയരുളിച്ചെയ്തു ശ്രീരാഘവചക്രവൎത്തി.

വത്സാ ലക്ഷ്മണാ ക്ഷത്രിയരാരും ബ്രാഹ്മണരെ ദ്വെഷിച്ചിട്ടുമല്ലായിരിക്കുന്നുവെന്നാലുമതിൽ ചിലരുണ്ടാം. ബ്രാഹ്മണരെ കൊപിക്കുമ്പൊൾ പെരിക ക്ഷമിക്കുന്ന രാജാവിന്നു പെരികച്ചെൎമ്മു വന്നീടുമതെപ്രകാരമെന്നുമെന്നാലതുവും ചൊല്ലുന്നുണ്ടു ഞാൻ. കെൾക്ക ലക്ഷ്മണാ പണ്ടു ബ്രഹ്മന്തിരുവടി സുഖശീലനായിരിക്കുംവിഷയത്തിങ്കൽ ബ്രഹ്മന്തിരുവടിയുടെ മുഖകമലത്തിൽനിന്നു ദക്ഷപ്രജാപതിയെന്ന രാജാവുണ്ടാവിതും ചെയ്തു. അദ്ദക്ഷപ്രജാപതിക്കു അദിതിയെന്നൊരു മകളുണ്ടാവിതും ചെയ്താൾ. അവളെ കാശ്യപമഹൎഷി വിവാഹംചെയ്തു സുഖിച്ചു വസിക്കും കാലം അവൾ പെററുണ്ടായി ആദിത്യഭഗവാനെന്നറികാ. പിന്നെ ആദിത്യഭഗവാനുടെ പുത്രനായി മനുവെന്ന രാജാവുണ്ടാവിതും ചെയ്താൻ. അവനാകുന്നു സൂൎയ്യവംശത്തിന്റെ ആദിരാജാവായി വാണിരിക്കുംകാലം അവന്നു ഇളനെന്നൊരു പുത്രനുണ്ടാവിതും ചെയ്തു. അവന്നുവിധിവശാലൊരു ശാപമനുഭവിച്ച സംഗതിക്കു സ്ത്രീരൂപമായിപ്പൊവിതും ചെയ്താൻ. എന്നാലിളൻ പൊയി ഇളയെന്ന നാമത്തൊടും കൂടി സൎവ്വസുന്ദരിമാരിൽ പ്രധാനയായി ഹിമവാൻ പൎവ്വതത്തിന്നുടെ താഴ്വരയിങ്കലനെകം കാലം സഞ്ചരിച്ചു നടന്നു തുടങ്ങിനാൾ. എനിയും കെൾക്ക

വത്സാ ലക്ഷ്മണാ പണ്ടു ശ്രീദുൎവ്വാസാവിന്നൊരു മാല ദിവ്യമായി വിശെഷപരിമളത്തൊടുകൂടിയ പുഷ്പസ്ര ക്ക ദെവസ്ത്രീകളിൽ പ്രധാനയായിരിക്കുന്ന മെനമൊ ദിച്ചു കൊടുത്തതു ശ്രീദുൎവ്വാസാമഹൎഷിയും പ്രസന്നമാന സനായി ഇന്ദ്രനെനൊക്കി കൊടുപ്പിതും ചെയ്താൻ. അ തുനെരമിന്ദ്രനും മാല വാങ്ങി സ്വീകരിച്ചു പ്രസന്നമാ നസനായി തന്നുടെ ദന്തിമസ്തകത്തിലിട്ടനെരമമ്മാ ലൊടെ പരിമളസംഗതിക്ക മധുവിനെ പാനം ചെ യ്യാമെന്നുവെച്ച് വണ്ടത്താന്മാരാൎത്തു പതിച്ചതു ഹെതു വാൽ ദന്തിയും കൊപിച്ചു മാലയെത്തന്നുടെ കൈ കൊണ്ടു പൊട്ടിച്ചു എടുത്തു വലിച്ചു ചാടിക്കളഞ്ഞത റിഞ്ഞു മഹൎഷിയും പെരികക്കൊപിച്ചു ദുഷ്ടനായിരി ക്കുന്ന നീയിപ്പുഷ്പസ്രക്കിനെക്കളഞ്ഞതുകൊണ്ടു നിണ ക്ക ജരാനര വന്നു ഭവിക്കയെന്നു ശപിച്ചതുകെട്ടു ദെ വകളും ഭയപ്പെട്ടു പൊടുങ്ങനവെ ചെന്നു ശ്രീദുൎവ്വാ സാമഹൎഷിയൊടപെക്ഷിച്ചു കാരണം മഹൎഷിയും ശാപത്തിന്നു മൊക്ഷവുമരുളിച്ചെയ്യതും ചെയ്തു. നിങ്ങളെല്ലാമൊരുമിച്ചു ശ്രീപാൽക്കടൽ കടഞ്ഞു അമൃ തെടുത്തു സെവിച്ചാൽ ഇന്ദ്രന്റെ ജരനര പൊകയെ ന്നുമനുഗ്രഹിച്ചു മഹൎഷിയുമെഴുന്നള്ളിയതു നെരം ദെ വകളെല്ലാരുമൊത്തു ചെന്നു വിഷ്ണുഭഗവാനൊടുണ്ടായ വൃത്താന്തമറിയിച്ചതു നെരം വിഷ്ണുഭഗവാനുമരുളി ച്ചെയ്തു നിങ്ങളാലിസ്സമുദ്രം മഥനം ചെയ്‌വാൻ കഴി കയില്ലെന്നുമായതുകൊണ്ടു പെടുങ്ങനവെ ചെന്നസു രകളെക്കണ്ടു പറഞ്ഞവരുമായൊത്തു വന്നു സമുദ്രം മ ഥനംചെയ്‌വിനെന്നു വിഷ്ണുഭഗവാനരുളിച്ചെയ്യുക്കെട്ടു

പൊട്ടങ്ങനവെവന്നു ദെവകളുമസുരകളുമൊരുമിച്ചു ക്ഷീരസമുദ്രത്തിൽ ചെന്നു മന്ദരപൎവ്വതം മത്താക്കി നാട്ടി വാസുകിയെ കയറാക്കിച്ചുററി ദെവകളുമസുരകളും കൂടി സമസ്തദ്രവ്യങ്ങളുമതിലിട്ടു അമൃതു കൊള്ളുവാൻ കടഞ്ഞു കൂടായ്കയാൽ ദെവകളുമസുരകളും മന്ദിച്ചു നില്ക്കയാൽ ബാലി വന്നു കടഞ്ഞതു നെരം അത്യന്തം രമണീയമായിരിക്കുന്ന കാന്തിയൊടും കൊമളനായി മൃദുശീതരശ്മിയൊടും കൂടിയിരിക്കുന്ന ചന്ദ്രദെവനുളവാവിതും ചെയ്താൻ. അങ്ങിനെയിരിക്കുന്ന ചന്ദ്രദെവന്നു പുത്രനായി സൎവ്വ നക്ഷത്രങ്ങൾക്കും നവഗ്രഹങ്ങൾക്കും മുമ്പനായിരിക്കുന്ന ബുധനുണ്ടാവിതും ചെയ്താൻ. പിന്നെ ബുധൻ ചെന്നിളയാകുന്ന കന്യാവിനെക്കണ്ടു കാമൊന്മാദപരവശനായി വിവാഹംചെയ്തു രമിച്ചു സുഖിച്ചിരിക്കും കാലം ബുധന്നു പുത്രനായുത്ഭവിച്ചു പൂരുവാകുന്ന രാജാവും. പിന്നെ പൂരു ഉൎവ്വശിയെ വിവാഹം ചെയ്തു രമിച്ചിരിക്കും കാലം പൂരുവിന്നുൎവ്വശിയിങ്കൽ ആയുവെന്ന രാജാവുത്ഭവിക്കയും ചെയ്തു. പിന്നെ ആയുവെന്ന രാജാവിന്നു പുത്രനായി നഹുഷനെന്ന രാജാവുണ്ടായി. പിന്നെ നഹുഷന്നു പുത്രനായി യയാതിയെന്നരാജാവുണ്ടായയാൻ അതുകാലം യയാതിയും ഇരിവർ കന്യാക്കന്മാരെ വിവാഹം ചെയ്തു. അവരിരിവരിലും വെച്ചൊരുത്തി പ്രധാനിയായിരിപ്പൊരുത്തിയവളാരെന്നുമെന്നാൽ അസുരരാജാവായ വൃഷപൎവ്വാവിന്റെ പുത്രി ശൎമ്മിഷ്ഠയെന്നവൾക്കു പെർ. മറെറവൾ ശുക്രമഹൎഷിയുടെ പുത്രി ദെവയാനിയെന്നവൾക്കു നാമധെ

യം. അവരിരിവരിലും വെച്ച സൎവ്വാംഗസുന്ദരിയായി രിക്കുന്ന ശൎമ്മിഷ്ഠയിങ്കലത്യന്തം സ്നെഹവിശ്വാസമുണ്ട യയാതിയെന്ന രാജാവിന്നു, ദെവയാനിയിങ്കലെതുമൊ രാസ്ഥയുണ്ടായതുമില്ല. ആയതെന്തുകൊണ്ടെന്നാലതു വും കെൾക്ക ലക്ഷ്മണാ ദെവയാനിക്കു രൂപഗുണമില്ലാ ഞ്ഞും സൌന്ദൎയ്യമനൊഹരം പൊരാഞ്ഞും പിന്നെ മാ ധുൎയ്യവും സുശീലമായിരിക്കുന്ന ഗുണവും ഭൎത്തൃശുശ്രൂഷ യുമവൾക്കില്ലാഞ്ഞിട്ടുമല്ലാ അവൾക്കു കാമൊന്മാദപര വശമെറകകൊണ്ടും രാജസമെറകകൊണ്ടും തനിക്കു ഭവിച്ചതത്രെ. പിന്നെ ശൎമ്മിഷ്ഠയൊടും കൂടി രാപ്പകൽ സുഖിച്ചു വസിച്ചിതു രാജാവും. മദ്ധ്യെ ശുക്രമഹൎഷിയെ ഭയപ്പെട്ടു ദെവയാനിയെയനുസരിക്കയും ചെയ്യും. ഇ ങ്ങിനെ ഇരിവർ ഭാൎയ്യമാരൊടും കൂടി സുഖിച്ചു വസി ക്കും കാലം ഇരിവർ ഭാൎയ്യാക്കന്മാർപൊക്കൽനിന്നു അ ഞ്ചു പെർ പുത്രന്മാരുണ്ടായിതും ചെതാർ. അതി ലിരിവർ പുത്രന്മാർ ദെവയാനിക്കു മക്കൾ, പിന്നെ മൂന്നു മക്കൾ ശൎമ്മിഷ്ഠക്കും. ഇങ്ങിനെ രണ്ടുവഹയിലുമാ യഞ്ചുപുത്രന്മാരുണ്ടായതിൽ വെച്ചു ശൎമ്മിഷ്ഠെടെ മൂത്ത പുത്രൻ മഹാസമൎത്ഥനവന്നു പൂരുവെന്നു നാമധെയം. പിന്നെ ദെവയാനീടെ മക്കളിൽവെച്ചു മൂത്തപുത്രന്നു യദുവെന്നവന്റെ നാമധെയമവൻ പെരികസ്സമൎത്ഥൻ. ഇങ്ങിനെയുള്ള മക്കളിൽവെച്ചു പിതാവാകിയ യയാ തിയും ശൎമ്മിഷ്ഠെടെ മൂത്തപുത്രനാകിയ പൂരുവെക്കുറിച്ചു ത്യന്തം സ്നെഹവും വിശ്വാസവുമുള്ളതാനും, ദെവയാനി യുടെ പുത്രരിലെതുമൊരു ബഹുമാനവും വിശ്വാസവു മില്ലയല്ലൊയെന്നാലതിൻ കാരണം രാജാവിന്നു ശൎമ്മി

ഷ്ടയിലല്ലൊ സ്നെഹവും വിശ്വാസവുമതുകൊണ്ടു പൂരു
വിനെ വളരെ സ്നെഹം വരുവാൻ കാരണം. ദെവയാ
നിയൊടാസ്ഥയില്ലായ്കകൊണ്ടു പുത്രരെ ആദരിച്ചതു
മില്ലായെന്നാലതുകൊണ്ടു ദെവയാനിയുടെ മൂത്ത പു
ത്രൻ യദുവെന്നവൻ പെരിക ദുഃഖിച്ചു തന്റെ മാതാ
വൊടു ചൊദിപ്പൂതും ചെയ്തു. കെട്ടരുളുക മാതാവെ
യെന്റെ പിതാവിന്നു ഞങ്ങളിരിവരെയും നിന്തിരുവ
ടിയെയും പെരിക നിന്ദിച്ചല്ലൊ കാണാകുന്നുയെന്നാ
ലിരിവരെ വിവാഹം ചെതാലൊരുത്തിക്കു പുത്രരുണ്ടാ
യി മററവൾക്കു പുത്രരില്ലാഞ്ഞാൽ പുത്രരുള്ളവരെ
സ്നെഹം വരും പുത്രരില്ലാത്തവളെ സ്നെഹമില്ലായെന്നും
വരുമങ്ങിനെയല്ലൊ ശാസ്ത്രോക്തവിധിയെന്നാൽ നി
ന്തിരുവടി പെററിട്ടു ഞങ്ങളിരിവർ പുത്രന്മാരുണ്ടുതാ
നും. പിന്നെ ശർമ്മിഷ്ഠയാകുന്ന മാതാവു പെററിട്ടു മൂന്നു
പെരുമവൾക്കുണ്ടുതാനുമെന്നാലിരുവർ മാതാക്കന്മാരെ
യുമവരെ പുത്രന്മാരെയുമൊരുപൊലെ സ്നെഹവിശ്വാ
സം വെണം പിതാവിനെന്നാലതിപ്പൊൾ ശർമ്മിഷ്ഠയാ
കുന്ന മാതാവൊടുമവളെ പുത്രന്മാരൊടുമല്ലൊ പിതാ
വിനെറെ സ്നെഹവിശ്വാസം കാണുന്നു. പിന്നെ നിന്തി
രുവടിയും ഞങ്ങളിരിവരും പെരിക അസത്തുക്കളായിട്ട
ല്ലൊ പിതാവിന്നു കാണുന്നുതെന്നാലെനിക്കൊന്നു തൊ
ന്നുന്നുണ്ടു മാതാവെയതുമെന്തെന്നാലിവിടെ ദുഃഖംകെ
ട്ടിരിക്കയെക്കാളഗ്നിയിൽ പാഞ്ഞു മരിക്ക നല്ലുതെന്നു
യദുവാകുന്ന കുമാരൻ ചൊല്ലുക്കെട്ടു ദെവയാനിയാകുന്ന
മാതാവും ചൊല്ലിനാൾ. മകനെ പരമാൎത്ഥം നീ ചൊ
ന്നതു ഞാനുമങ്ങിനെ നിരൂപിച്ചിരിക്കുന്നെന്നാലെന്നു

ടെ പിതാവൊടറിയിച്ചു നീ ചൊന്നപൊലെയനുഷ്ഠി ക്കാമെന്നു ചൊല്ലി തന്നുടെ പിതാവാകിയ ശുക്രമഹ ൎഷിയെ ധ്യാനിച്ചതുനെരം മഹൎഷിയും തന്നുടെ പുത്രി യാകുന്ന ദെവയാനി ധ്യാനിക്കുന്നതറിഞ്ഞു പെരിക വെഗത്തൊടുമവിടെക്കെഴുന്നള്ളിയതുനെരം പിതാവെ ക്കണ്ടു ദെവയാനിയും പൊറുക്കരുതാത ദുഃഖത്തൊടും വിങ്ങി വിങ്ങി വീൎത്തു വീൎത്തു നെത്രകീലാലമുഖത്തൊ ടും കൂടി പിതാവെ വലത്തുവെച്ചു നമസ്കരിച്ചു തൊഴു തു ചൊല്ലുവിതും ചൈതാൻ. അയ്യൊ മഹാനുഭാവനാ യുള്ളൊരു പിതാവെയെന്തിനെന്നെയിമ്മഹാപാപി യായി ദുഷ്ടനായിരിക്കുന്ന രാജാവിന്നുകൊടുത്തുകളഞ്ഞു ഭഗവാനെയെന്നുമെന്നാലെന്നുടെ മക്കളെയുമെന്നെ യും നിന്ദിച്ചു അസുരരാജാവിന്നുടെ മകളെന്നുടെ ദാസി യായ ശൎമ്മിഷ്ഠയെയും മക്കളെയും പെരിക കൃപയൊടു മെന്നുടെ മുമ്പിൽവെച്ചു സംഭാവിക്കുന്നതും കണ്ടു സഹി ക്കുന്നതെത്രനാളായിങ്ങിനെയെന്നാലെന്നുടെ മക്ക ളെയുമെന്നെയും നിന്ദിക്കുന്ന സംഗതിക്കെന്നുടെ പ്രാ ണനെനിക്കു വെണമെന്നാഗ്രഹമില്ലാ പിതാവെ. ഞാ നെന്നുടെ ഭൎത്താവിനെ പെരിക ഭക്തിവിശ്വാസത്തൊ ടും ശുശ്രൂഷിച്ചിരിക്കുന്നെരമെന്നെയും മക്കളെയും ഉ പെക്ഷിച്ചതൊൎത്താൽ തീയിൽ വീണു താൻ കാലും കൈയും കെട്ടി ഗംഗയിൽ വീണു താൻ വിഷം കുടി ച്ചു താന്മരിക്കുന്നുണ്ടെന്നുടെ മക്കളും ഞാനുമെന്നു നി ന്തിരുവടിയൊടറിയിച്ചു വെണമെന്നു ദെവയാനി ചൊല്ലക്കെട്ടു ശുക്രമഹൎഷിയും തന്നുടെ മകളായ ദെവ യാനി കരഞ്ഞു മുറയിട്ടു വിങ്ങിവിങ്ങിക്കണ്ണുനീരൊലൊ

ലച്ചൊല്ലുന്നതുകെട്ട മഹൎഷിയും പൊറുക്കരുതാത കൊ
പം കൊണ്ടു മൂൎച്ഛിച്ചു യയാതിയെന്ന രാജാവെ നൊ
ക്കിയരുളിച്ചൈവൃതും ചൈതാൻ. അല്ലയൊ ദുഷ്ടാത്മാ
വെ നീയെന്നുടെ മകളെയും മകളെ മക്കളെയും നിന്ദി
ച്ചതു നിന്നുടെ യൌവനവയസ്സിന്റെ പെരുമകൊ
ണ്ടല്ലൊയെന്നാൽ നീ ഇന്നുതുടങ്ങി വയൊവൃദ്ധനായി
കണ്ണുകാണാതെയും ചെവി കെളാതെയും നരച്ചു കുരച്ചു
കട്ടിന്മെൽ കിടന്നുപൊകയെന്നിപ്രകാരം ശപിച്ചരുളി
ശുക്രമഹൎഷി. അതുനെരം യയാതിയാകുന്ന രാജാവും
ശപിച്ചതിന്നു കൊപിക്കാതെയടങ്ങിയ മനസ്സൊടും
കൂടി മഹൎഷിയെ വലത്തുവെച്ചു നമസ്കരിച്ചൎഘ്യപാ
ദ്യാദികൾ കൊണ്ടു പൂജിച്ചു പിൻവാങ്ങി പഞ്ചപുച്ഛ
മടക്കി നിൽപ്പതും ചൈതാൻ. എന്നാൽ ബ്രാഹ്മണരു
കൊപിച്ചുശപിച്ചുവെങ്കിൽ കൂടശ്ശപിക്കയും കൊപിച്ചു
പറകയുമൊട്ടും യൊഗ്യമല്ലെന്നൊൎത്തടങ്ങുകിലതുകൊ
ണ്ടവനും പെരിക ഗുണം ഭവിക്കുമെന്റെ ലക്ഷ്മണാ.
പിന്നെ രാജാവിനുടെ വന്ദനനമസ്കാരാദികളുമാചാരമ
ടക്കം കണ്ടു മഹൎഷിയും പെരിക പ്രീതിപെട്ടു നിണക്കു
ശാപാനുഗ്രഹം തരുന്നുണ്ടു മഹാരാജാവെ, ഞാൻ ശ
പിച്ചു നിന്നെ പ്രാപിച്ച വാൎദ്ധക്യം നിന്നുടെ
പുത്രരിലൊരുത്തൻ പൊക്കൽ കൊടുത്തു അവനു
ടെ യൌവനവയസ്സിനെ നീ കൈക്കൊണ്ടു ഭാൎയ്യയൊ
ടുമനെകം കാലം സുഖിച്ചു വസിച്ചു പിന്നെ പു
ത്രന്റെ കൈയിലിരുന്ന വാൎദ്ധക്യം നീ വാങ്ങി പുത്ര
നു രാജ്യം കൊടുത്തു പുണ്യസ്ഥലത്താമ്മാറു വനത്തി
ലകംപുക്കു തപസ്സുചെയ്തു പുണ്യലൊകം പ്രാപിക്ക

രാജാവെയെന്നരുളിച്ചെയ്തെഴുന്നരുളി ശുക്രമഹഷി യും. പിന്നെ യയാതിയും ദെവയാനിയുടെ പുത്ര നാകിയ യദുവിനെ നൊക്കിയരുളിച്ചെയ്തു യയാതി യെന്ന രാജാവും. പുത്രാ നീയെന്നുടെ വാൎദ്ധക്യം കൈ ക്കൊണ്ടു നിന്നുടെ യൌവനത്തെയെനിക്കു തരെണം മകനെയെന്നു പിതാവു ചൊല്ലക്കെട്ടു ചൊല്ലിനാൻ യദുവാകുന്ന കുമാരൻ. പിതാവെ നിന്തിരുവടിക്കത്യ ന്തം സ്നെഹമുള്ള മകനല്ലൊ ശൎമ്മിഷ്ഠയെന്ന മാതാവി ന്റെ പുത്രൻ പൂരുവെന്നവനവനൊടു യൌവനം വാ ങ്ങി വാൎദ്ധക്യമവന്നു കൊടുത്തുകൊൾകായെന്നു യദുവാ കുന്ന കുമാരൻ ചൊൽവിതും ചെയ്താൻ. അതു കെട്ടു യയാതിയും പൂരുവെ നൊക്കിയരുളിച്ചെയ്വിതും ചെ യ്താൻ. മകനെ പൂരു നിന്നുടെ യൌവനമെനിക്കു ത ന്നുയെന്നുടെ വാൎദ്ധക്യം നീ വാങ്ങിക്കൊൾ മകനെയെ ന്നു പിതാവു ചൊല്ലക്കെട്ടു പൂരുവും പെരികെ പ്രീതി പെട്ടു തന്നുടെ യൌവനം പിതാവിന്നു കൊടുത്തു പി താവിൻ വാൎദ്ധക്യം താനും വാങ്ങിക്കൊണ്ടു വൃദ്ധനാ യിക്കുരച്ചു കണ്ണു കാണാതെയും ചെവി കെളാതെയും ചമഞ്ഞു കട്ടിൽക്കൊമെൽ പൊയി കിടപ്പതും ചെ യ്താൻ. പിന്നെ യയാതിയാകുന്ന രാജാവും പണ്ടെ പ്പൊലെ യൌവനവയസ്സനായി പിതൃപൈതാമഹമാ കുന്ന രാജ്യമടുത്തവണ്ണം പാലിച്ചു അശ്വമെധമാദി യാമെജ്ഞമനെകം ചെയ്തൊടുക്കി പിന്നെയുമനെക കാലം രാജ്യപാലനം ചെയ്തിരുന്നു ഇച്ഛാനുഭൊഗമെ ല്ലാമനുഭവിച്ചു തൃപ്തനായി പിന്നെ പുത്രനോടു വാൎദ്ധ ക്യം വാങ്ങി യൌവനവയസ്സു പുത്രന്നു കൊടുത്തു പിന്നെ

യവനു രാജ്യാഭിഷെകം ചെയ്തു രാജാവാക്കി വാ
ഴിച്ചു യദുവിനെപ്പിഴക്കി രാജ്യവും പൂരുവുമനെകം കാ
ലം പാലിച്ചു സുഖിച്ചു വാണിരിപ്പൂതും ചെയ്താൻ.
പിന്നെ യയാതിയും വനത്തിൽ പൊയി വളരെക്കാ
ലം തപസ്സുചെയ്തു പുണ്യലൊകം പ്രാപിച്ചു സുഖിച്ചു
വസിച്ചാൻ യയാതിയും. എന്നാലിങ്ങിനെയിരിക്കുന്ന
കഥകൾ ശാസ്ത്രപ്രകാരം നിന്നെപ്പറഞ്ഞു ബൊധിപ്പി
ച്ചു ലക്ഷ്മണായെന്നാൽ മഹത്തുകളായി കുഡുംബികളാ
യി കർമ്മികളായി സാത്വികന്മാരായിരിക്കുന്ന ബ്രാഹ്മ
ണർ കൊപിച്ചാൽ കൂടക്കൊപിയാതെ ക്ഷമിക്കുന്ന
പുരുഷനുടെ ഐഹികസൌഖ്യം ഞാൻ പറയെണ
മെന്നില്ലല്ലൊ, പിന്നെ ഗുരുനിയൊഗമനുസരിയാത
ശിഷ്യനും പിതാവിൻ നിയൊഗമനുസരിയാത
പുത്രനും ബ്രാഹ്മണർ കൊപിക്കുമ്പൊൾ പ്രതികൊപി
ക്കുന്ന പുരുഷനുമെന്നാലിമ്മൂന്നുപെൎക്കും വരുന്ന ആ
പത്തുമിതുകൊണ്ടു വിചാരിച്ചറിയണം ലക്ഷ്മണായെ
ന്നാൽ നാലു നാളുണ്ടല്ലൊ ഞാനകത്തുനിന്നു പുറത്തെ
റങ്ങാതെയിരിക്കുന്നുവെന്നാലെന്നുടെ രാജ്യത്തിലെ
വൃത്താന്തമൊന്നുമറിഞ്ഞില്ലല്ലൊയെന്നിപ്രകാരം ശാ
സ്ത്രരുപെണയും ധൈൎയ്യംകൊണ്ടും സീതാദെവി പിരി
ഞ്ഞ ദുഃഖമെല്ലാം മെല്ലെ മെല്ലെയടക്കി രാജ്യപരി
പാലനം ചെയ്കയെന്നു നിൎണ്ണയിച്ചു ശ്രീലക്ഷ്മണനുടെ
കൈയുംപിടിച്ചു പള്ളിയറയിൽനിന്നു പുറത്തെഴുന്നള്ളി
നീരാട്ടുപള്ളിപുക്കു നീരാട്ടുകുളി ചെയ്തു നിയമകൎമ്മ
ങ്ങളും ചെയ്തൊടുക്കി ചന്ദനാദികളഭങ്ങളെക്കൊണ്ടല
ങ്കരിച്ചു ആസ്ഥാനമണ്ഡപത്തിലെഴുന്നരുളി പൊന്മയ

മായ സിംഹാസനത്തിന്മെൽ പരിവാരജനപരിവൃതനായിരുന്നരുളിനാൻ ചക്രവത്തി.

അക്കാലത്തു യമുനയാകുന്ന നദിയുടെ തീരത്തിരിക്കുന്ന മഹഷിമാരെയൊരു രാക്ഷസൻ വന്നു നശിപ്പിച്ചു പണ്ണശാലയിൽ കുടിയിരിപ്പില്ലാഞ്ഞു മഹഷിമാരെല്ലാമൊത്തു നിരൂപിച്ചു തിരുവയൊദ്ധ്യാപുരിയെപ്രാപിച്ചു സൂയ്യവംശാലങ്കാരസംഭൂതനാകിയ ശ്രീരാഘവചക്രവത്തിയെച്ചെന്നു കണ്ടവനെക്കൊണ്ടു രാക്ഷസനെ കൊല്ലിക്കാമെന്നു നിണ്ണയിച്ചു യമുനാതീരം നിന്നു പുറപ്പെട്ടു തിരുവയൊദ്ധ്യ പുക്കു ആസ്ഥാനമണ്ഡപത്തിന്റെ കിഴക്കെ ഗൊപുരത്തിൽ ചെന്നു നിരൂപിച്ചാർ. മഹാരാജാവിൻ സന്നിധിയിൽ ചെന്നാൽ മുമ്പിൽ വരവിനെയറിയിച്ചു വെണമെന്നുണ്ടു ന്യായമെന്നു നിനച്ചു വാതിൽ കാക്കുന്ന ദ്വാരപാലനെ നൊക്കിയരുളിച്ചെയ്തു മഹഷിവഗ്ഗം. കെളെടൊ ദ്വാരപാലാ യമുനയാകുന്ന നദീതീരത്തുനിന്നു ചില മഹഷികളുണ്ടു രാജാവിനെ കാണ്മാൻ വന്നു ഗൊപുരത്തിൽ നില്ക്കുന്നെന്നു മഹാരാജാവൊടറിയക്കയെന്നു മഹഷിമാരരുളിച്ചെയ്തുകെട്ടു ദ്വാരപാലകനും മഹഷിമാരെ തൊഴുതു പൊയാസ്ഥാനമണ്ഡപത്തിൽച്ചെന്നു മഹാരാജാവിനെത്തൊഴുതറിയിപ്പതും ചെയ്താൻ; കെട്ടാലും മഹാരാജാവെ നിന്തിരുവടിയെക്കാണ്മാൻ യമുനാതീരത്തുനിന്നു ചില മഹഷിവഗ്ഗമുണ്ടു ഗൊപുരദ്വാരത്തിലെഴുന്നരുളിപ്പാക്കുന്നെന്നുണത്തിക്കെട്ടു മഹാരാജശ്രീചക്രവത്തിയും സിംഹാസനത്തിന്മെൽ നിന്നെഴുനീററ ഗൊപുരവാതിക്കലെഴുന്നരുളി മഹഷി

മാരെ വളര മിഴിച്ചു കളിര നൊക്കി വന്ദിച്ചു കൂട്ടിക്കൊണ്ടാസ്ഥാനമണ്ഡപത്തിലെഴുന്നരുളി മഹൎഷിവൎഗ്ഗത്തിനിരിപ്പാൻ യൊഗ്യമായിരിപ്പൊരു സിംഹാസനം കൊടുത്തിരിപ്പൊയാകാ ഭവാന്മാരെയെന്നരുളിച്ചെയ്തു ക്കെട്ടു മഹൎഷിമാരുമിരുന്നരുളിയ നെരമൎഗ്ഘ്യപാദ്യാചമനീയമായ പൂജാസാധനങ്ങളെക്കൊണ്ടു പൂജിച്ചു മഹൎഷിമാരാലനുജ്ഞാതനായി തന്തിരുവടിയുമിരുന്നരുളുവിതും ചെതാൻ. പിന്നെ ശ്രീരാമദെവന്തിരുവടിയും മഹൎഷിമാരൊടരുളിച്ചെവിതും ചെതു. എന്തു കാരണമായി നിന്തിരുവടിമാരെല്ലാമെഴുന്നരുളിയതെന്നാൽ വലുതായൊരു കാരിയമുണ്ടെന്നു തൊന്നുന്നു യെന്നാലായതറികയും ചെതുയെങ്കിലും പണ്ടൊരുനാളുമിങ്ങിനെയെഴുനള്ളിക്കാണ്മാനുമില്ലായെന്നാൽ യാതൊന്നു നിന്തിരുവടിമാരരുളിച്ചെതാലായതിനെ ച്ചെയ്യുന്നുണ്ടു ഞാനെന്നുമെന്നാലതു ചെയ്യുമൊ ചെകയില്ലയൊയെന്നു ശങ്കിക്കെണ്ട; ബ്രാഹ്മണരെ രക്ഷിപ്പാനുമവരുടെ അഭിപ്രായത്തെസ്സാധിപ്പാനുമല്ലൊ രാജ്യപരിപാലനം ചെയ്യുന്നു ഞാനെന്നു രാജാവരുളിച്ചെയ്തുക്കെട്ടു തെളിഞ്ഞ മാനസമുടയരായുടനുടനാശിസ്സുമരുളിച്ചെയ്തു പിന്നെയരുളിച്ചെതവസാനത്തിങ്കൽ പിന്നെയുമരുളിച്ചെതു മഹൎഷിവൎഗ്ഗം. കെൾക്ക മഹാരാജാവെ ഞങ്ങൾക്ക യമുനാനദീതീരത്തിരുന്നുകൂടാ, ആയതെന്തുകൊണ്ടുമെന്നാലൊരു രാക്ഷസൻ വന്നു നിത്യമുപദ്രവിക്കകൊണ്ടവനെക്കൊന്നു ഞങ്ങളെ രക്ഷിക്കവെണം മഹാരാജാവെയെന്നും പിന്നെ സൂൎയ്യവംശത്തിങ്കലാദിരാജാവുമനുവല്ലൊയെന്നാലവനും

ഞങ്ങളെ വഴിപൊലെ രക്ഷിച്ചിരിക്കുന്നതെന്നാലിന്നു ഭവാനല്ലൊ ഒട്ടക്കമൊകുന്നതും. മനുവിന്നു പിന്നെയുള്ള രാജാക്കന്മാരൊടു ഞങ്ങളെതാനും വന്നപെക്ഷിച്ചാൽ അക്കാൎയ്യമപ്പൊഠം തന്നെ സാധിച്ചുതരുമല്ലൊയെന്നാലതുപൊലെതന്നെ നിന്തിരുവടിയുമരുളിച്ചെയ്തതിപ്പൊഠം ഞങ്ങളെ നശിപ്പിക്കുന്ന രാക്ഷസനെക്കൊന്നു ഞങ്ങളെ ഉപദ്രവം തീൎത്തു രക്ഷിച്ചരുളെണം മഹാരാജാവെയെന്നുമരുളി പിന്നെയുമരുളിച്ചെയ്തു മഹൎഷിമുഖ്യന്മാർ. എന്നാൽ ഞങ്ങളെ ഉപദ്രവിക്കുന്നവനെ വനെന്നുമെന്നാലതുവും കെഠക്ക മഹാരാജാവെ. പണ്ടു കൃതയുഗാദികാലത്തു ഗൊളകിയെന്നൊരസുരസ്ത്രീ ബ്രഹ്മന്തിരുവടിയുടെ ലീലാമൊഹത്തിങ്കൽ മുഖത്തുനിന്നുണ്ടാവിതും ചെതാഠം. അവളുടെ പുത്രനായി മധുപനെന്നൊരസുരശ്രെഷ്ഠനുണ്ടാവിതും ചെതാൻ. അവൻ പെരിക ധൎമ്മാത്മാവായി ദെവപൂജയും ബ്രാഹ്മണപൂജയും ചെയ്തു ഭക്തിമാനായിരിപ്പൊരുത്തനാകയുമുണ്ടു. അവനസുരയൊനിയിൽ പിറന്നതെയുള്ളയെന്നാലവൻ പിന്നെ സകലലൊകമംഗല്യാംഗസമ്പന്നനാകിയ ശ്രീമഹാദെവനെക്കുറിച്ചു തപസ്സുചെതവനുടെ തപൊമഹിമ കണ്ടു ഭഗവാൻ ശ്രീകൈലാസമൂൎത്തി പെരിക പ്രീതിപെട്ടു പ്രത്യക്ഷനായി മധുപനെ നൊക്കിയരുളിച്ചെതാൻ ശ്രീപരമെശ്വരന്തിരുവടി. എടൊ മധുപാ നിന്നുടെ തപസ്സും ഭക്തിയും കണ്ടു വളരെ പ്രസാദിച്ചെൻ ഞാനെന്നാൽ നിണക്കു വെണ്ടും വരം ചൊല്ലിക്കൊഠക തരുന്നതുമുണ്ടെന്നരുളിച്ചെയ്യുക്കെട്ടു മധുപനും തന്തിരുവടിയെ വലത്തുവെച്ചു തൊഴുതറി

യിപ്പുതും ചൈതാൻ. ഭഗവാനെയെനിക്ക ദെവബ്രാ
ഹ്മണഭക്തിവിശ്വാസത്തൊടും നിത്യമായിരുന്ന നിന്തി
രുവടിയുടെ പാദാരവിന്ദങ്ങളിലെല്ലാനാളുമുറച്ച ഭക്തി
യുണ്ടാകെണമെന്ന മധുപഞ്ചൊല്ലക്കെട്ട ഭഗവാനമെ
വണ്ണം വരികയെന്നുമനുഗ്രഹിച്ച പിന്നെ വിശെഷിച്ച
മൊന്ന നീ പറയാതെ തരുന്നുണ്ട ഞാനെന്നുമരുളി
പിന്നെ തന്തിരുവടിയുടെ കൈയിലിരുന്ന ശൂലത്തി
ന്മെൽനിന്ന മറെറാരു ശൂലത്തെ സൃഷ്ടിച്ച മധുപന
കൊടുത്തരുളിച്ചെയ്തു തന്തിരുവടി. ഇശ്ശൂലം നിൻെറ
കൈയിലിരിക്കുന്നെരം നിന്നെയൊരുവരാലും ജയിക്ക
യില്ലെന്നും പിന്നെ നിന്നുടെ പുത്രൻകൈയിലിരിക്കു
ന്നെരവുമവനെയുമാരും ജയിക്കയില്ലെന്നും പിന്നെ നി
ന്നുടെ പുത്രൻെറ പുത്രൻകൈയിലിരിക്കയില്ലെന്നും
വരും. നീയൊരുനാളുമൊരുത്തരൊടും യുദ്ധത്തിന്നുപൊ
കരുതെന്നും നിന്നൊടൊരുത്തരും വന്നെതിക്കയില്ലെന്നും
വരും. ആയതു കൂടാതെ നിന്നെ ഒരുത്തൻ വന്ന നിബ്ബ
ന്ധിച്ചുവെങ്കിൽ നിന്നെ അവന ജയിച്ചുകൂടായെന്നുമ
നുഗ്രഹിച്ച നിൽക്കുന്നതു നെരം മധുപനും ശ്രീമഹാദെ
വനെ വന്ദിച്ച ശൂലം വാങ്ങി തൊഴുതു പൊവിതും
ചൈതാൻ. പിന്നെ മധുപനും നിരൂപിച്ചുയെനിക്കി
രിപ്പാനൊരു നഗരം ചമക്കണമെന്ന നിനച്ച യമുനാ
തീരത്തിന്നരികെ മധുരയെന്നൊരു നഗരം ചമച്ചുകൊ
ണ്ടവിടെ വസിച്ച കുംഭിനദിയെന്നൊരുത്തിയെ വിവാ
ഹവും ചൈതവളൊട കൂടി രമിച്ച സുഖിച്ച വസിക്കും
കാലം അവൾപൊക്കൽനിന്ന മധുപന്ന പുത്രനായി
ലവണാസുരനെന്നൊരു രാക്ഷസനുളവായാൻ. അവൻ

പെരിക ദുഷ്ടാത്മാവായിയെതിർവെ പുറപ്പെട്ടു മഹ ഷിമാരെയും ബ്രാഹ്മണരെയും പശുക്കളെയും വെട്ടി ക്കൊന്നു നിർമ്മര്യാദശീലനായി നടക്കമെമ്മഹാപാ പിക്ക പെടിച്ചെഞ്ഞാൻമൊരുത്തിയിൽ പൊവാനും കുളിച്ചു നീരുപ്പാനും പുല്ലും ചമതകൊണ്ടു പൊരുവാ നും കഴിയാതെ പെടിച്ചു ഭയപ്പെട്ടിരിക്കുന്നു ഞങ്ങളെ ല്ലാം ഇങ്ങനെ ഉപദ്രവിച്ചു നടക്കമെതുനെരമവൻെറ പിതാവാകിയ മധുപനും മാതാവാകിയ കുംഭിനദിയുമി വരിരിവരുമൊത്തു മകനെ വിളിച്ചു ചൊൽവിതും ചൈതാർ. വെണ്ടാ മകനെ ലവണാ ബ്രാഹ്മണരെയും മഹഷിമാരെയും പശുക്കളെയും ദ്രൊഹിക്കരുതെന്നും അതിനാലെ ആപത്തു ഭവിക്കുമെന്നും പിന്നെ ദെവബ്രാ ഹ്മണപൂജ ചെയ്യുന്നവക്ക ഇയലൊകപരലൊകത്തും സുഖിച്ചിരുന്നു സവ്വജനങ്ങളാലും വന്ദിതനായി കാണു ന്നു മകനെയെന്നും, ദുഷ്ടരായ ജനത്തിന്നു ഇയലൊക പരലൊകത്തും ഗുണമൊരുനാളുമില്ലെന്നു സവ്വശാസ്ത്ര ങ്ങളിലും പറയുമല്ലൊ പിന്നെയത്രയുമല്ലായെല്ലാലൊ കങ്ങളിലും പെരിക നിന്ദ്യനായും വരുമെന്നു പെരി ക ശിക്ഷിച്ചു പറഞ്ഞതു കെൾക്കാതെ രാക്ഷസവൃത്തി യായിരിക്കുന്ന ദുർവൃത്തിയെച്ചെയ്തു തുടങ്ങിനാൻ. അ തുകണ്ടു മാതാവും പിതാവും പെരിക ക്രുദ്ധിച്ചു......... ...................രിപെക്ഷിച്ചു ദമ്പതിമാരും നിരൂപിച്ചു ശ്രീമഹാദെവന്തനിക്ക തന്ന ശൂലം പുത്രന്നു കൊടുത്തു മററൊരുദെശം നൊക്കിപ്പൊയി തപസ്സുചെയ്തു വസി പ്പൂതും ചൈതാൻ ഗൊളകിയെന്ന അസുരസ്ത്രീയുടെ പു ത്രനാകിയ മധുപൻ. പിന്നെ ലവണനാകുന്ന രാക്ഷ

സൻ പെരിക ദ്രോഹിച്ചു നശിപ്പിച്ചു കുടിയിരിപ്പാൻ കഴിയാതെ ചമഞ്ഞിരിക്കുന്നതുകൊണ്ടു നിന്തിരുവടി യമ്മഹാപാപിയെ വധിച്ചു ഞങ്ങളെ രക്ഷിക്കവെണം മഹാരാജാവെയെന്നു മഹൎഷിമാരരുളിച്ചെയ്തുകെട്ടു ശ്രീരാഘവശ്ചക്രവൎത്തിയും തെളിഞ്ഞ മാനസമുടയനായി തന്നുടെ ഭ്രാതാക്കന്മാർ മൂവരുടെ മുഖത്തുമുടനുടൻ നൊക്കിയരുളിച്ചെയ്തിതും ചെയ്തു. നിങ്ങൾ മൂവരിലൊരുത്തനിവരൊടു കൂടെപ്പൊയി രാക്ഷസനെക്കൊന്നു മഹൎഷിമാരെ രക്ഷിക്കണമെന്നു മഹാരാജാവരുളിച്ചെയ്തുകെട്ടു മൂവരുമൊരുമിച്ചു സിംഹാസനത്തിന്മെൽ നിന്നെഴുനീററു തിരുമുമ്പാകെച്ചെന്നു തൊഴുതു നിന്നാതുനെരം ശത്രുഘ്നകുമാരനും ചെന്നു നമസ്കരിച്ചു തൊഴുതുണൎത്തിപ്പതും ചെയ്താൻ. മഹാരാജാവെ ലവണാസുരനെ നിഗ്രഹിപ്പാനടിയനെ നിയൊഗിച്ചരുളവെണമല്ലെന്നാകിലിജ്ജന്മത്തിലടിയനിൻെറ ശരീരം വളൎത്തിക്കൊൾകയല്ലാതെ മററൊരു ഫലമില്ലെന്നും വരുമല്ലൊസ്വാമി. ലക്ഷ്മണകുമാരൻ വനവാസത്തിന്നു നിന്തിരുവടിയൊടുകൂടിവന്നു സുഖദുഃഖമനുഭവിച്ചും നിന്തിരുവടി ത്രൈലൊക്യകണ്ടകനാകിയ രാവണനെയും പുത്രമിത്രബന്ധുബാന്ധവന്മാരെയും കൊല്ലുവാനുദ്യൊഗിച്ചു നിന്തിരുവടിയുടെ മനൊരഥത്തെസ്സാധിച്ചുവല്ലൊ; പിന്നെ ശ്രീഭരതകുമാരൻ നിന്തിരുവടി വനവാസത്തിനെഴുന്നള്ളിയപ്പൊൾ നിന്തിരുവടിയുടെ രാജ്യത്തിനൊരന്തരം വരാതെ രക്ഷിച്ചു കാട്ടിത്തന്നുവല്ലൊ. അടിയൻ നിന്തിരുവടിക്കിഷ്ടമായ വെലയെ ചെയ്തില്ലല്ലൊയെന്നാലതുകൊണ്ടു ഈ രാക്ഷസനെ

ക്കൊൽവാനടിയത്തെ നിയൊഗിക്കണം ഭ്രാതാവെ യെന്നു സങ്കടമായി നമസ്കരിച്ചറിയിച്ച ശത്രുഘ്നകു മാരനെ വളര മിഴിച്ചു കുളിര നൊക്കി മന്ദസ്മിതം ചെയ്തരുളിച്ചെയ്തു ശ്രീരാഘവചക്രവത്തി. വത്സാ ശത്രുഘ്നകുമാരാ നീ മഹഷിമാരൊടുകൂടച്ചെന്നു ലവ ണാസുരനെ നിഗ്രഹിച്ചു മഹഷിമാരെ രക്ഷിച്ചു മധു രയെന്ന നഗരത്തിനുപദ്രവം നീക്കി വരികയെന്നുമ രുളിച്ചെയ്തു മഹാരാജശ്രീചക്രവത്തി. അതുകെട്ടു തൊ ഴുതുണത്തിനാൻ ശത്രുഘ്നകുമാരൻ. ഈ മധുരയെന്ന രാജ്യം വാഴുവാൻ ശ്രദ്ധപെട്ടിരിക്കുന്നെന്നു നിന്തിരുവ ടിയുടെ തിരുവുള്ളത്തിലെറിയതെന്നു ശത്രുഘ്നകുമാരന ണത്തിക്കെട്ടു ചക്രവത്തിയുമപ്രകാരം പ്രശംസിച്ചു വ സിഷ്ഠമഹഷിയെ നൊക്കിയരുളിച്ചെയ്തു ശ്രീരാഘവ ചക്രവത്തി. ഇവനെ ഇപ്പൊഠം മധുരാധിപനായി അഭിഷെകം ചെയ്യവെണം മഹാമുനെയെന്നാലായതെ തുപൊലെ ഞാൻ പണ്ടു ശ്രീവിഭീഷണൻ വന്നെന്നെ ക്കണ്ടനെരം രാവണനിരിക്കവെ ലങ്കാനാഥനായഭി ഷെകം ചെയ്തെനല്ലൊയെന്നാലവ്വണ്ണം ഇവനും മധു രാനാഥനായഭിഷെകം ചെയ്യണമെന്നരുളിച്ചെയ്യക്കെ ട്ടു പൊടുഞ്ഞനവെ അഭിഷെകത്തിനുള്ള ഉപകരണമെ ല്ലാം കൊണ്ടുവന്നു മുടികടകാദ്യാഭരണങ്ങളെക്കൊണ്ടു മലങ്കരിച്ചു രാജചിഹ്നങ്ങളായുള്ള വെൺകൊററക്കുട വെഞ്ചാമര ശസ്ത്രാസ്ത്രങ്ങളും ശരാസനവും കൊടു ത്താന തെർ കുതിര കാലാളെന്നുള്ള ചതുരംഗപ്പടയും കൊടുത്തു പിന്നെ വിശെഷിച്ചു ശത്രുഘ്നനുടെ കൈ പിടിച്ചൊരു പള്ളിയമ്പെടുത്തിതുകൊണ്ടു ലവണനെ

ക്കൊൽകയെന്നരുളിച്ചെയ്തു പള്ളിയമ്പും കൊടുത്തു പിന്നെയരുളിച്ചെയ്തു ചക്രവത്തി. ഇശ്ശരം നീ പ്രയൊഗിച്ചാലസുരന്റെ ഹൃദയം പിളൎന്നു പ്രാണൻ പറിച്ചു മറുപുറത്തു കുത്തി പിന്നെസ്സമുദ്രസ്നാനം ചെയ്തു പൊടുങ്ങനവെ വന്നു നിന്റെ ആവനാഴികയിൽ തന്നെ വരുവിതും ചെയ്യുമെന്നാലിശ്ശരം പണ്ടെനിക്കഗസ്ത്യ ഭഗവാൻ തന്നുള്ളൊന്നാകയുമുണ്ടു. ഇതു പണ്ടു വിശ്വകൎമ്മാവിനാൽ നിൎമ്മിതമായി ബ്രഹ്മന്തിരുവടിക്കു കൊടുത്തതുനെരം ബ്രഹ്മന്തിരുവടിയും വിഷ്ണുഭഗവാനു കൊടുത്തരുളിയതുനെരം വിഷ്ണുഭഗവാനമിതുകൊണ്ടു മധുകൈടഭന്മാരെക്കൊൽവിതും ചെയ്തു. പിന്നെയഗസ്ത്യഭഗവാനെതാനുമൊരുപായത്താൽ വിഷ്ണുഭഗവാന്തന്നൊടു വാങ്ങിക്കൊണ്ടു സൂക്ഷിച്ചിരിക്കുമതുകാലം താതാജ്ഞയാ വനം പ്രാപിച്ചതുനെരമിതുകൊണ്ടു നീ രാവണനെക്കൊൽകയെന്നരുളിച്ചെയ്തു തന്നരുളിയതുകൊണ്ടു രാവണനെക്കൊൽവാൻ പ്രയൊഗിച്ചതുമില്ലാ, അതയതെന്തുകൊണ്ടെന്നാൽ ഇശ്ശരം ഞാൻ പ്രയൊഗിക്കുമ്പൊളിതിങ്കൽ നിന്നു പൊരിഞ്ഞെഴും പ്രളയാഗ്നിജ്വാല കണ്ടുയെന്റെ വാനരസൈന്യം ഭയപ്പെടുമെന്നുവെച്ചത്രെ പ്രയൊഗിക്കാഞ്ഞതുമെന്നിപ്രകാരമരുളിച്ചെയ്തു ചക്രവത്തി. അതുനെരം ശത്രുഘ്നകുമാരനും ശ്രീരാമദെവന്തിരുവടിയെ വലത്തുവെച്ചു നമസ്കരിച്ചു തൊഴുതു പള്ളിയമ്പും വാങ്ങിയതുനെരം ചക്രവത്തിയുമവനെ മുറുകപ്പിടിച്ചാശ്ലെഷിച്ചു രാക്ഷസനെക്കൊന്നുവരികയെന്നു വിടകൊടുത്തതുനെരം ശത്രുഘ്നനും തൊഴുതു വിടകൊണ്ടു പിൻവാങ്ങി

പിന്നെ ലക്ഷ്മണനെയും ശ്രീഭരതനെയും തൊഴുതു വിടകൊണ്ടു മഹൎഷിമാരെയും വലത്തുവെച്ചു നമസ്ക്കരിച്ചു വിടകൊണ്ടു അരയും തലയും മുറുക്കി ആവനാഴികയും പുറത്തു കെട്ടി വില്ലെടുത്തു ഞാൺപൂട്ടെററി ഇടത്തെക്കൈമെൽ ചമയപ്പിടിച്ചു പൊന്മയമായൊരു തെരിൽക്കരയെറി മഹൎഷിവൎഗ്ഗത്തൊടുകൂടി പുറപ്പെട്ടമതുനെരം ആനമെലും കുതിരമെലും തെർമെലും കരയെറി സാൎവ്വായുധസഹിതരായനെകന്തറായിരം പടജ്ജനത്തൊടും കൂടി തിരുവയൊദ്ധ്യാപുരിയിൽനിന്നു പുറപ്പെട്ടു പൊകുന്നെരം മഹൎഷിവൎഗ്ഗമെല്ലാവരും കൂടി നിരൂപിച്ചു ചൊൽവിതും ചെതാർ. കെൾക്ക ശത്രുഘ്നകുമാരാ ലവണാസുരനെ കൊല്ലുവാനുപായപ്രകാരം പറയുന്നു ഞങ്ങളതിനെ ബുദ്ധിപൊണ്ണി കെൾക്ക കുമാരാ. ലവണനുടെ പിതാവിനു പണ്ടു ശ്രീമഹാദെവന്തിരുവടിയൊരു ശൂലം കൊടുത്തിരിക്കുന്നു; അശ്ശൂലമവൻ തന്നുടെ പുത്രനാകിയ ലവണനു കൊടുപ്പൂതും ചെതാൻ. അശ്ശൂലമവൻ കൈയിലുണ്ടായാൽ ത്രൈലൊക്യവാസികളെല്ലാമെ കൂടിയാലുമവനെക്കൊന്നുകൂടാ. ശൂലമവൻ കൈയിലില്ലാത്ത നെരമവനെക്കൊല്ലണമെന്നുമരുളി പിന്നെയുമരുളി മഹൎഷിവൎഗ്ഗം. യാവനൊരുത്തനെങ്കിലും നിരായുധനായാൽ കൊല്ലരുതെന്നല്ലൊ ശാസ്ത്രോക്തവിധിയുമെന്നാലുമതു നിൽക്ക, നിരായുധനെ കൊല്ലരുതെന്നൊട്ടും സംശയിക്കാതെ കൊന്നു നീ ഞങ്ങളെ രക്ഷിക്കവെണമെന്നാലായതിന്നെതുമൊരു ദൊഷം നിണക്കപ്പെടാനല്ലതെ വന്നുകൂടുകയെന്നും പിന്നെയവൻ മാംസാശന

ത്തിന്നുപൊയി വന്നകംപുക്കി ശ്രൂലമെടുക്കും മുന്നമെ ചെന്നു ഗൊപുരം വളഞ്ഞു മുട്ടിച്ചുനിന്നുകൊണ്ടു വരുന്ന വരവിലവനെക്കൊൽകയും വെണമെന്നു മഹൎഷിമാരരുളിച്ചെയ്യുകെട്ടു ശത്രുഘ്നകുമാരനും പൊറുക്കരുതാത കൊപം പൊന്നു മൂൎച്ഛിച്ചു കൺചുവന്നു പുരികക്കൊടി വിറച്ചു ഞരമ്പു പിടിച്ചു തിരുവുടമ്പൊരെടമൊഴിയാതെ വെറച്ചു മഹൎഷിമാരെ നൊക്കിയറിയിച്ചാൻ ശത്രുഘ്നകുമാരൻ. എന്തു ഭവാന്മാരീവണ്ണമരുളിച്ചെയ്‌വാനെന്നും പിന്നെ ഞാനൊട്ടു ബാലനെന്നു നിരൂപിച്ചിട്ടൊ ആയതെന്നിയെ രാക്ഷസനെക്കൊൽവാൻ ശക്തിപോരായെന്നു നിനക്കകൊണ്ടൊ ഇപ്രകാരമരുളിച്ചെയ്‌വാനെന്നുമെന്നാലൊന്നു നിറുതിരുവടിമാർ നിശ്ചയിക്കണം. എന്നുടെ ജെഷ്ഠഭ്രാതാവാകിയ ശ്രീരാഘവചക്രവൎത്തിയുടെ ശ്രീപാദാരവിന്ദത്താണായെന്നുടെ കൺമുന്നാലവനെ കാണകിലമ്മുഹൂൎത്തംകൊണ്ടവനെക്കൊന്നു നിങ്ങളുടെ ഇടർ കളയുന്നെന്നു പ്രതിജ്ഞ ചെയ്തരുളിനാൻ ശത്രുഘ്നകുമാരൻ. അതു കെട്ടു മഹൎഷിമാരും പെരിക പ്രീതിപെട്ടു നിരൂപിപ്പൂതും ചെയ്താർ. ശത്രുഘ്നകുമാരനിപ്പൊഠം കൊപിച്ചതു രാക്ഷസനൊടല്ലാ നമ്മൊടതുകൊണ്ടിവനെ നാം പ്രശംസിച്ചു കൊപമടക്കവെണമെന്നു നിൎണ്ണയിച്ചു ശത്രുഘ്നനെ നൊക്കിയരുളിച്ചെയ്‌വൂതും ചെയ്താർ. കെഠക്ക ശത്രുഘ്നകുമാരാ നിണക്ക ലവണനെക്കൊൽവാൻ ശക്തിപൊരായെന്നു നിരൂപിച്ചിട്ടുമല്ലാ, നിന്നുടെ താതൻ ദശരഥചക്രവൎത്തി ചതുസ്സാഗരപൎയ്യന്തത്തിനകത്തധിപനല്ലൊയെന്നാലവനുടെ പു

ത്രനല്ലൊ മഹാരാജാവു ശ്രീരാഘവചക്രവത്തിയുമെ
ന്നാലവൻ തന്തിരുവടിയുടെയനുജഭ്രാതാവാകയുമുണ്ടു
നീയുമതുകൊണ്ടു നിന്നുടെ ബാഹുവീയ്യബലശക്തി
പരാക്രമങ്ങരം ഞങ്ങരംക്കറിഞ്ഞുകൂടായെന്നും പിന്നെ
യസുരനെക്കൊൽകയല്ല സകല ലൊകങ്ങളും നീ
ജയിക്കണമെന്നുവെച്ചാലതിന്നും കുറവില്ലെന്നു ഞങ്ങ
ളറിഞ്ഞിരിക്കുന്നുയെന്നാലസുരനെ കൊൽവാനുപായ
ത്തെ ഞങ്ങളറിയിച്ചെന്നെന്നുമരുളിച്ചെതതുനെരം
ശത്രുഘ്നകുമാരനും കൊപമടക്കിയെല്ലാവരും കൂടപ്പൊ
യി ഗംഗയൊടു തിരുവയൊദ്ധ്യാപുരിയൊടിടയിൽ
രണ്ടു നാരം വസിച്ചു മൂന്നാം ദിവിസം പൊയി ഗംഗാ
കടന്നു തമസാനദിതീരമുണ്ടു വാന്മീകിമഹഷിയുടെ
യാശ്രമമവിടെച്ചെന്നു മഹഷിയെക്കണ്ടു നമസ്കരിച്ചു
പൊകണമെന്നു നിണ്ണയിച്ചു മദ്ധ്യാഹ്നസമയത്തു
ഗംഗാ കടന്നു തന്നുടെ പടയെല്ലാം ഗംഗാതീരത്തു വന
ഭൂമിയിൽ നിത്തി മഹഷിമാരൊടും ബ്രാഹ്മണരൊടും
കൂടി ശ്രീവാന്മീകിമഹഷിയുടെയാശ്രമത്തെ പ്രാപിച്ചു
ശത്രുഘ്നകുമാരനും പൊടുങ്ങനവെ ചെന്നു മഹഷിയെ
നമസ്കരിപ്പൂതും ചെതാൻ. അതുനെരം മഹഷിമുഖ്യ
നും പെരുതായാദരവാലഘ്യപാദ്യാചമനീയമായുള്ള
പൂജാസാധനങ്ങളെക്കൊണ്ടു മഹഷിമാരെയും ബ്രാഹ്മ
ണരെയും ശത്രുഘ്നകുമാരനെയും പൂജിച്ചു പിന്നെ രമ
ണീയമായിരിക്കുന്ന ചിലവ ഇരിപ്പാനും കൊടുത്തുട
നെല്ലാവരുമിരുന്നരുളുവിതും ചെതാർ. അതുനെരം
ശത്രുഘ്നനും മഹഷിയെത്തൊഴുതുകൊണ്ടറിയിപ്പൂതും
ചെതാൻ. കെരംക്ക മഹാനുഭാവനായുള്ളൊവെ നി

ന്തിരുവടിയുടെയാശ്രമത്തിന്നു വടക്കെ പുറത്തു ഭാഗത്തു ജീൎണ്ണമായിരിപ്പൊരാശ്രമം കാണായതാക്കുള്ളവെന്നുമവിടെക്കുടിയിരിക്കുന്നതാരെന്നുമതെന്തിപ്പൊളൊഴിഞ്ഞു പൊയതെന്നുമരുളിച്ചെയ്ക ഭഗവാനെയെന്നു ശത്രുഘ്നകുമാരൻ തൊഴുതറിയിച്ചതു കെട്ടു തെളിഞ്ഞ മാനസനായരുളിച്ചെയ്തുതും ചെയ്താൻ മുനിമുഖ്യൻ.

കെൾക്ക ശത്രുഘ്നകുമാരാ പണ്ടു സൂൎയ്യവംശസംഭൃതനായൊരു രാജാവുളവായാനവന്നു സുധാശനനെന്ന നാമത്തൊടും കൂടിയിരിപ്പൊരുത്തനാകയുമുണ്ടു. അവൻ പെരിക ധൎമ്മാത്മാവായി മഹാവീൎയ്യവാനായിരിപ്പൊരുത്തൻ. അവനയൊദ്ധ്യാപുരിയാകുന്ന രാജധാനിയിലിരുന്നാടുത്തവണ്ണം പ്രജാപരിപാലനം ചെയ്തു സുഖിച്ചു വസിക്കുമതുകാലമവന്നു മിത്രസഹനെന്നൊരു പുത്രനുളവായാവിതും ചെയ്താൻ. അവൻ പെരിക ധൎമ്മാത്മാവായി വീൎയ്യപുരുഷനായിരിപ്പൊരുത്തനവൻ നായാട്ടിന്നു പെരിക നിൎബ്ബന്ധമുള്ളൊരുത്തനാകകൊണ്ടു വനങ്ങളിൽ പെരുമാറി മൃഗങ്ങളെ വളരെക്കൊന്നു പച്ചിറച്ചിയും തിന്നു പെരുമാറി നടക്കുന്ന കാലത്തിരിവർ രാക്ഷസന്മാർ പെരികപ്പാപികളായി ക്രൂരന്മാരായി ദുഷ്ടാത്മാക്കളായി ബ്രാഹ്മണരെയും പശുക്കളെയും മഹൎഷിമാരെയും കൊന്നിറച്ചിയും തിന്നു പെരുമാറി നടക്കുന്ന രാക്ഷസൎക്കു പച്ചിറച്ചിയിലെ ശ്രദ്ധയൊരു ജാതിയുമലംബുദ്ധിവരായ്കയാൽ പിന്നെയും വനമൃഗങ്ങളെയാരാഞ്ഞു നടക്കയും മാനുകൾ പന്നികളിത്യാദിമൃഗങ്ങളെക്കൊന്നു തിന്നു നടക്കുമതുകാലം രാജകുമാരൻ വനമൃഗങ്ങളെയാരാഞ്ഞു നടക്കുന്നവന്നു കാണായി

രണ്ടു പെർ രാക്ഷസന്മാരും പുലിവെഷമവലംബിച്ചു പൊറന്നു വരുന്നതു കണ്ടു നെരം രാജകുമാരനും കൂത്തു കൊടുതായിരിക്കുന്ന ശരമെടുത്തു ചെവിമറിയ വലിച്ചു പ്രയൊഗിച്ചതുനെരമമ്പെററ പുലിയാലൊന്നു ചാവിതും ചെയ്തു. അതുനെരം തന്റെ സഖി മരിച്ചു വീണതുകണ്ടു പെരിക ദുഃഖിച്ചു പുലിവെഷം കളഞ്ഞു പൂൎവ്വമിരിക്കുന്ന രാക്ഷസവെഷമവലംബിച്ചു രാജകുമാരനെ നൊക്കിച്ചൊല്ലുവിതും ചെയ്താൻ. നിന്നൊടൊരു വൈരവിരൊധം ഞങ്ങൾ ചെയ്തില്ലല്ലൊ പിന്നെയെന്തു കാരണമായെന്റെ സഖിയെ നീ കൊന്നതെന്നു മിത്രസഹനൊടു രാക്ഷസവീരൻ ചൊദിച്ചു പിന്നെയും ചൊല്ലിനാൻ രാക്ഷസവീരൻ. നീയെന്റെ സഖിയെ കൊന്നതിന്നു നിന്നൊടിതിനു പ്രതിചെയ്വാനെന്നാലിപ്പൊൾ കഴികയില്ലെന്നുമെന്നാൽ കൂടമ്പൊളിതിന്റെ ഫലം നിണക്കു വരുത്തുന്നുണ്ടെന്നും ചൊല്ലി പിന്നെയുമിവൻ കൊല്ലുമെന്നൊൎത്തു പൊടുങ്ങനവെ പൊയംബരമാൎഗ്ഗെ മറഞ്ഞു വസിച്ചാനിരാക്ഷസവീരൻ. മിത്രസഹനും പൊയി തിരുവയൊദ്ധ്യയെ പ്രാപിച്ചു സുഖിച്ചു വസിക്കും കാലം മിത്രസഹനും നിരൂപിച്ചുയെന്റെ പൂൎവ്വന്മാർ മുന്നമെറിയ അശ്വമെധം ചെയ്തു വസിച്ചാരല്ലൊയെന്നാൽ ഞാനുമൊരശ്വമെധം ചെയ്യണമെന്നു നിൎണ്ണയിച്ചു സൂൎയ്യവംശരാജാക്കന്മാൎക്കു ഗുരുവാകിയ വസിഷ്ഠമഹൎഷിയെ ച്ചെന്നു നമസ്കരിച്ചറിയിപ്പതും ചെയ്താൻ. ഭഗവാനെയെന്നെക്കൊണ്ടൊരശ്വമെധമാകുന്ന യജ്ഞത്തെ ച്ചെയ്യിച്ചരുളവെണമെന്നു തൊഴുതറിയിക്കക്കെട്ടരുളി

ച്ചെയ്തിതു വസിഷ്ഠഭഗവാൻ. കെൾക്ക മിത്രസഹാനിണക്കിതു തൊന്നിയതെത്രയും പെരിക ഗ്ഗുണമുള്ളൊന്നാകയുമുണ്ടെന്നാലതിന്നു വിധിപ്രകാരമുള്ള ഉപകരണമെല്ലാമൊരുക്കകെന്നുളിച്ചെയ്തു പിന്നെ വസിഷ്ഠമഹഷിയും യജ്ഞത്തിന്നു ദീക്ഷപൂക്കിരിക്കുമതുനെരം മിത്രസഹരജനും യജ്ഞത്തിന്നു വെണ്ടുമുപകരണമെല്ലാമൊരുക്കി വന്നു മഹഷിയൊടറിയിക്കുമതുനെരം വസിഷ്ഠഭഗവാനും അടുത്തവണ്ണമശ്വമെധം ചെയ്തൊടുക്കിയതുനെരം മഹഷിമാക്കും ബ്രാഹ്മണക്കുമടുത്തവണ്ണം ദാനംചെയ്തു മെവുമതുകാലം മുന്നെ പുലിയായി വന്ന രാക്ഷസരിലൊരുവനെ രാജാവു കൊന്നതു കണ്ടു മറെറവൻ ഭയപ്പെട്ടുംബരമെ മറിഞ്ഞു പൊയവൻ പൂവ്വവൈരവിഷയമായി രാജാവെ പരിഭവിക്കണമെന്നു നിണ്ണയിച്ചു സമയം പാത്തു നില്ക്കുമതുകാലം മായയാലെ വസിഷ്ഠമഹഷിയുടെ രൂപമവലംബിച്ചു രാജാവിൻമുമ്പിൽ ചെന്നു നില്പിതും ചെയ്താൻ. അതു കണ്ടു മിത്രസഹനും മഹഷിയെ വലത്തുവെച്ചു നമസ്കരിച്ചു രമണീയമായിരിക്കുന്ന സിംഹാസനം കൊടുത്തിരുത്തി യൊഴുതപ്രകാരമെ താനുമിരുന്നു മഹഷിയെ വന്ദിച്ചറിയിച്ചാനിരാജകുമാരൻ. എന്തു വിചാരിച്ചെഴുന്നള്ളി ഭഗവാനെയെന്നാലായതരുളിച്ചെയ്താലായതുപൊലെ ഞാൻ ചെയ്യുന്നുണ്ടെന്നു രാജാവറിയിച്ചതു കെട്ടു മായാവസിഷ്ഠനുമരുൾചെയ്തു. രാജാവെ പരമരഹസ്യമായുണ്ടൊരു കാൎയ്യംപറവാൻ അതാരുമൊരുത്തരറിയുകയുമരുതു. ആയതറിഞ്ഞാൽ സൎവ്വലൊകരും നിന്ദിച്ചു പറകയും ചെയ്യും. നീ താനറിയുന്നതും

നിന്നൊടു പറകയെന്നതും കുറഞ്ഞൊരിളപ്പമുണ്ടെങ്കിലും നീയറിയാഞ്ഞാലതാകയില്ലതുകൊണ്ടു നവ ഗൊപ്യമായിരിക്കയും വെണമെന്നാലെനിക്കിന്നു മീനമിറച്ചിയും കൂട്ടി സുഖെന ഭക്ഷിക്കെണ്ടതിൽ പെരിക ശ്രദ്ധപെട്ടിരിക്കുന്നു മഹാരാജാവെയെന്നപ്രകാരം ചൊല്ലിനാൻ മായാവസിഷ്ഠൻ. അതുകെട്ടു തൊഴുതറിയിച്ചാൻ രാജാവും. യാതൊന്നു നിന്തിരുവടിക്കു ശ്രദ്ധയുള്ളതെന്നാലായതിനെച്ചെയ്യുന്നുണ്ടു ഞാൻ, നിന്തിരുവടിയാശ്രമത്തിലെഴുന്നരുളുക ഭഗവാനെയെന്നു രാജാവു ചൊല്ലക്കെട്ടു മായാവസിഷ്ഠനുമെഴുന്നരുളി പർണ്ണശാലയെ പ്രാപിപ്പൂതും ചൈതാൻ. പിന്നെയിരാജാവും പൊയി പതിയൊരിറച്ചിയും മീനും കൊണ്ടുവന്നു പെരിക സ്വാദുകരമായിരിക്കുന്ന ഓദനസാധനങ്ങളുമന്നരാശികളും ചമച്ചു മററാരും കൂടാതെ തന്നുടെ ദെവിയാകിയ ദമയന്തിയും താനുമായി ഭൊജനസാധനങ്ങളെയുമെടുത്തു പൊയി വസിഷ്ഠമഹൎഷിയുടെയാശ്രമത്തിലകത്തു പുക്കു മഹൎഷിയെ നമസ്കരിച്ചു തൊഴുതറിയിപ്പുതും ചൈതാൻ. ഭഗവാനെ നിന്തിരുവടിയരുളിച്ചെയ്തപ്രകാരം ചമച്ചു കൊണ്ടുവന്ന അന്നരാശി അമൃതമയമാകുംവണ്ണമമരെത്തു ചൈകവെണം സ്വാമിയെന്നിപ്രകാരം രാജാവു തൊഴുതറിയിക്കക്കെട്ടു മഹൎഷിയുമമരെത്തിനെഴുനള്ളിയതു നെരം മീനുമിറച്ചിയും കണ്ടു കൈകുടഞ്ഞെഴുന്നെററു കൊപിച്ചരുളുവിതും ചൈതാൻ. എന്തു ദുരാത്മാവെ പണ്ടെന്നും കാണാതെയും കെൾക്കാതെയും അറിയാതെയുമവസ്ഥ കൊണ്ടുവന്നു തന്നു നിശ്ശങ്കനായി നിൽക്കുന്ന ദുഷ്ടരാജാ

വെ മാംസമശിപ്പാൻ കൊണ്ടുവന്ന നീ പച്ചിറച്ചിയും തിന്നു പന്തിരാണ്ടെക്കാലം രാക്ഷസനായിപ്പൊകയെന്നു ശപിപ്പൂതും ചെയ്തു വസിഷ്ഠമഹൎഷി. അതു കെട്ടു രാജാവും പെരികക്കൊപിച്ചു ചൊൽവിതും ചെയ്താൻ. മുന്നം വന്നെന്നൊടു മാംസം കൂട്ടി ഭക്ഷിക്കണമെന്നു ചൊല്ലിപ്പൊയപ്പൊൾ ഞാനുമവ്വണ്ണം ഭൊജനങ്ങളും ചമച്ചു കൊണ്ടുവന്നപ്പൊളെന്നെശ്ശപിക്കയെല്ലൊ ചെയ്തതുമെന്നാൽ ഞാനും കൂടശ്ശപിക്കുന്നുണ്ടെന്നു ചൊല്ലി രണ്ടു കൈകൊണ്ടും നീർ കൊരിപ്പിടിച്ചു നിന്നു മഹൎഷിയുടെ മെൽ നീർ വീഴ്ത്തുവാൻ നിന്ന രാജാവിനെക്കണ്ടു രാജാവിന്റെ പത്നിയാകിയ ദമയന്തി അവൾ പെരിക വിചാരമുള്ളൊരുത്തിയാകയും ബുദ്ധിയുള്ളൊരുത്തിയാകയുമുണ്ടെന്നാലതു കൊണ്ടു ഭൎത്താവെത്തൊഴുതു നമസ്കരിച്ചു ചൊൽവിതും ചെയ്താൾ. ഭൎത്താവെ ബ്രാഹ്മണൻ കൊപിച്ചു ശപിക്കുമ്പൊൾ കൂടശ്ശപിക്കുന്നതൊട്ടും യൊഗ്യവുമല്ലാ; മഹൎഷിയരുളിച്ചെയ്ത ശാപമനുഭവിച്ചു താൻ നിനച്ച പിശാചകൊപമടക്കി തന്റെ കൈയിൽ മഷിയുടെമെൽ വീഴ്ത്തുവാൻ കൊരിയ ജലം തന്റെ കാൽ രണ്ടിന്മെലും വീഴ്ത്തിക്കൊൾകായെന്നു പത്നി പറഞ്ഞതു കെട്ടു രാജാവും തന്റെ കൊപമടക്കി തന്റെ കൈയിലിരിക്കും നീർ തന്റെ കാലു രണ്ടിന്മെലും വീഴ്ത്തിനാനിരാജാവും. അന്നീർ തന്റെ കാൽമെൽ വീണതുനെരം കാലു രണ്ടും കറുത്തു പൊവിതും ചെയ്തു. അതു കണ്ടു മഹൎഷിയും കൊപമടക്കി രാജാവിൻ പക്കലെതുമൊരു ദൊഷമില്ലെന്നുറച്ചു ദിവ്യചക്ഷുസ്സുകൊണ്ടു നൊ

കിയപ്പൊളുള്ളവണ്ണം കണ്ടറിഞ്ഞരുളി വസിഷ്ഠമഹ ഷി. കെൾക്കാ രാജാവെയെന്നുടെ രൂപം സംഗ്രഹി ച്ച നിന്നെ നശിപ്പിക്കണമെന്നുറച്ച നിന്നുടെ വൈരി യായിരിക്കുന്ന ശത്രു വന്നുപദെശിച്ച നീയറിയാതെ ചെതിരിക്കുന്ന അപരാധമായതല്ലാതെ നിന്നാലുമെ നാലുമുള്ളൊന്നല്ലാ ഇതൊരു രാക്ഷസൻ വന്നു ചെ തതെന്നുമരുളിച്ചെയ്തതെന്നാൽ ബ്രാഹ്മണശാപം പഴ തായിപ്പൊകയുമില്ലാ. അതുകൊണ്ടു വനത്തിൽ ചെ ന്നു പന്തീരാണ്ടിറച്ചിയും തിന്നു രാക്ഷസവെഷമവലം ബിച്ച വസിക്കയെന്നുമരുളി. പിന്നെ പന്തീരാണ്ടു കഴിഞ്ഞാൽ പണ്ടെപ്പൊലെ രാജ്യപരിപാലനം ചെക രാജാവെയെന്നുമരുളിപ്പിന്നെയുമരുളി മഹ ഷിമുഖ്യൻ. പന്തീരാണ്ടുകഴിഞ്ഞാൽ ശ്രീവാന്മീകിമ ഹഷിയെച്ചെന്നു കണ്ടു നമസ്കരിച്ച സവ്വപ്രായശ്ചി ത്തമായിരിപ്പൊരശ്വമെധവും ചെയ്തു ദക്ഷിണയും ചെതാശീവ്വാദവും വാങ്ങി തിരുവയൊദ്ധ്യാപുരിയെ പ്രാപിച്ച പ്രജാപരിപാലനം ചെക രാജാവെയെ ന്നു ശാപമൊക്ഷവുമനുഗ്രഹിച്ച പിന്നെയിന്നു തുടങ്ങി കന്മഷപാദനെന്ന പെരു നിണക്കെന്നുമരുളിയതുനെ രം രാജാവും രാഷസവെഷമവലംബിച്ച വനം പ്രാ പിച്ച ഇറച്ചിയും തിന്നു നടന്നിങ്ങിനെ ചിരകാലം നടന്നു പന്തീരാണ്ടു കഴിഞ്ഞപ്പൊൾ ഉടനെ ഇവിടെ വന്നു അശ്വമെധവുമടുത്തവണ്ണമെ ചെതൊടുക്കി ദാനവും ചെയ്തു രാജ്യത്തിന്നു പൊയിസ്സുഖിച്ച വസി പ്പൂതും ചെതാൻ. എന്നിപ്രകാരം ശ്രീവാന്മീകി മഹ ഷി ശത്രുഘ്നകുമാരനെ കെൾപ്പിപ്പൂതും ചെയ്തു. പി

ന്നെ ശത്രുഘ്നകുമാരൻ ശ്രീവാല്മീകിമഹൎഷിയുടെ ആശ്രമത്തിങ്കൽ മഹൎഷിവൎഗ്ഗത്തൊടും അനെകമായിരം പടജ്ജനത്തൊടും അന്നു രാത്രിയവിടനിന്നു പുരാണ കഥയും പറഞ്ഞു രസിച്ചു എട്ടു പത്തു നാഴിക ചെല്ലു ന്നെരമെല്ലാവരും നിദ്രയെ പ്രാപിപ്പതും ചെയ്താർ. അന്നു രാത്രിയവിടെ വസിച്ചു പിറെറന്നാളെതിരവെ പുറപ്പെട്ടു തമസാനദിയിലിറങ്ങി സ്നാനം ചെയ്തു ത ന്നുടെ അനുഷ്ഠാനകൎമ്മമെല്ലാം ചെയ്തൊടുക്കി ശ്രീവാ ല്മീകിമഹൎഷിയെച്ചെന്നു നമസ്കരിച്ചു അനുജ്ഞയും വാ ങ്ങി മഹൎഷിമാരൊടും ബ്രാഹ്മണരൊടും പടജ്ജനത്തൊ ടും കൂടപ്പുറപ്പെട്ടെഴുനാളിടയിൽ വസിച്ചെട്ടാംനാ യമുനാതീരം പ്രാപിച്ചു യമുനയുടെ വടക്കെക്കരയി ലിരിക്കുന്ന മഹൎഷിമാരെച്ചെന്നു നമസ്കരിച്ചു തൊഴുതു നില്പിതും ചെയ്താൻ ശത്രുഘ്നകുമാരൻ.

ഇന്നിവിടെ വസിച്ചു പുലർകാലെ ചെന്നു ലവ ണനെ വധിക്കാമെന്നു നിൎണ്ണയിച്ചു മഹൎഷിമാരിൽ പ്രധാനയായിരുന്ന ശൌനകെയമഹൎഷിയുടെയാശ്രു മത്തിലകത്തു ചെന്നു മഹൎഷിയെ വലത്തുവെച്ചു നമ സ്കരിച്ചു തൊഴുതു നില്ക്കുന്ന ശത്രുഘ്നകുമാരനെക്കണ്ടു മ ഹൎഷിയും പെരിക പ്രീതിപ്പെട്ടു ശത്രുഘ്നകുമാരനെ പൂജിച്ചു ഇരിപ്പുതാകാ കുമാരായെന്നു മഹൎഷിയരുളി ച്ചെയ്കയാലെ തൊഴുതപ്രകാരം താനുമിരിപ്പതും ചെ യ്താൻ. പിന്നെ മഹൎഷിയെ നൊക്കിയറിയിച്ചാൻ ശത്രുഘ്നകുമാരൻ. അരുളിച്ചെയ്ക ഭഗവാനെ ലവ ണനെന്ന രാക്ഷസനുടെ ഉൽപത്തിയും ബലവീൎയ്യപ രാക്രമശക്തിയും അരുളിച്ചെയ്കവെണം ഭഗവാനെയെ

ന്നിപ്രകാരം ശത്രുഘ്നകുമാരനറിയിക്കക്കെട്ടു തെളിഞ്ഞ മാനസനായരുളിച്ചെയ്താൻ മുനിമുഖ്യൻ. കെൾക്കാ ശത്രുഘ്നകുമാരാ നിണക്കറിവില്ലായ്കകൊണ്ടല്ലായെങ്കിലുമൊരുപദെശം ഞാൻ പറഞ്ഞുതരുന്നതുമുണ്ടു. തന്നെടെ ശത്രുവിനെയൊരുനാളും നിന്ദിക്കയില്ലാ ബുദ്ധിയുള്ള പുരുഷൻ. ശത്രു ബലവാനെങ്കിലും ദുൎബ്ബലനെങ്കിലും പെരിക ആദരിച്ചുവെണമിരിപ്പാനൊരിക്കലും അപ്രിയം പറയാതെ സ്നെഹിച്ചിരുന്ന ചതുൎവ്വിധത്തിലും കരുതി സമയമടുക്കുമ്പൊൾ പറഞ്ഞും കൊണ്ടു കഴുത്തറക്കുകയും വെണം. അങ്ങിനെയല്ലാത പുരുഷനൊരുനാളുമൊരുത്തിയിൽ നിന്നുമൊരു ജയം വന്നിട്ടു കാണ്മാനുമില്ലായെന്നാൽ ശത്രുവിനെയൊരുനാളും നിന്ദിക്കൊല്ലാ, തന്നെയറിഞ്ഞൊണ്ടിരിക്കയും വെണം. ലവണനൊടു വൈരം നിരൂപിക്കാതെയുമവനെയെനിക്കു ജയിച്ചു കൂടുമൊയെന്നു നിരൂപിക്കാതെയും ഭവാനവനെക്കൊന്നു ദെവകളെയും മഹൎഷിമാരെയും ബ്രാഹ്മണരെയും പശുക്കളെയും രക്ഷിപ്പൂതും ചെക. അതിന്നൊരുപായമുണ്ടതുവും പറയാം. പണ്ടു ശ്രീമഹാദെവന്തിരുവടിയൊരു ശൂലമുണ്ടവൻപിതാവാകിയ മധുപന്നു കൊടുത്തിരിക്കുന്നു; ആയതു പിതാവൊടു ലവണൻ ബലാൽ പറിച്ചുകൊണ്ടാൻ. എന്നാലശ്ശൂലമവൻകൈയിലിരിക്കുന്നെരമാരാലുമവനെക്കൊന്നുകൂടാ; മുന്നമൊരിക്കൽ മന്ധാതാവെന്ന രാജാവു കലഹിച്ചു പെരിമ്പടയൊടുംകൂടി യുദ്ധത്തിന്നുവന്നു വിളിച്ചനെരം ലവണനും കൊപിച്ചു യുദ്ധത്തിനു പുറപ്പെട്ടു ശൂലമെടുത്തു പ്രയൊഗിച്ചു

തുനെരം പൊട്ടങ്ങനവെ ശൂലം ചെന്നു മാന്ധാതാവിനെയും പടജ്ജനത്തെയും ഭസ്മമാക്കിക്കളെഞ്ഞു പിന്നെ ശീഘ്രം വന്നു ലവണൻകൈയിൽ പുക്കിതു ശൂലവുമെന്നാലശ്ശൂലമവൻകൈയിലിരിക്കുന്നെരം നിണക്കവെനെക്കൊന്നു കൂടതാനുമെന്നാലവൻ പുലരിയെ പുറപ്പെട്ടു കുളിച്ചു ശുദ്ധനായിച്ചെന്നു ശൂലമകത്തു പീഠത്തിന്മെൽ വെച്ചു ജലഗന്ധപുഷ്പധൂപനിവെദ്യാദികളെക്കൊണ്ടു പൂജിച്ചുച്ചയാകുമ്പൊഠം പച്ചിറച്ചിയും കൊണ്ടുവന്നകംപൂവിതും ചെയ്യും. പുറപ്പെട്ടാലവനകംപൂകുംമുന്നെ ചെന്നു ഗൊപുരദ്വാരത്തിൽ ചെന്നു മുട്ടിച്ചു അകത്തിളക്കാതെ കൊല്ലുകയും വെണമെന്നിപ്രകാരമരുളിച്ചെതു മഹൎഷിമുഖ്യൻ പിന്നെയുമരുളികെഠംക്കാ ശത്രുഘ്നകുമാരാ നിരായുധനെക്കൊല്ലുമതുയൊഗ്യമല്ലാ വീയ്യപുരുഷന്മാൎക്കെന്നു ശങ്കിക്കയുമരുതു. പാപികളായി ദുരാത്മാക്കളായി ദുഷ്ടരായിരിക്കുന്ന ജനത്തെ നിരായുധനായിരിക്കിലും കൊല്ലുന്നതുയൊഗ്യമത്രെയെന്നാലവനകത്തു പൊകുംമുന്നമെകൊന്നു ഞങ്ങളെ രക്ഷിക്ക ശത്രുഘ്നകുമാരായെന്നരുളിച്ചെതു മഹൎഷിയും. പിന്നെ ശത്രുഘ്നകുമാരനുമന്നുരാത്രിയുമവിടെ വസിച്ചു പിറ്റെന്നാളെതിർവെ പുറപ്പെട്ടു നിത്യകൎമ്മാനുഷ്ഠാനങ്ങളെച്ചെതൊടുക്കി ചതുരംഗപ്പടയൊടും കൂടി പുറപ്പെട്ടു യമുനയാകുന്ന നദികടന്നു മധുപപുരത്താമ്മാറചെന്നു നിരൂപിച്ചു ശത്രുഘ്നകുമാരൻ. ഞാനെയവനൊടു ചെന്നു യുദ്ധം ചെയ്യാവുതെന്നുറച്ചു ചതുരംഗപ്പടയെല്ലാം ഗൊപുരദ്വാരത്തു നിൎത്തി അരയും തലയും മുറുക്കി യുദ്ധയൊഗ്യനായി ബാ

ണാസനത്തൊടും കൂടിസ്സന്നദ്ധനായി നില്പിതും ചൈതാൻ ശത്രുഘ്നകുമാരൻ.

അക്കാലത്തു ലവണരാക്ഷസനും പുലരിയെ ചെന്നു കുളിച്ചു ശുദ്ധനായി ശൂലത്തെ പൂജിച്ചാരാധിച്ചു ഭക്തിപ്പെട്ടു തൊഴുതു നമസ്കരിച്ചകത്തുവെച്ചു പുറപ്പെട്ടു പൊയി ബ്രാഹ്മണരെയും പശുക്കളെയും മഹഷിമാരെയും കൊന്നു രണ്ടു മൂന്നു നാലു നാളെക്ക വെണ്ടുന്ന പച്ചിറച്ചിയുംകൊണ്ടു ഒട്ടു തിന്നിട്ടുമൊട്ടു തിന്നാതെയും കെട്ടിപ്പെറിവരുന്നതുമുണ്ടു. ചില നാറം കാലത്തെയും ചില നാളുച്ചക്കും ചില ദിവസം വൈയിന്നെരവുമിങ്ങിനെയവൻ പൊറപ്പാടെന്നാലന്നു കാലത്തെ കെട്ടിപ്പെറിത്തന്നുടെ പുരി നൊക്കി വരുന്നെരം ഗൊപുരം ചൂഴം വളഞ്ഞു നിൽക്കുന്നതും ഗൊപുരദ്വാരത്തിങ്കൽ നിൽക്കുന്ന ശത്രുഘ്നകുമാരനെക്കണ്ടു കൊപിച്ചു ചൊദിച്ചാനിരാക്ഷസൻ. ആരെടൊ നീയെന്നുമെങ്ങുനിന്നു വരുന്നെന്നുമെന്തഭിപ്രായമായി വന്നുവെന്നുമെന്നെക്കാണ്മാൻ വന്നൊരുത്തനാകിലകത്തു പൊകയെന്നുമായതെന്നിയെ എന്നൊടു യുദ്ധത്തിന്നു വന്നൊരുത്തനൊയെന്നു ലവണൻ ചൊദിച്ചപ്പൊറം ചൊല്ലിനാൻ ശത്രുഘ്നകുമാരൻ. എന്തു രാക്ഷസാധമായെങ്ങുനിന്നു വന്നുവെന്നുമെന്തുകാരണമായി വന്നുവെന്നുമല്ലൊ നീ ചൊദിച്ചതുമെന്നാലായതു കെറംക്ക നീചാധമാ. സൂയ്യവംശാലങ്കാരസംഭൃതനാകിയ ദശരഥചക്രവത്തിയുടെ പുത്രൻ ഞാൻ, പിന്നെ രാക്ഷസഹന്താവാകിയ ശ്രീരാഘവചക്രവത്തിയുടെ അനുജഭ്രാതാവാകയുമുണ്ടു. ഇപ്പൊറം ഞാൻ വന്നതിൻ കാരണം നിന്നെ ധമ്മരാജാ

വിൻെറ ആലയത്തിലൊരുമുഹൂൎത്തനെരംകൊണ്ടു പറ ഞ്ഞയപ്പാനെന്നു ശത്രുഘ്നകുമാരൻ ചൊല്ലക്കെട്ടു പെരി ക ക്രുദ്ധിച്ചു പല്ലും കടിച്ചു ചൊല്ലിനാൻ രാക്ഷസാ ധമൻ. എന്തെന്തു പറഞ്ഞതു നരാധമാ നീയെ ന്തിച്ചൊല്ലിയതുമെന്നാലെന്നുടെ പരാക്രമം നീ കെട്ടു കൊൾകാ. മുന്നം ചില രാജാക്കന്മാർ ചതുരംഗപ്പ ടയൊടും വന്നു കൊട്ടയും ഗൊപുരവും വളഞ്ഞെ ന്നൊടു യുദ്ധം ചെയ്തപ്പൊൾ ഞാനവരെ എല്ലാ മമ്മുഹൂൎത്തംകൊണ്ടു കൊന്നു ധൎമ്മരാജാലയത്തിന്നയ ച്ചിരിക്കുന്നുയെന്നാൽ ദുൎബ്ബലനായിരിക്കുന്ന മനു ഷ്യാധമാ നീയെന്നൊടെന്തു ചെയ്യുന്നെന്നു രാക്ഷ സൻ ചൊല്ലക്കെട്ടു കൊപിച്ചരുൾചെയ്തു ശത്രു ഘ്നകുമാരനും. ദുഷ്ടനായുള്ളൊയെ രാക്ഷസശ്രെഷ്ഠാ പറഞ്ഞു ജയിപ്പാന്തുടങ്ങാതെ നമ്മിൽ ദ്വന്ദ്വയുദ്ധം ചെയ്തിവിടെവെച്ചു നീ ചാകണമെന്നുവെച്ചു ഞാൻ യുദ്ധം ചെയ്കയും അപ്രകാരം നീയെന്നൊടും നിനച്ചു യുദ്ധം ചെയ്യാതെ പറഞ്ഞു പെടിപ്പിച്ചാൽ ഭയപ്പെ ട്ടൊടിപ്പൊമിവനെന്നു നിനക്കവെണ്ടായെന്നിപ്രകാരം ശത്രുഘ്നകുമാരൻ ചൊല്ലക്കെട്ടു ചൊല്ലിനാനിരാക്ഷ സൻ. എനിക്കു മരിക്കണമെന്നു നിനച്ചെന്നൊടു ദ്വന്ദ്വ യുദ്ധം ചെയ്‌വാൻ വന്ന നിന്നൊടു യുദ്ധം ചെയ്യണ മെന്നുവെച്ചാൽ ഞാനൊ നിരായുധനല്ലൊയെന്നാൽ ഞാനകത്തു ചെന്നായുധമെടുത്തു കൊണ്ടുവരുവാനൊ രു മുഹൂൎത്തനെരം വാതിൽ വഴങ്ങി വഴി തരെണമക ത്തു പൊവാനെന്നു രാക്ഷസൻ ചൊല്ലക്കെട്ടു ചൊല്ലി നാൻ ശത്രുഘ്നകുമാരൻ. ദുഷ്ടനായിരിക്കുന്ന നീ മഹൎഷി

മാരെയും ബ്രാഹ്മണരെയും പശുക്കളെയും വെട്ടിക്കൊന്നു തിന്നുന്നൊനാകകൊണ്ടു നിരായുധനായിരിക്കുന്ന നിന്നെ കൊന്നാലൊരു ദൊഷമില്ലാ, പിന്നെയത്രയുമല്ലാ ശത്രുവിനെക്കണ്ടാലുടൻ നിരായുധനെങ്കിലും ആയുധപാണിയെങ്കിലും കൊല്ലണമെന്നുണ്ടു ന്യായം. അതുകൊണ്ടു നിന്നെ പ്രാണനൊടെ അകത്തു പൊവാനയക്കയുമില്ലാ, വിരിയ കാലന്തക്കയക്കുന്നുണ്ടെന്നു ശത്രുഘ്നകുമാരൻ ചൊല്ലക്കെട്ടു' രാക്ഷസനും കൊപിച്ചു കൈക്കലിരിക്കുന്ന പലലമെല്ലാം നെലത്തിട്ടു കൈരണ്ടും തമ്മിൽ തല്ലി ഇടിയലറംപൊലെ നാലഞ്ചു പത്തലറി പല്ലും കടിച്ചു പൊട്ടുങ്ങനവെയൊരു മരം പൊരിച്ചു തല ചുഴററി വിറപ്പിച്ചു ശത്രുഘ്നകുമാരന്മെലെറിവിതും ചൈതാൻ. അതുനെരം ശത്രുഘ്നകുമാരനുമഞ്ചുശരം പ്രയൊഗിച്ചു നുറുക്കിയിടയിലിടുവിതും ചൈതാൻ ശത്രുഘ്നകുമാരൻ. അതുനെരം രാക്ഷസനും മുന്നെപ്രകാരം മരം പൊരിച്ചും പാഷാണങ്ങളടത്തിയുമെറിഞ്ഞാൻ ശത്രുഘ്നനുടെ മെമെലിരാക്ഷസൻ. അതുനെരമവയെല്ലാമുടനുടൻ ശരം പ്രയൊഗിച്ചു മുറിച്ചെണ്ണമണിയാക്കിക്കളഞ്ഞു. പിന്നെ അനെകം ശരങ്ങൾ പ്രയൊഗിച്ചതുനെരമസുരനുടെ ശരീരം പിളൎന്നു നീലപർവ്വതത്തിന്മെൽ അനെകമായിരം ചെമ്മുരിക്കുപൂത്തുലൻപൊലെ രുധിരത്താലണയപ്പെട്ടു ശരീരത്തൊടും കൂടി നിൽക്കുന്ന രാക്ഷസനെതുമൊരു തളൎച്ചയുണ്ടായതുമില്ലാ. അന്നെരം രാക്ഷസനും നിരൂപിച്ചു മരം പൊരിച്ചടിച്ചിട്ടും പാഷാണമടത്തിയെറിഞ്ഞിട്ടുമിവനൊരു കുറവില്ലെന്നൊൎത്തു കൊപിച്ചൊരു മരാമരം

പൊരിച്ചിലയൂരി ഓടിച്ചെന്നണഞ്ഞു ശത്രുഘ്നകുമാരന്റെ തല ചിതറമാറ നെററിത്തടത്തിലൊന്നെററിനാനിരാക്ഷസവീരൻ. പിന്നെ ശത്രുഘ്നകുമാരനെററ നെററി പിളൎന്നു രുധിരമണിഞ്ഞു തന്നത്താനറന്നു വില്ലും ശരവുമിട്ടു മൊഹിച്ചു തെർമെൽ നിന്നു ഭൂമിയിൽ തുള്ളിനാൻ ശത്രുഘ്നകുമാരൻ. അതുനെരം യുദ്ധം കാണ്മാനംബരമാൎഗ്ഗെ വന്നുനിന്ന ദെവകളുമൃഷികളും കണ്ടു ഭയപ്പെട്ടു അയ്യൊ പാപമെ ശത്രുഘ്നകുമാരൻ മരിച്ചാനെന്നുമെനി നമ്മെയാരുരക്ഷിക്കുന്നെന്നുടനുടനെല്ലാഭാഗത്തും നിന്നുച്ചെസ്തരമാകുംവണ്ണം കളകളശബ്ദത്തൊടും പറഞ്ഞു തുടങ്ങിനാരിമ്മഹാപാപിയെക്കൊൽവാനാരെയും കണ്ടില്ലെന്നീവണ്ണം ചൊല്ലി ദെവകളുമൃഷികളും കൂടി പ്രലാപിക്കുന്നകാലത്തു ശത്രുഘ്നകുമാരൻ മരിച്ചാനെന്നു രാക്ഷസനും നിരൂപിച്ചു പൊടുങ്ങനവെ ശത്രുഘ്നന്റെയടുക്കച്ചെന്നുനൊക്കി പെരികച്ചിരിച്ചു സന്തൊഷിച്ചു ശത്രുഘ്നന്റെ ആയുൎവ്വിനാശം കാങ്കെയാലിരാക്ഷസൻ. പിന്നെ ദെവബ്രാഹ്മണമഹർഷിമാരെ രക്ഷ വരുത്തുവാൻ വന്നപ്പൊളിപ്രകാരം വന്നതെന്തുമെന്നാലതു കാരണമായി രാക്ഷസനകത്തുപൊയി ശൂലമെടുക്കാഞ്ഞതുമിവന്മരിച്ചാനെന്നു തൊന്നുവാനും. പിന്നെ ലവണനും നിരൂപിച്ചു ഞാനിവനെയുമെടുത്തു മുന്നം കൊണ്ടുവന്ന ഏറച്ചിയും കൂടെയെടുത്തകത്തു പൊകണമെന്നു കല്പിച്ചു പൊടുങ്ങനവെ ചെന്നിറച്ചിയെടുപ്പാൻ പൊയപ്പൊഠം ദെവകളുമൃഷികളും ബ്രാഹ്മണരും കൂടി ശത്രുഘ്നകുമാരൻ ജീവിപ്പൊയാകായെന്നുടനുടൻ മന്ത്രങ്ങ

ളെ ജപിക്കുമതുനെരം ശത്രുഘ്നകുമാരനും മൊഹം തീൎന്നു വിരണ്ടെഴുനീററ വില്ലും ശരമെടുത്തു തെരിലാമ്മാറ കരയെറി പെരിക ലജ്ജയാലുണ്ടാകുന്ന കൊപത്തൊടും കൂടിക്കണ്ണിമിഴി ചുകന്നു കൊട്ടഞ്ഞരമ്പെടുത്തു പുരികക്കൊടി വിറച്ചു തിരുവുടമ്പും വിറച്ചു ക്രുദ്ധിച്ചു നിരൂപിച്ചാൻ. മുന്നം ഞാനിവനെക്കൊൽവാൻ വരുമ്പൊളെന്നുടെ ജ്യെഷ്ഠഭ്രാതാവെൻ കൈയിലൊരു പള്ളിയമ്പെടുത്തു തന്നുതെന്നാലതുകൊണ്ടു കൊൽവനിവനെയെന്നു നിൎണ്ണയിച്ചു പള്ളിയമ്പു പൂൎവ്വജനെച്ചിന്തിച്ചു തൊഴുതെടുത്തു തൊടുത്തു ബ്രഹ്മാസ്ത്രമന്ത്രമതിന്മൂൎച്ചമെലഭിമന്ത്രിച്ചു വജ്രംകണക്കെയുമഗ്നിജ്വാലകണക്കെയുമെരിഞ്ഞെഴുന്ന വെഗത്തൊടു മഹാമെരുപൊലെയും മന്ദരംകണക്കെയും ഇരിക്കുന്ന പള്ളിയമ്പു പൂൎവ്വജനെ മനസ്സുകൊണ്ടു വഴിപൊലെ വന്ദിച്ചു തൊഴുതെടുത്തു തൊടുത്തു ചെവിമറിയ വലിച്ചു രാക്ഷസനുടെ ഹൃദയം പിളൎന്നു പ്രാണൻ പറിച്ചു മറുഭാഗത്തു കുത്തുകെന്നുമരുളിച്ചെയ്തു പ്രയൊഗിപ്പതും ചെയ്താൻ. അതുനെരം പ്രളയാഗ്നിപൊലെയെരിഞ്ഞെഴുന്നു ചെന്നു രാക്ഷസനുടെ ഹൃദയം പിളൎന്നു വജ്രമെററവനിയിൽ പൎവ്വതമടൎന്നുവീണപൊലെ മരിച്ചു ഭൂമിയിൽ വീണാനിദ്ദുഷ്ടരാക്ഷസലവണൻ. അതുനെരം മധുരാപുരിക്കകത്തു സിംഹാസനത്തിന്മെൽ പൂജിച്ചു വെച്ച ശൂലമിളകി പുറപ്പെട്ടെരിഞ്ഞെഴുന്ന തെജസ്സൊടും കൂടി ശ്രീകൈലാസം നൊക്കിപ്പൊവിതും ചെയ്തു. അതു കണ്ടു ദെവകളും മഹൎഷിമാരും മഹാബ്രാഹ്മണരും ശത്രുഘ്നകുമാരനും പെരിക വിസ്മയിച്ചു

നൊക്കി നില്പിതും ചെതാർ. പിന്നെ രാക്ഷസനെ ക്കൊന്നു നിന്ന ശത്രുഘ്നകുമാരനെക്കണ്ടു ദെവകളൃഷി കളും പെരികസ്സന്തൊഷിച്ച പുഷ്പവൃഷ്ടിയെച്ചെയ്തു സമുദ്രഘൊഷംപൊലെ ദുന്ദുഭിയും കൊട്ടി മുഴങ്ങിച്ച നില്പിതും ചെതാർ.

അക്കാലത്തു ശത്രുഘ്നകുമാരൻ യമുനാതീരവാസികളായ മഹഷിമരെച്ചെന്നു നമസ്കരിച്ചു നിൽക്കുമതുനെരം മഹർഷിമാരുമാശീർവ്വാദമുടനുടൻ ചെയ്തു പിന്നെ ഉഭയകുലശുദ്ധരായിരിക്കുന്ന ബ്രാഹ്മണരെക്കൊണ്ടു മധുരാപുരി ശുദ്ധിവരുത്തിത്താനവിടെ വസിച്ചു പിന്നെ മധുരാപുരിക്കു പുറത്തു ഭാഗത്തു ബ്രാഹ്മണരെയും മഹർഷിമാരെയും കുടിയിരുത്തി സുഖമാക്കിച്ചെയ്വതും ചെതാൻ. പിന്നെ ആനതെർകുതിരകാലാറു പടയൊടുമമാത്യവഗ്ഗത്തൊടും ബന്ധുജനത്തൊടും കൂടി അടുത്തവണ്ണമെ രാജ്യം പരിപാലിച്ചു സുഖിച്ചു പന്തിരാണ്ടു കഴിഞ്ഞപ്പൊറു നിരൂപിച്ചാൻ ശത്രുഘ്നകുമാരൻ. ഞാൻ പന്തിരാണ്ടായല്ലൊ ഇവിടെ വന്നിട്ടെനിയെന്നാൽ തിരുവയൊദ്ധ്യയെ പ്രാപിച്ചു ജ്യെഷ്ഠഭ്രാതാവിനെക്കണ്ടു നമസ്കരിക്കണമെന്നു നിണ്ണയിച്ചു മന്ത്രിമാരെ വിളിച്ചു വരുത്തി രാജ്യവും പടയും ഭണ്ഡാരവുമവർകൈയിലെല്പിച്ചു കുറഞ്ഞൊരു പടജ്ജനത്തൊടും കൂടി മധുരാപുരിയിൽ നിന്നു പുറപ്പെട്ടു പൊന്മയമായ തെരിൽക്കരയെറിപ്പൊയി ഏഴുനാളിടയിൽ വസിച്ചെട്ടാന്നാളുച്ചനെരത്തുവന്നു ശ്രീവാല്മീകിമഹഷിയുടെയാശ്രമത്തിൽച്ചെന്നു മഹഷിയെക്കണ്ടു വലത്തുവെച്ചു നമസ്കരിച്ചു നിൽക്കുമതുനെരം

ശ്രീവാന്മീകിമഹഷിയും അതിന്മുന്നമെ ശത്രുഘ്നകു മാരനെന്നെക്കാണ്മാൻ വരുന്നൊനെന്നു കെട്ടു ചെന്നെതിരെററ കൂട്ടിക്കൊണ്ടുവന്നംഘ്യപാദ്യാചമനീയമായുള്ള പൂജാസാധനങ്ങളെക്കൊണ്ടു പൂജിച്ചു സംഭാവിച്ചു ശത്രുഘ്നനെ നൊക്കിയരുളിച്ചെയ്തു മുനിമുഖ്യൻ. കെൾക്കാ കുമാരാ നിന്നെ വളരെ ബഹുമാനിച്ചെൻ ഞാനായതെന്തെന്നാൽ ത്രൈലൊക്യകണ്ടകനാകിന രാവണനെ ബഹുസഹായത്തൊടുകൂടിയല്ലൊ പൊയി ക്കൊന്നതുമെന്നാലായതുവും വളരെ ബഹുമാനിക്കെ ണ്ടതാകയുമുണ്ടു നമ്മുടെ ശ്രീരാഘവചക്രവത്തിയെ യെന്നാൽ നീ ആരെയും കൂടാതൊരുവനായല്ലൊ ക്രൂരനായി ദുഷ്ടനായിരിക്കുന്ന ലവണനെക്കൊന്നതെന്നാലതുകൊണ്ടെനിക്കു പെരിക ബഹുമാനം നിന്നെയെന്നരുളിച്ചെയ്തു പിന്നെ ദെശകാലാവസ്ഥയുമരുളിച്ചെയ്തിത്തിരി ഇരിക്കുമ്പൊളാദിത്യനസ്തമിച്ചുതുനെരമെല്ലാരും കൂടച്ചെന്നു തമസാനദിയിലിറങ്ങി സ്നാനം ചെയ്തു സന്ധ്യാവന്ദനവും ചെയ്തൊടുക്കി പണ്ണ ശാലയിലകംപുക്കു രാജാഹമായിരിക്കുന്ന അന്നരാശികളെ ശത്രുഘ്നകുമാരനും പരിവാരജനത്തെയും ഭുജിപ്പിച്ചു പിന്നെ മഹർഷിമാരെയും ബ്രാഹ്മണരെയും പെരിക സ്വാദുഷണങ്ങളായുള്ള ഫലമൂലങ്ങളെക്കൊണ്ടു ഭുജിപ്പിച്ചു പിന്നെ രാജാഹമായിരിക്കുന്ന ശയനീയം കൊടുത്തതിന്മെൽ ശത്രുഘ്നകുമാരനും വസിച്ചെല്ലാവരുമന്നവിടെയൊരൊരൊ സൽക്കഥയെല്ലാം പറഞ്ഞു രാമചരിതകഥാമൃതങ്ങളും പറഞ്ഞു പറഞ്ഞും പാടിയും കെട്ടുമന്നു രാത്രി കുറെക്കാലംകൊ

ണ്ടാപൊയതെന്നു തൊന്നുമാറ കെട്ടു രസിച്ചു പരമാനന്ദത്തൊടുമുറങ്ങി പിറെറന്നാളെതിരവെ ചെന്നു സ്നാനം ചൈതു നിത്യകൎമ്മങ്ങളും ചെയ്തു ശ്രീവാല്മീകി ഭഗവാനെക്കണ്ടു നമസ്കരിച്ചു വിടകൊണ്ടു തെരിലെറിയെല്ലാവരുമായിച്ചെന്നു ഗംഗാ കടന്നു രണ്ടു നാളിടയിൽ വസിച്ചു മൂന്നാം ദിവസമുച്ചനെരത്തു തിരുവയൊദ്ധ്യയെ പ്രാപിച്ചു നഗരപ്പെരുന്തെരുവൂടെ ചെന്നു ശ്രീരാഘവചക്രവൎത്തിയുടെ ആസ്ഥാനമണ്ഡപത്തിൻ വാതിക്കാലണഞ്ഞു തെരിൽ നിന്നിറങ്ങി ആസ്ഥാനമണ്ഡപത്തെ പ്രാപിച്ചു നിൽക്കമെതുനെരം ശ്രീരാമദെവന്തിരുവടിയും കിരീടമകുടകുണ്ഡലാദ്യാഭരണഭൂഷിതനായി പതിനാറുകലകളൊടും ഉദിച്ചെഴുന്ന ചന്ദ്രമണ്ഡലംപൊലെ സുന്ദരമായിരിക്കുന്ന കാന്തിയൊടും ശ്രീമുഖാരവിന്ദത്തൊടും വിചിത്രമായിരിക്കുന്ന സിംഹാസനത്തിന്മെൽ പരിവാരജനപരിവൃതനായിരിക്കുന്ന ശ്രീരാഘവചക്രവൎത്തിയെച്ചെന്നു കണ്ടു വലത്തുവെച്ചു നമസ്കരിച്ചു തൊഴുതഭിവാദ്യം ചൈതു തൊഴുതപ്രകാരമെ നിൽക്കുന്ന ശത്രുഘ്നകുമാരനെക്കണ്ടു മഹാരാജാവുമതുനെരം രണ്ടു തൃക്കൈകൊണ്ടു വാരിയെടുത്തു മടിയിൽവെച്ചു മൂൎദ്ധനി മുകൎന്നു മുറുകപ്പിടിച്ചാശ്ലെഷിച്ചു പ്രീതിയൊടും കണ്ണുനീർകൊണ്ടു ശത്രുഘ്നന്റെ തിരുവുടമ്പു നനച്ചു തന്നരികെയുള്ള സിംഹാസനത്തിന്മെലിരുത്തിയരുളിച്ചെയ്തു ശ്രീരാമദെവന്തിരുവടി. അതുനെരം തൊഴുതപ്രകാരമെ സിംഹാസനത്തിന്മെലിരുന്നു ചക്രവൎത്തിയെത്തൊഴുതുണൎത്തിപ്പൂതും ചൈതാൻ. കെൾക്ക മഹാരാജാവെ നിന്തിരു

വടിയരുളിച്ചെയ്തയച്ചവണ്ണമെ ചെന്നാമുനാതീരം പ്രാപിച്ചു മധുരാപുരിയിൽ വസിക്കുന്ന ലവണനെ വധിച്ചു യമുനാതീരവാസികളായ മഹൎഷിമാരുടെ ഉപദ്രവം തീൎത്തു സുഖം വരുത്തി മധുരയിലിരിക്കെണ്ടുമവരെക്കൂടിയിരുത്തിയവിടെ പന്തീരാണ്ടു ഞാൻ പ്രജാപരിപാലനം ചെയ്തു വസിപ്പിതും ചെയ്തെൻ. പിന്നെ നിന്തിരുവടിയുടെ പാദാരവിന്ദം പിരിഞ്ഞു പന്തീരാണ്ടു കഴിഞ്ഞതു പന്തീരായിരം സംവത്സരം കഴിഞ്ഞപൊലെ തൊന്നുന്നൊന്നാലെനിയെനിക്കു നിന്തിരുവടിയെ പിരിഞ്ഞു പൊവാനരുതിതെന്നാൽ മററമിരിവരുണ്ടല്ലൊ നിന്തിരുവടിക്കു ഭ്രാതാക്കന്മാരെന്നാലവരാലൊരുത്തനെ യാത്രയാക്കവെണം സ്വാമിയെന്നുണൎത്തുന്ന ശത്രുഘ്നകുമാരനെ പിന്നെയും മുറുകപ്പിടിച്ചാശ്ലെഷിച്ചു പിന്നെ ചെന്താമരപ്പൂവിനുടെ അകദളംകണക്കെ സുന്ദരമായിരിക്കുന്ന തിരുനയനങ്ങളെക്കൊണ്ടു വളര മിഴിച്ചു കുളിര നൊക്കി ശത്രുഘ്നകുമാരനൊടരുളിച്ചെയ്തു ശ്രീരാഘവശ്ചക്രവൎത്തി. കെൾക്ക ശത്രുഘ്നകുമാരാ ക്ഷത്രിയരായാൽ പ്രജാപരിപാലനമല്ലൊ ധൎമ്മമെന്നാലതുകൊണ്ടു ഞാൻ പൊകുന്നില്ലെന്നു ചൊല്ലുന്നതൊട്ടും യൊഗ്യമല്ലായെന്നാലെനിക്കും നിന്നെക്കണക്കെ നിന്നെപ്പിരിഞ്ഞിട്ടുള്ള ദുഃഖമെന്തു ഞാൻ പറയുന്നെന്നുമെന്നാലും ക്ഷത്രിയധൎമ്മമിളക്കരുതല്ലൊ. ആയതുകൊണ്ടു പൊവാനരുതെന്നു ചൊല്ലാതെ പൊയി നിന്നുടെ രാജ്യം പാലിച്ചു സുഖിച്ചു വസിക്കുന്നെരം കൂടക്കൂട വന്നു കണ്ടു പറഞ്ഞു പൊകയും പിന്നെയുമപ്രകാരം തന്നെ വന്നു കണ്ടു

പറഞ്ഞു പൊകയെന്നരുളിച്ചെയ്തു. എന്നാൽ നിന്നു ടെ ഭ്രാതാക്കന്മാരെച്ചെന്നു കണ്ടു വരുവൊയാകായെന്നരുളിച്ചെയ്യക്കെട്ടു വിടവാങ്ങി ആസ്ഥാനമണ്ഡപത്തിൽ നിന്നിറങ്ങി ശ്രീലക്ഷ്മണന്റെ കൊയിലകം പുക്ക ലക്ഷ്മണനെക്കണ്ടു നമസ്കരിച്ചു മധുരയിലുള്ള കുശലങ്ങളെയറിയിച്ചു പിന്നെയവിടെനിന്നു പുറപ്പെട്ടു ശ്രീഭരതന്റെ കൊയിലകംപുക്ക ഭരതനെക്കണ്ടു നമസ്കരിച്ചു താൻ പൊയ വൃത്താന്തമെല്ലാമറിയിച്ചു വാങ്ങി ചെന്നു മാതാക്കന്മാർ മൂവരെയും ക്രമത്താലെ ചെന്നു നമസ്കരിച്ചു പിന്നെസ്സമ്മതരായ ജനത്തെയും ചെന്നുകണ്ടു താൻ പൊയ വൃത്താന്തമെല്ലാമറിയിച്ചു പിന്നെയുമാസ്ഥാനമണ്ഡപത്തിൽ ചെന്നു ശ്രീരാഘവചക്രവൎത്തിയെക്കണ്ടു നമസ്കരിച്ചു നില്ക്കുമതുനെരം ശ്രീരാഘവചക്രവൎത്തിയും നിരൂപിച്ചു ശത്രുഘ്നകുമാരന്നു വെണ്ടും പടയും ഭണ്ഡാരവും കൊടുത്തു മധുരാപുരിക്ക യാത്രയാക്കുവിതും ചെയ്തു. അതുനെരം ശത്രുഘ്നകുമാരനും നിരൂപിച്ചു ഞാനിപ്പോഠം മധുരയിന്നു വന്നിട്ടെഴനാഠം കഴിഞ്ഞിട്ടെട്ടാംനാളെന്നും മധുരാപുരിക്ക പൊകണമെന്നല്ലൊ ജ്യെഷ്ഠഭ്രാതാവിന്റെ നിയൊഗമെന്നാലതുപൊലെ ഞാൻ ചെയ്യുന്നെന്നു നിൎണ്ണയിച്ചു പൊടുങ്ങനവെ ചെന്നു ശ്രീരാഘവചക്രവൎത്തിയെ വലത്തുവെച്ചു നമസ്കരിച്ചു തൊഴുതു വിടകൊണ്ടു ശ്രീലക്ഷ്മണകുമാരനെയും ശ്രീഭരതനെയും നമസ്കരിച്ചു വിടകൊണ്ടു മാതാക്കന്മാരെയും നമസ്കരിച്ചു വിടകൊണ്ടു വസിഷ്ഠനെയും വാമദെവാദിമഹൎഷികളെയും നമസ്കരിച്ചു വിടകൊണ്ടു സുമന്ത്രാദിമന്ത്രിക

ളൊടും യാത്രചൊല്ലി ആനതെർകുതിരകാലാൾചതു രംഗപ്പടയൊടുംകൂടി രമണീയമാകിയ തെരിൽക്കര യെറി പരിവാരജനപരിവൃതനായി തിരുവയൊദ്ധ്യാ പുരിയിൽനിന്നു പുറപ്പെട്ടു മധുരാപുരിയെ നൊക്കി പ്പൊവിതും ചെതാൻ. അതുനെരം ശത്രുഘ്നനിലെ സ്നെഹം വിഷയമായി ശ്രീലക്ഷ്മണകുമാരനും ശ്രീഭരത നും അനുജനൊടുകൂടെ കൊറഞ്ഞൊരു ദെശം പിമ്പെ ചെൽവിതും ചെതാർ. അതുനെരം പിമ്പെ കാൽന ടയെഴുന്നരുളുന്ന ഭ്രാതാക്കന്മാരെക്കണ്ടു ശത്രുഘ്നകുമാരനും തെർമെൽനിന്നിറങ്ങിയവരെച്ചെന്നു കണ്ടു വലത്തു വെച്ചു തൊഴുതു ഞാൻ മധുരാപുരിക്കു പൊകുന്നു താമ സിയാതെ വരുന്നതുമുണ്ടെന്നറിയിച്ചു വിടകൊണ്ടു തെരിൽക്കരെറി പടയൊടുംകൂടി മധുരാപുരം നൊക്കി പ്പൊവിതും ചെതാൻ. പിന്നെ ശ്രീലക്ഷ്മണനും ശ്രീഭ രതനും തിരുവയൊദ്ധ്യാപുരിയിലകത്തു പൊവിതും ചെതാർ. പിന്നെ ശ്രീരാഘവചക്രവത്തിയും പിതൃ പൈതാമഹമാകിയ രാജ്യം ധമ്മം പിഴയാതെ പ രിപാലിച്ചു ഭ്രാതാക്കന്മാരൊടും മാതാക്കളൊടും പുരൊ ഹിതന്മാരൊടും ബന്ധുക്കളൊടും അറുപത്തുനാലക്ഷൊ ഹണിപ്പടയൊടും കൂടസ്സുഖിച്ചു വസിച്ചരുളി ശ്രീരാഘ വചക്രവത്തി.

അക്കാലത്തു രാജ്യത്തിലൊരനത്ഥമില്ലാ അനാവൃ ഷ്ടിയില്ലാ അതിവൃഷ്ടിയില്ലാ ദുർഭിക്ഷമില്ലാ ചൊരഭയമി ല്ലാ ബാലമരണമില്ലാ ബ്രാഹ്മണരും ക്ഷത്രിയരും വൈ ശ്യരും മഹാരാജാവിനെപ്പെടിച്ചു തങ്ങൾ തങ്ങളുടെ കൃത്യമടുത്തവണ്ണമെ ചെകയല്ലാതെ മറെറാരു വക

യുമകൃത്യങ്ങൾ ചെകയില്ലാ പിന്നെ ബ്രാഹ്മണൻ ചെയ്യുന്ന കമ്മങ്ങളാൽ ദെവകൾ പ്രീതിപെട്ടു കാലവഷം ക്രമംപിഴയാതെ വഷിച്ചു ധനധാന്യപുഷ്ടിയുണ്ടാക്കിസ്സുഖിച്ചിരിക്കുന്ന കാലത്തു ഒരുനാളൊരുത്തൻ ചെതൊരകൃത്യം ഹെതുവാകകൊണ്ടു മഹാനായി ജ്ഞാനവൃദ്ധനായിരിപ്പൊരു ബ്രാഹ്മണന്റെ ഐയാണ്ടു വയസ്സചെന്ന പുത്രൻ മരിച്ചു പൊവിതും ചെതാൻ. അതുനെരം ബ്രാഹ്മണനും ബ്രാഹ്മണിയും കൂടശ്ശവശരീരത്തെയുമെടുത്തുകൊണ്ടു തിരുവയോദ്ധ്യയെ പ്രാപിച്ചാസ്ഥാനമണ്ഡപത്തിൽ ചെന്നു കിടാവിന്റെ ശരീരം മഹാജനസഭ മുമ്പാകക്കൊണ്ടു കിടത്തി മുറയിടത്തുടങ്ങിനാൻ ബ്രാഹ്മണശ്രെഷ്ഠൻ. അയ്യൊ മകനെ ഞാന്മരിച്ചു നീയെനിക്കു ശെഷക്രിയ ചെയ്യെണ്ടുന്നൊനാകയുമുണ്ടല്ലൊയെന്നാലായതിപ്പൊൾ മറിച്ചല്ലൊ കാണാകുന്നിതുമെന്നാൽ ഞാൻ നിണക്കു ശെഷക്രിയ ചെയ്യുമാറു സംഗതി വന്നുവെന്നും, പുത്രനില്ലാഞ്ഞു പെരിക ദുഃഖിച്ചിരിക്കുമതുനെരമെനിക്കെകസന്തതിയായ നീ സന്തതിവെരറുത്തായൊ മകനെയെന്നും, പിന്നെ മഹാരാജാവിന്മുമ്പിൽനിന്നു മഹാജനങ്ങൾ കാണ്കെ പുത്രദുഃഖം പൊറാഞ്ഞു മാറത്തടിച്ചു തൊഴിച്ചു പ്രലാപിച്ചു കരഞ്ഞു തുടങ്ങിനാൻ മഹാബ്രാഹ്മണവൃദ്ധൻ. അയ്യൊ മഹാജനമെ കെൾക്ക മഹാരാജാവിന്റെ വിചാരം പൊരാഞ്ഞിട്ടൊ ധമ്മം പിഴച്ചിട്ടൊ ബാലമരണമകപ്പെട്ടതെന്നും പിന്നെ നാട്ടിലും നഗരത്തിലും ദെശങ്ങളിലെങ്ങാനമിരിക്കുന്ന ജനങ്ങളിലൊരാളെങ്കിലുമൊരു പിഴ ചെകിൽ രാജാ

വിനല്ലൊ ദൊഷമകപ്പെടലെന്നുമെന്നാലായതൊന്നും നിരൂപിക്കാതെയിരിക്കുന്ന രാജാവിൻ നാട്ടിലെങ്ങി നെ കുടിയിരുന്നു പുലരുന്നെന്നും പിന്നെ മഹാരാജാ വു തന്തിരുവടി കെൾക്കുമാറ മുറയിടുകെന്നു നിണ്ണ യിച്ചു രാജാവു കെൾക്കുമാറ തിണ്ണം മുറയിട്ടു ചൊല്ലു ത്തുടങ്ങിനാൻ ബ്രാഹ്മണശ്രെഷ്ഠൻ. മുമ്പിലിക്ഷ്വാകു മുതലാകിയ രാജാവു തുടങ്ങി ദശരഥരാജാവൊടുക്കു മായി അനെകം രാജാക്കന്മാർ വാണിരിക്കുന്നുതെന്നാ ലന്നെങ്ങുമൊരുനാളുമൊരു ബാലമരണമുണ്ടായിതെ ന്നു കണ്ടിട്ടും കെൾപ്പാനുമില്ല, ഇപ്പൊളിമ്മഹാരാജാ വിന്നു വിചാരം പൊരാഞ്ഞിട്ടല്ലൊ ഇപ്രകാരം ഭവി ച്ചതെന്നും ചൊല്ലി പിന്നെയും ചൊല്ലിനാനിബ്രാഹ്മ ണശ്രെഷ്ഠൻ. ഞാനൊ ധമ്മത്താലെ രാജ്യപരിപാല നം ചെയ്യുന്നെന്നു രാജാവു കല്പിച്ചിരിക്കുന്നുമെന്നാ ലായതിപ്പൊളധമ്മത്താലെ രാജ്യപരിപാലനം ചെ കകൊണ്ടല്ലൊ ബാലമരണമുണ്ടാവാൻ കാരണമെന്നാ ലെന്നുടെ പുത്രൻ മരിച്ചവനു പ്രാണനുണ്ടാക്കിത്തര ണമെന്നുമായതല്ലയെങ്കിൽ ഞാനുമെന്നുടെ പത്നിയു മിവിടെ നിന്തിരുവടിയുടെ മുമ്പിൽ നിന്നു മരിച്ചു നിന്തിരുവടിക്കു ബ്രഹ്മഹത്യാദൊഷം വരുത്തുന്നുണ്ടെ ന്നും, പിന്നെ പല പുത്രരുണ്ടെങ്കിലൊരുവൻ മരിച്ചു പൊയെങ്കിൽ മറ്റെവരുണ്ടെന്നിരിക്കാം, ആയതെ ന്നിയെ ഒരുവനല്ലെ ഉള്ളതെന്നാലവൻ മരിച്ചു പൊ വിതും ചെതാനല്ലൊയെന്നിപ്രകാരം ചൊല്ലി ഉച്ച ത്തിൽ മുറയിടുന്നതു കെട്ടു മഹാരാജശ്രീരാഘവചക്ര വത്തിയും നിരൂപിച്ചു ഞാനിജ്ജന്മത്തിലൊരു പാപം

പൈതവാറെ നിക്കെളും തൊന്നുന്നതുമില്ലാ മുന്നെജ്ജ ന്മത്തിലെതന്നമൊരു ദൊഷം ചൈതാനെന്നുമറി യാവൊന്നല്ലയല്ലൊയെന്നാൽ ഞാൻ നാട്ടിലെങ്ങും നടന്നാരാന്നമൊരകൃത്യം ചെയ്യുന്നുണ്ടെങ്കിലവനെ നിഗ്രഹിച്ചു അഗ്രഭക്കിന്റെ ബാലനെ രക്ഷിക്ക ണമെന്നുറച്ചു ശ്രീലക്ഷ്മണകുമാരനെ നൊക്കിയ രുളിച്ചെയ്തു ചക്രവൎത്തിയും. ലക്ഷ്മണാ നീ ചെന്നു ബ്രാഹ്മണനെക്കണ്ടു അവൻ ചൊല്ലുന്നതി നെതുമൊന്നരിശപ്പെടാതെ ബ്രാഹ്മണന്റെ പുത്ര ന്റെ ശവശരീരത്തിന്നെതുമൊരു വിഘ്നം വരാതെ എണ്ണത്തൊണിയിലിട്ടു രക്ഷിച്ചുകൊൾക കുമാരായെ ന്നരുളിച്ചെയ്തു പിന്നെ വസിഷ്ഠാദിമഹൎഷിമാരെയെ ല്ലാം വരുത്തി വിചാരിക്കുമതുകാലം ദെവരാജാവിന്റെ നിയൊഗത്താൽ ദെവൎഷിമുഖ്യനാകിയ ശ്രീനാര ദമഹൎഷിയുമവിടെക്കെഴുന്നരുളുവിതും ചെയ്തു. അതു നെരം ശ്രീരാഘവചക്രവൎത്തിയുമെതിരെററുകൊണ്ടു ടൻ തന്തിരുവടിയൎഘ്യപാദ്യാചമനീയമായുള്ള പൂ ജാസാധനങ്ങളെക്കൊണ്ടു പൂജിച്ചു ബ്രാഹ്മണൎക്കു യൊ ഗ്യമായിരിപ്പൊരു സിംഹാസനം കൊടുത്തിരുത്തി തൊഴുതപ്രകാരമെ ചക്രവൎത്തിയുമിരുന്ന കാലത്തു മ ഹാരാജാവിനെ നൊക്കിയരുളിച്ചെയ്തു ശ്രീനാരദമ ഹൎഷി. കെൾക്ക മഹാരാജാവെ ദെവരാജാവിന്റെ നിയൊഗത്താൽ നിന്തിരുവടിയെക്കാണ്മാൻ ഞാൻ ഇവിടെക്കു വന്നതുമെന്നാൽ നിന്റെ രാജ്യത്തിങ്ക ലൊരു ശൂദ്രനുണ്ടു തപസ്സു ചെയ്യുന്നതെന്നാൽ ശൂ ദ്രന്നു തപസ്സിന്നു യൊഗ്യമില്ലാ, ബ്രാഹ്മണൎക്കു

ക്ഷത്രിയൎക്കും വൈശ്യൎക്കുമെ തപസ്സ ചെയ്യുവാൻ വിധി ച്ചിട്ടുള്ളു, ശൂദ്രന്നു വാൎത്തകൾത്തരം പറകയും പടപെട്ട പൊളവിടെ മരിക്കയും ബ്രാഹ്മണൎക്ക ശുശ്രൂഷ ചെക യും ബ്രാഹ്മണരെയും ക്ഷത്രിയരെയും വൈശ്യരെയും രക്ഷിക്കുന്നതെ ശൂദ്രന്നു ധൎമ്മമാകുന്നതും, പിന്നെയും പരലൊകധൎമ്മമായുള്ളതു പശുബ്രാഹ്മണരെ രക്ഷിക്ക യെന്നും തനിക്ക ചൊറ തരുന്ന തന്റെ നായിനാൎക്ക വെണ്ടി നിലത്തിൽ കുറയാതെ ശത്രുവരുമ്പോൾ മുൻ നൊക്കിച്ചെന്നു ശത്രുവിനൊട്ട കെട്ടിക്കലഹിച്ചു ചൊ റിൻ കടം തീൎത്തു വീൎയ്യസ്വൎഗ്ഗം പ്രാപിക്കുന്നതു ശൂദ്രന്നു ധൎമ്മമെന്നും പിന്നെയുമരുളിച്ചെയ്തു ശ്രീനാരദമഹ ൎഷി. ശൂദ്രൻ തപസ്സ ചെയ്യുന്നതുകൊണ്ടു ബ്രാഹ്മണന്റെ വത്സൻ മരിച്ചതുമെന്നാലവനെ ഭവാൻ കൊ ല്ലുമതുനെരം ബ്രാഹ്മണന്റെ കിടാവിന്നു പ്രാണ ന്നുണ്ടാവിതും ചെയ്യുമെന്നരുളിച്ചെയ്തുകെട്ടു ശ്രീരാഘവ ചക്രവൎത്തിയും തെളിഞ്ഞ മാനസനായി നിരൂപിപ്പൂ തും ചെതാൻ. മുന്നം ഞാൻ പുഷ്പകവിമാനത്തൊടരു ളിച്ചെയ്തുവല്ലൊ നീ പൊയളകാപുരിയെ പ്രാപിച്ചു വൈശ്രവണ്ണന്റെ വാഹനമായിരിക്കായെനിക്ക നിന്നെ ക്കൊണ്ടെതാനുമൊരു ആവശ്യമുണ്ടാകുമ്പോൾ ഞാൻ നിരൂപിക്കമതുനെരം പൊട്ടുങ്ങനവെ വരണമെന്നരു ളിച്ചെയ്തുവല്ലൊ. അങ്ങിനെയിരിക്കുന്ന പുഷ്പകവിമാ നത്തെ ധ്യാനിച്ചരുളി തന്തിരുവടി. അക്കാലത്തു വൈശ്രവണ്ണന്റെ ആലയത്തിലിരിക്കുന്ന പുഷ്പകവി മാനം ശ്രീരാഘവചക്രവൎത്തി ധ്യാനിക്കുന്നതറിഞ്ഞു പൊട്ടുങ്ങനവെ അളകാപുരിയിൽനിന്നു പുറപ്പെട്ടു

അംബരമാൎഗ്ഗെ വന്നിറങ്ങി തിരുവയൊദ്ധ്യാപുരിയെ പ്രാപിച്ചു ശ്രീരാമദെവന്തിരുവടിയെക്കണ്ടു വന്ദിച്ചു പുഷ്പകവിമാനമതുനെരം ശ്രീരാഘവചക്രവൎത്തിയുമര യും തലയും മുറുക്കി വില്ലും ശരവും കൈക്കൊണ്ടു പൊട്ടങ്ങനവെ ഉടവാളും വലത്തുകെട്ടി പുഷ്പകവിമാനത്തെ വന്ദിച്ചു കരയെറിയരുളിച്ചെയ്തു ചക്രവൎത്തി. അതു നെരം ശ്രീലക്ഷ്മണകുമാരനും ശ്രീഭരതനും കൂടപ്പൊവാനായി പുഷ്പകവിമാത്തിന്മെൽ കരെറുവാനായിച്ചെന്ന നെരത്തു അവരെ നൊക്കിയരുളിച്ചെയ്തു ചക്രവൎത്തി. കെൾക്ക ലക്ഷ്മണാ നിങ്ങളെന്നൊടുകൂടെപ്പൊരെണ്ടാ നീ ചെന്നു ബ്രാഹ്മണന്നുടെ പുത്രശരീരം വാങ്ങിക്കൊണ്ടു കെടുവരാതെ സൂക്ഷിച്ചു ബ്രാഹ്മണനൊടു ദുഃഖിയായ്കെന്നും മൂന്നു നാളിനകത്തു നിന്നുടെ പുത്രന്നു പ്രാണനുണ്ടാക്കിത്തരുന്നെന്നു ചൊല്ലിശ്ശവശരീരമെടുത്തെണ്ണത്തൊണിയിലാക്കി സൂക്ഷിച്ചുകൊൾക ചെന്നുടനെ യെന്നുമരുളി പിന്നെ ശ്രീഭരതനൊടുമരുളിച്ചെയ്തു. നീ ഞാൻ വരുവൊളം രാജ്യത്തിലെതുമൊരാപത്തു കൂടാതെ രക്ഷിച്ചുകൊൾക എന്നരുളിച്ചെയ്തയച്ചു പിന്നെയംബരമാൎഗ്ഗെയെഴുന്നരുളി കിഴക്കെ സമുദ്രതീരത്തൊളമാരാഞ്ഞു കാണാഞ്ഞതുനെരം വടക്കെ സമുദ്രതീരത്തൊളമാരാഞ്ഞു കാണായ്കകൊണ്ടുടനെ പടിഞ്ഞാറെ സമുദ്രതീരത്തൊളവും നൊക്കിയപ്പൊളങ്ങുമെയകൃത്യം ചെയ്യുന്നവനെ കാണായ്കകൊണ്ടു പൊട്ടങ്ങനവെ തെക്കെ സമുദ്രതീരത്തു ചെന്നന്വെഷിക്കുമതു നെരം അവിടെ ശൈവലമാകുന്ന പൎവ്വതത്തിന്നുടെ താഴ്വരയിങ്കൽ പെരിക ദിവ്യമായിരിപ്പൊരു സരസ്സു

മുണ്ടവിടെയസ്സരസ്സിന്റെ തീരത്തുണ്ടൊരരയാലതി ന്റെയൊരു കൊമ്പുണ്ടു സരസ്സിലമ്മാറുതാണിരിക്കു ന്നുമെന്നാലക്കൊമ്പൊടു കാലുരണ്ടും പിണച്ചുകെട്ടി ത്തലകിഴക്കമ്പൊട്ടുഞ്ഞെറ്റി നീരിൽ താഴ്ത്തു മഹാതപ സ്സു ചെയ്യുന്നു ജംബുകനെന്നൊരു ശൂദ്രമുനി അവനെ ക്കണ്ടളുനെരം ചക്രവത്തിയും വിമാനത്തിന്മെൽ നി ന്നിറങ്ങിത്തപസ്സു ചെയ്യുന്ന ശൂദ്രമുനിയൊടു ചൊദി ച്ചരുളി ചക്രവത്തി. ആരെടൊ ഭവാൻ പെരിക മ ഹാനായിരിക്കുന്ന തപസ്സു ചെയ്യുന്നതു ബ്രാഹ്മണനൊ ക്ഷത്രിയനൊ വൈശ്യനൊ ശൂദ്രനൊയെന്തു സിദ്ധാ ന്തമായിപ്രകാരം തപസ്സു ചെവാനെന്നും പരമാ ത്ഥം പറയണമെന്നുമെന്നാലെന്നുടെ പരമാത്ഥം മു മ്പിൽ പറയാം ഞാനൊ സൂൎയ്യവംശാലങ്കാരസംഭൂതനാ കിയ ദശരഥചക്രവത്തിയുടെ പുത്രനാകിയ രാമനെ ന്നു നാമധെയമെന്നാലെന്നൊടു വളസം പറയാതെ പരമാത്ഥം പറയണമെന്നു ചക്രവത്തിയരുളിച്ചെയ്തു കെട്ടു പരമാത്ഥം ചൊല്ലുവിളും ചൈതാൻ. ഞാൻ ബ്രാഹ്മണനുമല്ലാ ക്ഷത്രിയനുമല്ലാ വൈശ്യനുമല്ലാ ശൂദ്ര യൊനിയിൽപിറന്ന ശൂദ്രൻ, ജംബുമാലികനെന്നെന്നു ടെ പെരും. ഞാൻ മറ്റൊന്നു കാംക്ഷിച്ചല്ലാ തപ സ്സു ചെയ്യുന്നതുമുടമ്പൊടെ സ്വൎഗ്ഗം പ്രാപിച്ചു ദെവ കളൊടുംകൂടി സുഖിച്ചിരിക്കണമെന്നാലായതു സി ദ്ധാന്തമായിട്ടത്രെയെന്നിപ്രകാരം ശൂദ്രമുനി ചൊല്ലു ക്കെട്ടളുനെരം ചക്രവത്തിക്കു പൊറുക്കരുതാത കൊ പം പൊന്തു മൂൎച്ഛിച്ചു മഹാപാപിയായി ദുൎമ്മയ്യാദ ശീലനായിരിക്കുന്ന നീ തപസ്സു ചെയ്കകൊണ്ടല്ലൊ

മഹാബ്രാഹ്മണന്റെ ഏകസന്തതിയായിരിക്കുന്ന പുത്രൻ മരിച്ചതുമെന്നാലിവനെക്കൊല്ലണമെന്നു നിണ്ണയിച്ച വലത്തെക്കൈകൊണ്ടു വാളുറയൂരി ശൂദ്രനെന്നു ചൊല്ലുന്നതിന്മുന്നമെ വെട്ടിത്തലയറുത്തുകളവിതും ചെയ്തു ശ്രീരാഘവചക്രവത്തി. അതുനേരമിന്ദ്രാദി ദേവകളും ബ്രഹ്മന്തിരുവടിയുംകൂടി ദിവ്യമായിരിക്കുന്ന വിമാനമെറിയംബരമാഗ്ഗെ വന്നുനിന്നു ശ്രീരാഘവചക്രവത്തിയുടെ മുമ്പിലാമ്മാറു വന്നു നിന്നു മഹാചക്രവത്തിയെ സ്തുതിപ്പിതും ചെയ്താർ. മഹാരാജാവെ നിന്തിരുവടി ശൂദ്രമുനിയെക്കൊന്നതുകൊണ്ടു ഞങ്ങൾക്കു പെരികസ്സുഖം വന്നുവെന്നുമെന്നുമാരാനും രാജ്യങ്ങളിൽനിന്നു ഞായക്കെട്ടു ചെയ്യുന്നുവെങ്കിലാരാഞ്ഞറിഞ്ഞു രാജാവു ശിക്ഷചെയ്യായ്കിലതിന്റെ ദൊഷം രാജാവിന്നുമുണ്ടല്ലൊയെന്നുണ്ടു ശാസ്ത്രോക്തവിധിയെന്നാൽ നിന്തിരുവടി നിമ്മയ്യാദം ചെയ്ത ശൂദ്രമുനിയെക്കൊല്ലപ്പെട്ടതെന്നാലതിനാലെ ഞങ്ങളും പെരിക പ്രീതിപെട്ടുവല്ലൊയെന്നാലെനിയൊന്നുണ്ടു വെണ്ടു ദെവകളും മനുഷ്യരുമൊരുത്തിയിൽ കൂടിയാൽ മനുഷ്യൎക്കു വെണ്ടും വരം ദെവകൾ കൊക്കണമെന്നാൽ ഞങ്ങളാൽവെണ്ടും വരം വരിച്ചുകൊൾക മഹാരാജാവെയെന്നു ബ്രഹ്മാദിദെവകളരുളിച്ചെയ്യുക്കെട്ടു തൊഴുതറിയിച്ചരുളി ശ്രീരാഘവചക്രവത്തി. നിന്തിരുവടിമാർ പ്രീതിപെട്ടുതാകിൽ ബ്രാഹ്മണന്റെ പുത്രന്റ പ്രാണനുണ്ടാകവെണമെന്നു മഹാരാജാവറിയിക്കക്കെട്ടു അരുളിച്ചെയ്തു ബ്രഹ്മന്തിരുവടി. യാതൊരു നെരത്തു നിന്തിരുവടി ശൂദ്രമുനിയുടെ തലയറുത്തു

മെന്നാലമ്മുഹൂൎത്തനെരംകൊണ്ടു ബ്രാഹ്മണന്റെ പുത്ര ന്റ പ്രാണനുണ്ടായി പുത്രനും ബ്രാഹ്മണനും ബ്രാഹ്മണിയുംകൂടിത്തങ്ങളുടെ ഭവനം നൊക്കിപ്പൊവിതും ചെയ്താർ, അതൊ ഞങ്ങൾ വിശെഷിച്ചനുഗ്രഹിക്കെണമെന്നില്ലായല്ലൊ മഹാരാജാവെയെന്നു ബ്രഹ്മാദിദെവകളരുളിച്ചെയ്യുക്കെട്ടു പിന്നെയുമരുളിച്ചെയ്തു ചക്രവൎത്തി. ശൂദ്രമുനിയെയല്ലൊ ഞാൻ കൊല്ലപ്പെട്ടതെന്നാലവന്നു സ്വൎഗ്ഗപ്രാപ്തിവരുവാനനുഗ്രഹിക്കവെണം നിന്തിരുവടിമാരെന്നു ചക്രവൎത്തിയരുളിച്ചെയ്യുക്കെട്ടു ബ്രഹ്മാദിദെവകളുമരുളിച്ചെയ്തുതും ചെയ്താർ. അതുവും ഞങ്ങൾ വിശെഷിച്ചനുഗ്രഹിക്കവെണമെന്നില്ലല്ലൊ മഹാരാജാവെ, യാതൊരുനെരം ഭവാൻ ശൂദ്രമുനിയെക്കൊല്ലപ്പെട്ടതെന്നാലപ്പഴെയവൻ ദിവ്യരൂപനായി സ്വൎഗ്ഗത്തെ പ്രാപിച്ചാനവനമെന്നാൽ അവയെല്ലാം നിൽക്ക, ഇതല്ലൊ കുംഭസംഭവനാകുമഗസ്ത്യഭഗവാന്റെയാശ്രമം കാണാകുന്നതെന്നാലവിടച്ചെന്നകംപുക്ക മഹൎഷിയെക്കണ്ടു നമസ്കരിച്ചു പിന്നെവെണം നിന്തിരുവടി തിരുവയൊദ്ധ്യക്കെഴുന്നള്ളുവാനെന്നുമരുളി മഹാരാജാവിനെ പുഷ്പവൃഷ്ടിയാലുമാശീൎവ്വചനത്താലും സംഭാവിച്ചു പൂജിച്ചു പിന്നെ സ്വൎഗ്ഗലൊകം നൊക്കിയെഴുന്നരുളി ബ്രഹ്മാദിദെവകൾ. പിന്നെ ശ്രീരാഘവചക്രവൎത്തിയും അവിടെനിന്നു പുഷ്പകവിമാനമെറി അഗസ്ത്യഭഗവാന്റെ ആശ്രമത്തിന്നു പുറത്തുഭാഗത്തെഴുന്നരുളി പുഷ്പകവിമാനത്തിന്മെൽ നിന്നിറങ്ങിയാശ്രമത്തിന്നകത്തു ചെന്നു മഹൎഷിമാരാൽ പരിവൃതനായിരിക്കുന്ന അഗസ്ത്യഭഗ

വാനെക്കണ്ടു വലത്തുവെച്ചു നമസ്കരിച്ചു തൊഴുതപ്ര കാരമെ നിന്നരുളുന്ന ചക്രവത്തിയെക്കണ്ടു അഗസ്ത്യ ഭഗവാനും പെരിക പ്രീതിപെട്ടു സന്തൊഷഹൃദയ നായി വളര മിഴിച്ചു കുളിര നൊക്കി മധുരപ്രകാരെ ണ പ്രശംസാപരമായുള്ള വചനങ്ങളെക്കൊണ്ടും അ ൎഘ്യപാദ്യാചമനീയങ്ങളെക്കൊണ്ടും സംഭാവിച്ചു പൂ ജിച്ചു രാജാരുഹമായിരിക്കുന്ന സിംഹാസനമിരിപ്പാൻ കൊടുത്തു ഇരുപ്പുതാകാ മഹാരാജാവെയെന്നു മഹ ൎഷിയരുളിച്ചെയ്യുക്കെട്ടു തൊഴുതപ്രകാരമെ ഇരുന്നരു ളി ചക്രവത്തി. അതുനെരം ചക്രവത്തിയെ നൊക്കി മ ധുരമായരുളിച്ചെയ്തു മുനിമുഖ്യൻ. അല്ലയൊ രാജ ശ്രെഷ്ഠാ ഭവാനെക്കണ്ടെത്രയും സുഖം വന്നിതു ഞങ്ങൾ ക്കെന്നാലത്രയുമല്ലാ സവ്വജനങ്ങളും സന്തൊഷപ്രകാരെ ണ നിന്തിരുവടിയുടെ നാമധെയമുച്ചരിക്കുമ്പൊഴും നിന്തിരുവടിയെക്കൊണ്ടു പറയുമ്പഴുമെല്ലാവക്കും പര മാനന്ദമായല്ലൊയിരിക്കുന്നതും, പിന്നെ ശൂദ്രമുനിയെ ക്കൊന്നു ബ്രാഹ്മണന്റെ പുത്രന്നു പ്രാണനുണ്ടായതു കൊണ്ടു പെരികസന്തൊഷം വന്നിരിക്കുന്നു മഹാരാ ജാവെയെന്നുമെന്നാലതു നില്ക്ക, ഭവാനെന്നൊടി പ്പൊളൊരാഭരണത്തൈകെക്കൊൾക വെണം മഹാരാ ജാവെയെന്നാലായതെന്തെന്നാൽ ഒരു വളയെന്റെ ഗൃഹത്തികലിരിക്കുന്നതു പണ്ടു വിശ്വകൎമ്മാവിനാൽ ചമക്കപ്പെട്ടു ബ്രഹ്മന്തിരുവടിക്കു കൊടുത്തതൊരു സംഗതിയാലെയെനിക്കു തന്നിരിക്കുന്നതുമെന്നാലാ വള പൊന്മയമായി സവ്വരത്നമയമായി വിചിത്രമായി രമണീയമായി രാജാരുഹമായിരിപ്പൊന്നാകയുമുണ്ടു.

എന്നാലതു രാജാക്കന്മാൎക്കലങ്കരിപ്പാൻ യോഗ്യമായിരിപ്പൊന്നാകയുമുണ്ടു പിന്നെ വിശെഷിച്ച നിന്തിരുവടിക്കലങ്കരിപ്പാൻ യോഗ്യമെന്നു ഞാൻ പറയണമെന്നില്ലല്ലൊയെനിക്കലങ്കരിപ്പാൻ ഒട്ടും യോഗ്യമല്ലാ. ആയതെന്തുകൊണ്ടെന്നാൽ കച്ചും പുളിച്ചും ചവൎത്തുമിരിക്കുന്ന ഫലമൂലമല്ലൊ ഭൊജനത്തിന്നു പിന്നെ പുല്ലിന്മെലല്ലൊ ഇരിക്കയും കിടക്കയും ചെയ്യുന്നതുമെന്നാൽ മരവുരിയമായിരിക്കുന്ന വൽക്കലമല്ലൊ ഉടുക്കുന്നതും പിന്നെ ജടയല്ലൊ മുടിയാകുന്നതുമെന്നാലെനിക്കിതൊട്ടും യൊഗ്യമായിരിപ്പൊന്നുമല്ലായെന്നാൽ ഭവാനെ ഇതു യൊഗ്യമായിരിപ്പൊന്നുമെന്നരുളിച്ചെയ്തു വളയെടുത്തു തൃക്കൈയിൽ കൊടുത്തരുളി മുനിമുഖ്യൻ. അതുനെരം മഹാരാജാവുമതിനെത്തൊഴുതു വാങ്ങിത്തന്നുടെ ഉള്ളംകൈയിൽ വെച്ചു തൃക്കൺപാൎത്തു അതിന്റെ ശൊഭകണ്ടു പെരിക വിസ്മയിച്ചു വിചാരിച്ചരുളിച്ചെയ്തു ചക്രവൎത്തി. ഭഗവാനെ വിശ്വകൎമ്മാവിനാൽ നിൎമ്മിതമായി ബ്രഹ്മന്തിരുവടിക്കു കൊടുത്തതൊരു സംഗതിവശാലെനിക്കു കിട്ടിയെന്നല്ലൊ നിന്തിരുവടിയരുളിച്ചെയ്തതുമെന്നാൽ ഇങ്ങിനെയിരിക്കുന്ന ദിവ്യാഭരണപ്രകാരമെ നിന്തിരുവടിക്കു അകപ്പെട്ടതെന്നു ശ്രീരാഘവചക്രവൎത്തി തൊഴുതറിയിക്കപ്പെട്ടടനരുളിച്ചെയ്തു അഗസ്ത്യഭഗവാൻ. കെൾക്ക മഹാരാജാവെ ഞാൻ പണ്ടു ത്രെതായുഗാദികാലത്തൊരു നാൾ പുറപ്പെട്ടു നൂറു യൊജന വിസ്താരമുള്ളൊരു വനത്തിൽ ചെന്നു പെരുമാറിസ്സഞ്ചരിച്ചുനടക്കുവിതും ചെതാൻ. എന്നാലിന്നൂറുയൊജന വനമകത്തെങ്ങു

മൊരു പക്ഷികൾപൊലും പാമ്പുകൾപൊലും മൃഗ ങ്ങൾപൊലും രാക്ഷസർപൊലും കാണ്മാനും കെൾ പ്പാനുമില്ലാ പിന്നെത്തപസ്സുചെയ്യുന്നമഹഷിമാരുമില്ല. അങ്ങിനെയിരിക്കുന്ന ആതപഹീനമഹാവനത്തിൽ പെരുമാറിസ്സഞ്ചരിച്ചെങ്ങും നടക്കുമത്രകാലം കാണായി താവനത്തിൻ നടുവിലാമ്മാറ ദിവ്യമായിരിപ്പൊരു ന ദി കണ്ടു അന്നദിയിലിറങ്ങി സ്നാനം ചെയ്തുച്ചക്കു വെ ണ്ടും കമ്മങ്ങളെച്ചെയ്തൊടുക്കി പിന്നെയവിടെയുള്ള സുഖം നിരൂപിച്ചിനിവിടെ വസിക്കണമെന്നു നിശ്ച യിച്ചു അസ്തമനകാലത്തു ചെയ്യേണ്ടും കമ്മങ്ങളെച്ചെ തൊടുക്കിയസ്സരസ്സിനുടെ തീരത്താമ്മാറ വസിപ്പുതും ചെയ്തെൻ. പിന്നെ പിററന്നാളെതിരവെ പുറപ്പെട്ടു കമ്മാനുഷ്ഠാനങ്ങളെച്ചെയ്തൊടുക്കി നിന്ന കാലത്തു കാണായിതൊരു തെജൊരാശി ദിക്കുകളെല്ലാടവും ശൊഭിച്ചു നിറഞ്ഞുവഴിഞ്ഞെരിഞ്ഞിട്ടംബരമാഗ്ഗേ വരുന്നതു കണ്ടു ഞാൻ നൊക്കുമത്രനെരം മഹാമെരു വിനുടെ മുടിമെൽനിന്നു ആദിത്യമണ്ഡലമിറങ്ങിവ രുന്നതൊയെന്നു തൊന്നുമാറൊരു ദിവ്യവിമാനത്തി ന്മെൽ കിരീടമകുടകുണ്ഡലാദ്യാഭരണഭൂഷിതനായി വെണ്കൊററക്കുടയും വെഞ്ചാമരയെന്നിത്യാദിയായു ള്ള രാജചിഹ്നങ്ങളാൽ പരിവൃതനായി അപ്സരസ്ത്രീ ജനം മുന്നാലും പിന്നാലും നിന്നു നൃത്തം ചെയ്തുംകൊ ണ്ടു പിന്നെ ദിവ്യരായുള്ള ചില ഗന്ധവ്വന്മാർ ദി വ്യമായിരിക്കുന്ന ഗീതങ്ങൾ പാടിയും നൃത്തം ചൈ തുമങ്ങിനെ വരുന്നൊരു മഹാപുരുഷനെ കാണായി വരുന്നതവൻവന്നു വിമാനത്തിന്മെൽ നിന്നസ്സരസ്സി

ന്നുടെ തീരത്താമ്മാറിറങ്ങിനിന്നു നൊക്കുമളുനെര
മൊരുശവമുണ്ടസ്സരസ്സിലാമ്മാറെത്തുമൊത്രനമെന്നിയെ
കിടക്കുന്നതുമെന്നാലശ്ശവത്തിനെ യമ്മഹാപുരുഷൻ
ചെന്നു തികയത്തിന്നു മുടിച്ചു തെളിഞ്ഞ മാനസനായി
ഏമ്പലുമിട്ടു പിന്നെയും വിമാനത്തിന്മെൽ കരെറവാ
നായിക്കൊണ്ടു വിമാനമനെപഷിച്ചു നടപ്പിതും ചൈ
താൻ. അതുകണ്ടു നിരൂപിച്ചെൻ ഞാനിങ്ങിനെ ദി
വ്യനായിരിപ്പൊരു മഹാപുരുഷനവൻ ദെവകളെയു
മതിശയിച്ചൊരു രൂപമുടയവനാകയുമുണ്ടു, പിന്നെ
ഐശ്വര്യം പെരികയുണ്ടു. എന്നാലിപ്രകാരം ദിവ്യ
നായി മഹാനായിരിക്കുമവനെന്തിപ്പളത്യന്തം നികൃ
ഷ്ടമായിരിപ്പൊരു ഭൊജനം ചൈവാനെന്നുമെന്നാലാ
യതവനൊടു ചൊദിച്ചറിയണമെന്നു നിർണ്ണയിച്ചു നില്ല
നില്ല മഹാപുരുഷനായുള്ളൊവെയെന്നു ഞാൻ വിളി
ച്ചതുനെരം അവനും പൊടുങ്ങനവെ തിരിഞ്ഞു വന്നെ
ന്നെ വലത്തുവെച്ചു തൊഴുതഭിവാദ്യം ചൈതു നില്പി
തും ചൈതാൻ. അതുനെരമവനെ നൊക്കിച്ചൊല്ലി
ഞാനെന്തു മഹാപുരുഷനായി ദിവ്യനായിരിക്കുന്ന
നീ നികൃഷ്ടഭൊജനം ചൈവാൻ കാരണമെന്നു ഞാൻ
ചൊദിച്ചപ്പൊളെന്നൊടു ചൊല്ലിനാന്മഹാപുരുഷൻ.
പണ്ടു ത്രെതായുഗാദികാലത്തു വിദർഭനെന്നൊരു രാ
ജാവുളവായിതും ചൈതാൻ. അവ്വിദർഭരാജാവിരിവർ
ഭാൎയ്യമാരെ വിവാഹം ചൈതാൻ. അവരിരിവരുമൊ
രൊ കുമാരന്മാരെ പ്രസവിപ്പതും ചൈതാർ. അവ
രിരിവരിലുംവെച്ചു ജ്യെഷ്ഠഭ്രാതാവാകിയതു ഞാനമെ
ന്നാലെന്നുടെ നാമധെയം ശ്വെതനെന്നുമെന്നാലെ

ന്നുടെയനുജഭ്രാതാവിന്നു സുരഥനെന്നു നാമധെയമെ ന്നാലിന്നിയും കെൾക്ക ബ്രാഹ്മണശ്രെഷ്ഠനായുള്ളൊ വെ ഞാനെന്നുടെ പിതാവിൻ നിയൊഗത്താൽ പി തൃപൈതാമഹമാകുന്ന വിദഭ്വിഷയത്തിങ്കൽനിന്ന ഭിഷിക്തനായി അട്ടത്തവണ്ണം ധമ്മത്താലെ പെരിക ക്കാലം രാജ്യം പരിപാലിപ്പൂതും ചൈതാൻ. ഇപ്ര കാരം പലകാലം ചെന്നെടത്തുമെന്നുടെയനുജഭ്രാതാ വാകിയ സുരഥന രാജ്യം കൊട്ടത്തവനെ രാജാവാ ക്കി രാജ്യമുറപ്പിച്ചു ഞാൻ തപസ്സിന്ന പൊന്നിവ്വന ത്തിങ്കൽ വന്നിസ്സരസ്സിന്നുടെ തീരത്തുനിന്നു പതിനാ യിരത്താണ്ടു മഹാതപസ്സുചൈവിതും ചൈതാൻ. പി ന്നെ പതിനായിരത്താണ്ടു കഴിഞ്ഞ കാലത്തു ശരീര ത്തെ ഉപെക്ഷിച്ചു ദെവശരീരത്തെയവലംബിച്ചു സ്വ ർഗ്ഗലൊകം പ്രാപിച്ചുവിടെ പലദെശത്തും പെരുമാറി സ്സുഖിച്ചു പിന്നെ ബ്രഹ്മലൊകം പ്രാപിച്ചപ്പൊൾ മററ പല ജനമുണ്ടു ബ്രഹ്മലൊകത്തു സുഖിച്ചുവസിക്കുന്നുത വരൊടുകൂടി ബ്രഹ്മന്തിരുവടിയാൽ സംഭാവിതനായി സുഖിച്ചുവസിപ്പൂതും ചൈതുതാനും. അക്കാലമെനിക്കു പൈയും ദാഹവും പെരുതായി നടപ്പാനുമിരിപ്പാനും കിടപ്പാനുമരുതാതെ പെരുതായ സങ്കടത്തെ പ്രാപി ച്ചിരിക്കുമതുനെരം ബ്രഹ്മന്തിരുവടിയെ നമസ്കരിച്ചു ചൊദിപ്പൂതും ചൈതെൻ. ഭഗവാനെ ബ്രഹ്മലൊക ത്തൊരു പൈയും ദാഹവുമില്ലയെന്നു കെട്ടിരിപ്പുണ്ടു ഞാനെന്നാലത്രയുമല്ലാ ഇവിടെ നിന്തിരുവടിയെ പെരിക പുണ്യം ചൈത ജനമുണ്ടു സെവിച്ചു സുഖി ച്ചു വസിക്കുന്നുതെന്നാലവക്കാക്കുമൊരു പൈയും ദാഹ

വുമുണ്ടായിട്ട കാണ്മാൻമില്ലായെന്നാലെനിക്ക പാരം പൈദാഹമുണ്ടായിട്ട ജഠരാഗ്നിയെരിഞ്ഞു കത്തി ജ്വലിക്കുവാനെന്തു കാരണമെന്നരുളിച്ചെയ്യെണം സ്വാമിയെന്നു ഞാൻ തൊഴുതറിയിച്ചതു കെട്ടരുളിച്ചെയ്തു ബ്രഹ്മന്തിരുവടി. കെൾക്ക മഹാരാജാവെ നീ പണ്ട ത്രെതായുഗത്തിങ്കൽ നിന്നുടെ രാജ്യത്തിങ്കലട്ടത്തവണ്ണമല്ലാതെയൊരകൃത്യം വരാതെ കീൎത്തിവരുത്തിപ്പെരികയഴകുതായിപ്പാലിച്ചു പെരിക പുണ്യങ്ങൾ ചെയ്തിരിക്കുന്ന കാലത്തു നീ അൎത്ഥലൊഭം കൊണ്ട ഏതുമൊരുവസ്തു ഒരുത്തൎക്കുപൊലും കൊടുക്കയുമില്ലാ പിന്നെ അത്രയുമല്ലാ അന്നദാനമില്ലാ താംബൂലദാനമില്ലാ ഭൂമിദാനമില്ലാ കന്യാദാനമില്ലാ സുവൎണ്ണദാനമില്ലാ വസ്തുദാനമില്ലാ ഗൊദാനമില്ലാ എന്നിച്ചൊല്ലിയ ദാനങ്ങളൊന്നും നീ ചെയ്തൊന്നുമല്ലാ, പിന്നെ രാജരുഹമായിരിക്കുന്ന അന്നരാശികളെ സംപൂൎണ്ണമാകുംവണ്ണം താനശിച്ചുംകൊണ്ടൊരു ജലപാനം പൊലുമൊരുവൎക്കും കൊടുക്കാതെ അൎത്ഥലൊഭശീലനായി ദാനം മറന്നു പിന്നെ അനുജനു രാജ്യം കൊടുത്തു വനത്തിൽപുക്കു പതിനായിരത്താണ്ട എനിക്കും ദെവകൾക്കും പ്രീതിവരുമാറ മഹാതപസ്സു ചെയ്തൊന്നല്ലൊയെന്നാൽ പണ്ട താൻപയൊഗിക്കുമ്പൊളതിലൊരംശംപൊലുമാൎക്കുമൊരുവൎക്കുമൊരു വസ്തു ദാനം ചെയ്തതുമില്ലായെന്നാൽ നിന്നുടെ പരിപാലരുടെ ധൎമ്മത്താലും നിന്നുടെ തപൊമഹിമയാലും നീ ബ്രഹ്മലൊകത്തെ പ്രാപിച്ചതുമെങ്കിലെനിക്കെന്തു പൈയും ദാഹവുമുണ്ടാവാനെന്നു നിനക്കിലതൊ മുന്നം രാജാ

ധിപനായിരിക്കും കാലമൊരു ദാനം പൊലുമറിഞ്ഞു മറിയാതെയും ചെയ്യുന്നൊനല്ലായ്കകൊണ്ടു പൈയ്യും ദാഹവുമുണ്ടാവാൻ വന്ന കാരണമെന്നാലതിന്നൊരു പ്രായശ്ചിത്തം ചൊല്ലിത്തരുന്നതുമുണ്ടു മഹാരാജാവെ. നീ അന്നദാനം ചെയ്യായ്കകൊണ്ടു നിണക്കു വന്ന പൈയ്യും ദാഹവും കെടുപ്പാനുള്ളതിനെ ചൊല്ലിത്തരുന്നതുമുണ്ടു മഹാരാജാവെ. നീ പണ്ടു തപസ്സു ചൈതിരുന്ന വനത്തിലസ്സരസ്സിലുണ്ടു നീയുപെക്ഷിച്ച ശവശരീരം കിടക്കുന്നിതു. അതു നീ പണ്ടു മൃഷ്ടമായുള്ളഭൊജനം ചൈകയാൽ നിന്നുടെ തടി പെരിക പുഷ്ടിവെച്ചിരിക്കുന്നതുകൊണ്ടു അശ്ശവശരീരം നീ ചെന്നു ഭക്ഷിക്ക മഹാരാജാവെയെന്നാൽ നിന്നുടെ പൈയ്യും ദാഹവും തീരുവിതുംചെയ്യും. പിന്നെയും പിററന്നാളുമവ്വണ്ണമെയുണ്ടാകും ശവശരീരമെന്നാലതു പിററന്നാളും ചെന്നു തിന്നു തണ്ണീരും കുടിച്ചുകൊൾക പിന്നെയും പിററന്നാളുമിങ്ങിനെ ചൈക പിന്നെയുമിങ്ങിനെ പിന്നെയും നിത്യമായിങ്ങിനെ പതിനായിരത്താണ്ടു തികയുവൊളമിശ്ശവശരീരം ഭക്ഷിച്ചു സരസ്സിലെ നീരുംകുടിച്ചു സുഖിച്ചിരിക്ക മഹാരാജാവെയെന്നുമരുളി പിന്നെയുമരുളി ബ്രഹ്മന്തിരുവടി. അശ്ശവം നിണക്കു പെരിക സ്വാദുകരമായി ഭവിക്കയെന്നുമരുളി പിന്നെ അർത്ഥലൊഭിയായി ദാനംചെയ്യാത്ത പുരുഷന്മാരു ചത്താൽ തന്നുടെ ശവം താന്തന്നെ തിന്നുപൊരുത്തണമെന്നെയവന്നു ഗതിയുള്ളൂതെന്നിവിടെക്കണ്ടറിയണമെന്നിപ്രകാരമെല്ലാം ബ്രഹ്മന്തിരുവടിയരുളിച്ചെയ്യക്കെട്ടു തൊഴുതറിയിച്ചു ഞാൻ. അയ്യൊ ഭഗവാനെ ബ്രഹ്മ

ലൊകത്തു പ്രാപിച്ചു വസിക്കുന്ന ഞാൻ ശവം തിന്നു വസിക്കയെന്നല്ലൊ ബ്രഹ്മന്തിരുവടിയരുളിച്ചെയ്തതു. സ്വാമിയെന്നു ഞാനുണൎത്തിയനെരമരുളിച്ചെയ്തു ബ്രഹ്മന്തിരുവടി. കെൾപ്പൊയാകാ മഹാരാജാവെ അത്ഥലൊഭിയായി ദാനം ചെയ്യാത്ത നീ ശവംതിന്നു പതിനായിരത്താണ്ടു കഴിഞ്ഞാൽ കുംഭസംഭവനാകുമഗസ്ത്യഭഗവാൻ വരുമവിടെ, അതുനെരമിവ്വള മഹഷിയുടെ കൈയിൽ ഞാൻ ദാനംചെയ്യാത്തതിന്നു പ്രായശ്ചിത്തമായി മഹഷിവക്കൽ ദാനംചെയ്താൽ നിന്നുടെ മുന്നത്തെ ദൊഷമെല്ലാം കെട്ടുവിളും ചെയ്യും, പിന്നെ നിന്നുടെ പൈയും ദാഹവും കെട്ടും. അപ്പൊൾ അസ്സവ ശരീരമവിടെ നിന്നു മറഞ്ഞു പൊവിതും ചെയ്യും. പിന്നെ നീ ബ്രഹ്മലൊകം പ്രാപിച്ചു സുഖിച്ചു വസിക്കയെന്നിപ്രകാരമരുളിച്ചെയ്തു തന്തിരുവടിയുടെ തൃക്കയ്യിൽ നിക്ഷിപ്തമായിരിക്കുന്ന വള തന്തിരുവടിക്കു ദാനം ചെവാനായിക്കൊണ്ടു തന്നരുളി ബ്രഹ്മന്തിരുവടി, ആയതൈക്കയിലിരിക്കുന്നതു നിന്തിരുവടിയങ്ങു കൈക്കൊൾകവെണമെന്നിങ്ങിനെ മഹഷിയെ നൊക്കിയറിയിച്ചാൻ ശ്വെതനാകുന്ന രാജാവും. അതു കെട്ടു നിരൂപിച്ചു ഞാൻ പണ്ടെന്നുമൊരു രാജാവൊടു മാഭരണാദി വാങ്ങുമാറില്ലായെന്നാലിവനൊടിതിനെ വാങ്ങുകയൊ വാങ്ങാതിരിക്കയൊയെന്നു നിരൂപിച്ചു പിന്നെയും നിരൂപിച്ചപ്പൊളിവനൊടിതു കൈക്കൊള്ളായ്കിലിവനെല്ലാനാളും ശവം തിന്നുവൊരുത്തനായിട്ടുംവരും, പിന്നെയത്രയുമല്ലാ ബ്രഹ്മന്തിരുവടിയരുളിച്ചെയ്തവചനം വളുസമായിട്ടും വരുമെന്നു നിണ്ണയിച്ചു

വള കൈക്കൊൾകയും ചെയ്തെൻ. എന്നാൽ യാതൊരളവിലിവനൊടിതു വാങ്ങിക്കൊണ്ടതുമെന്നാലതു നെരമശ്ശുവം മറഞ്ഞു പൊവിതും ചെയ്തു. പിന്നെ രാജാവും തപിച്ച തെളിഞ്ഞ കാഞ്ചനസദൃശനായി തെജൊരൂപനായി തെളിഞ്ഞ മാനസമുടയനായി വന്നെന്നെ വലത്തുവെച്ച നമസ്കരിച്ച അനുജ്ഞയും വാങ്ങി വിമാനമെറി പൊന്മയമായി രമണീയമായിരിക്കുന്ന സിംഹാസനത്തിന്മെലിരുന്ന സ്വർഗ്ഗസ്ത്രീകളാലും ഗന്ധർവ്വന്മാരാലും ദെവകളാലും പരിവൃതനായി ബ്രഹ്മലൊകം നൊക്കിപ്പൊവിതും ചെയ്താൻ ശ്വെതരാജാവും. എന്നാലിതു വിശ്വകർമ്മാവിനാൽ ചമക്കപ്പെട്ടു ബ്രഹ്മന്തിരുവടിക്കു കൊടുത്തു ബ്രഹ്മന്തിരുവടിയാൽ ശ്വെതനു കൊടുത്തുതെന്നാലവനു മൊക്ഷസംഗതിക്കു ഞാനവനൊടു സംഗ്രഹിച്ച നിണക്കു യൊഗ്യമാകുംവണ്ണമലങ്കരിപ്പാൻ ഞാൻ തന്നാഭരണമലങ്കരിച്ചുകൊൾകയെന്നരുളിച്ചെയ്തിതഗസ്ത്യഭഗവാൻ.

അതുനെരമാദിത്യഭഗവാനസ്തമിച്ചതുനെരം ശ്രീരാഘവചക്രവർത്തിയെ നൊക്കിയരുളിച്ചെയ്തു മഹർഷിമുഖ്യൻ. നാമിക്കഥ പറഞ്ഞിരുന്നതുകൊണ്ടു നെരം പൊയതറിഞ്ഞതുമില്ലാ കാലമസ്തമനമായിതെന്നാലെന്നി സന്ധ്യാവന്ദനത്തിന്നു എല്ലാരുമായിപ്പൊകയെന്നുമരുളിച്ചെന്നു സന്ധ്യൊപവാസാദികളെച്ചെയ്തൊട്ടുക്കി പർണ്ണശാലയിൽ പ്രാപിച്ച ദെശകാലാവസ്ഥയും പറഞ്ഞിരുന്നു രസിക്കുമതുനെരം ശ്രീരാഘവചക്രവർത്തിയെ കാണ്മാൻ വനവാസികളായ മഹർഷിവർഗ്ഗമെല്ലാമെഴുന്നരുളിയതു നെരം

മഹൎഷിമാരെ തൊഴുതുനെരമിരിപ്പുതാകാ മഹാരാ
ജാവെയെന്നു മരുളിയെല്ലാവരുമിരുന്നു പുരാണങ്ങളും
പറഞ്ഞു പറഞ്ഞിരിക്കുന്നെരമഗസ്ത്യഭഗവാനെ നൊ
ക്കിയരുളിച്ചെയ്തു ചക്രവൎത്തി. ഇക്കഥ പറഞ്ഞിരി
ക്കുന്നെരമല്ലൊ നിന്തിരുവടിയൊടൊരു ചൊദ്യം ഞാ
ൻ ചെയ്യുന്നുമെന്നാൽ മുൻപറഞ്ഞു നൂറു യൊജന നീ
ണ്ടെടപ്പെട്ടു വട്ടമായുള്ളൊരു മഹാവനത്തിൽ നിൎമ്മ
ലമായുള്ള ജലത്തൊടുകൂടിയൊരുസരസ്സുമുണ്ടങ്ങിനെ
യിരിപ്പൊരു മഹാവനത്തിലെങ്ങുമൊരു പന്നഗമി
ല്ലാ പക്ഷികളില്ലാ മൃഗങ്ങളില്ലാ രാക്ഷസരില്ലാ മഹൎഷി
കളില്ലാ ബ്രാഹ്മണരില്ലായെന്നല്ലൊ അരുളിച്ചെയ്തതു
മെന്നാലായതെന്തുകാരണമെന്നരുളിച്ചെയ്കവെണം
മഹാനുഭാവനായുള്ളൊവെയെന്നിപ്രകാരം ചക്രവൎത്തി
യരുളിച്ചെയ്യുക്കെട്ടു ചക്രവൎത്തിയെ നൊക്കിയരുളി
ച്ചെയ്തുമഹൎഷിമുഖ്യൻ. കെൾക്ക മഹാരാജാവെ പണ്ടു
സൂൎയ്യവംശാലങ്കാരസംഭൃതനാകിയ ഇക്ഷ്വാകുവാകുന്ന
മഹാരാജാവു മന്ത്രികളൊടും പുരൊഹിതരൊടുംകൂടി
നിരൂപിച്ചു വിന്ധ്യന്നു വടക്കു ഹിമവാന്നു തെക്കു അ
തിനകത്തുള്ള ദെശമെല്ലാം തന്നുടെ പുത്രനാകിയ ദ
ണ്ഡനു കൊടുത്തവനെയവിടെ രാജാവാക്കിയഭിഷെ
കംചെയ്തു ചതുരംഗപ്പടയും കൊടുത്തു യാത്രയാക്കു
വിതും ചെയ്താൻ. പിന്നെ ദണ്ഡനാകുന്ന രാജാവ
വിടെച്ചെന്നു മധുമത്തെന്നൊരു നഗരം ചമച്ചു അവി
ടെക്കുടിപൂവിതുംചെയ്താൻ. അന്നഗരത്തിലാനകുതി
രതെർകാലാളാകുന്ന ചതുരംഗപ്പടയൊടും മന്ത്രിക
ളൊടും പുരൊഹിതരൊടും കൂടി രാജ്യം പാലിച്ചു

സുഖിച്ചു വസിപ്പൂതും ചെയ്താൻ. അവൻ സൂൎയ്യവംശ ത്തിലുള്ള രാജാവല്ലൊയെന്നാലവന്നു പുരൊഹിതനാ യ വസിഷ്ഠമഹൎഷിയവിടെ പുരൊഹിതനായി പൊ യതുമില്ലാ. പിന്നെശ്ശ്രമനമഹൎഷിയെ പുരൊഹിതനാ ക്കിക്കൊണ്ടു മഹൎഷിക്കിരിപ്പാനൊരാശ്രമം ചമച്ചു കൊടുത്തവിടെ മഹൎഷിയും സുഖിച്ചു വസിപ്പൂതും ചെയ്തു. അങ്ങിനെ പലകാലം ചെന്നെരമൊരുനാൾ താനിരിക്കും ദെശമൊഴിച്ചു മററുള്ള വനമെല്ലാം നാ യാടണമെന്നുറച്ചു പുരൊഹിതരൊടും പടയൊടുമൊ രുമിച്ചു മൃഗങ്ങളെയന്വെഷിച്ചു നടക്കുമതുനെരം ശു ക്രമഹൎഷിയുടെയാശ്രമത്തിന്നു പുറത്തു ഭാഗത്തു ചെ ന്നതുനെരമായാശ്രമത്തിനകത്തു നിന്നൊരു സൎവ്വാം ഗസുന്ദരിയായി ലക്ഷ്മീദെവിക്കു സദൃശമായിരിപ്പൊ രു കന്യാരത്നം പുറപ്പെട്ടു വരുന്നതു കണ്ടു ദണ്ഡനാ കുന്ന രാജാവും കാമൊന്മാദപരവശനായി ചൊല്ലു വിതും ചെയ്താൻ. ചൊല്ലു ചൊല്ലാരു നീയെന്നുമെ ങ്ങുനിന്നു വരുന്നു നീയെന്നുമാരുടെ പുത്രിയെന്നുമാരു നിൻ ഭൎത്താവെന്നുമെന്തു നിന്നുടെ പെരെന്നുമിപ്രകാ രം രാജാവു ചൊദിക്കുന്നതു കെട്ടു കന്യാവൊരു മരം മറഞ്ഞു നിന്നു രാജാവിനെ നൊക്കി ചൊല്ലുവിതും ചെയ്താൾ. ഞാൻ ശുക്രമഹൎഷിയുടെ പുത്രിയെന്നു മെന്നുടെ നാമധെയം അരയെന്നുമാകുന്നു, ഞാനൊ കന്യാവാകയുമുണ്ടു. പിന്നെയെന്നുടെ പിതാവിന്നു പൂവും പുല്ലും ചമതയും കൊണ്ടുവന്നു പിതാവിന്നു കൊടുത്തു പിതാവെ പൂജിച്ചാശ്രമത്തിൽ വസി പ്പൊരുത്തിയാകയുമുണ്ടുയെന്നിപ്രകാരം ചൊല്ലിനാൾ

അരയാകുന്ന കന്യാവും.അതുകെട്ടു ദണ്ഡനാകുന്ന രാജാവും കാമൊന്മാദപരവശനായിത്തന്നെ മറന്നു കന്യാവെ നൊക്കി മൊഹിച്ചു ചൊല്ലുവിതും ചെയ്താൻ. നീയെനിക്കു വശമായിരുന്നെന്നെയനുഭവിച്ചെന്നുടെ സങ്കടമൊഴിക്ക ഭദ്രെയെന്നും നിന്നുടെ അധരപാനം ചെയ്യായ്കിലിപ്പൊൾ ഞാൻ മരിക്കുമെന്നും രാജാവു ചൊല്ലുക്കെട്ടു അരയാകുന്ന കന്യാരത്നം പെരിക ഭയപ്പെട്ടു ചൊല്ലുവിതും ചെയ്താൾ. എന്തു മഹാരാജാവെ കന്യാവായിരിക്കുന്നയെന്നൊടു യൊഗ്യമല്ലാത്തവ പറയരുതെന്നും പിന്നെയത്രയുമല്ലാ നിന്നുടെ ഗുരുവായ ശുക്രമഹൎഷിയുടെ പുത്രിയല്ലൊ ഞാനെന്നുടെ പിതാവെന്നെയൊരുത്തനു കൊടുത്താൽ പിന്നെയവനൊടുകൂടിയനുഭവിക്കയല്ലാതെ ദുർവൃത്തിയൊരുനാളും ചെയ്കയില്ലെന്നും ചൊല്ലി പിന്നെ രാജാവെനൊക്കിയറിയിപ്പുതും ചെയ്താൾ. കെൾക്ക മഹാരാജാവെ രാജ്യത്തിങ്കലാരാനുമെതാനുമൊരു നിൎമ്മൎയ്യാദം ചെകിൽ അതിനെയറിഞ്ഞു രാജാവു വെണമല്ലൊ ശിക്ഷ ചെവാനുമെന്നാൽ മഹാരാജാവെ നീയിതെന്നൊടു പറയുന്നതൊട്ടും യൊഗ്യമല്ലായെന്നു പറഞ്ഞു പൊവാന്തുടങ്ങിനാൾ അരയാകുന്ന കന്യാരത്നം. അതു കണ്ടു ദണ്ഡനാകുന്ന രാജാവും കാമൊന്മാദപരവശനായി പൊറുക്കരുതാതെ ചമഞ്ഞതുനെരം താനൊരു ദുർവൃത്തി ചെയ്യാതൊന്നെങ്കിലുമവളെ ഓടിച്ചെന്നണഞ്ഞു ബലാൽ പിടിച്ചനുഭവിപ്പാൻ തുടങ്ങുമതുകണ്ടു കന്യാരത്നം പെരിക ഭയപ്പെട്ടു ചൊൽവിതും ചെയ്താൾ. എന്തു രാജാവെ ദുഷ്കൎമ്മം ചെയ്യാൻ

തുടങ്ങാതെ പൊകയെന്നുമായതെന്നിയെ ദുഷ്കർമ്മംചെ യ്യുന്നുവെങ്കിൽ നിണക്കു നാശംവരും. ആയതുകൊണ്ടെ ന്നെ തീണ്ടാതെ പൊകയെന്നു ചൊല്ലി മുറയിട്ടുവ്വ ണ്ണമെയാശ്രമം നൊക്കിയൊടുന്ന കന്യരത്നത്തെയൊ ടിയണഞ്ഞു പൊക്കു മുട്ടിച്ചു അവളുടെയനുവാദം കൂ ടാതെ പിടിച്ചനുഭവിപ്പൂതും ചെയ്താൻ. പിന്നെത്ത ന്നുടെ മനൊഹിതം വന്നവളെ വിട്ടുപൊയി തന്നുടെ കൊയിലകംപുക്കി വസിപ്പൂതും ചെയ്താനിരാജാവും. പിന്നെ കന്യാരത്നമാന കലക്കിയ പൊയ്കയിൽ മയ ങ്ങിത്തളൎന്ന താമരപൊലെ ശൊഭകെട്ടു വാടിയ മുഖ ത്തൊടുംകൂടിക്കണ്ണുനീരാലും രുധിരത്താലും മൂടപ്പെട്ട ശരീരത്തൊടും കൂടച്ചെന്നു പിതാവാകിയ ശുക്രമഹ ൎഷിയെ മുറയിട്ടുവണ്ണമെ ചെന്നു ദണ്ഡനാകുന്ന രാജാ വു ബലാൽ തന്നെ പരിഭവിച്ച പ്രകാരമെല്ലാമറിയി പ്പൂതും ചെയ്താൾ. അതു കെട്ടു ശുക്രമഹൎഷിയും പെ രിക കൊപമുടയനായി ദണ്ഡനാകുന്ന രാജാവെശ്ശ പിപ്പൂതും ചെയ്തു ഇമ്മഹാപാപിയായി ദുഷ്ടനായി രിക്കുന്ന രാജാവുതാനും തന്നുടെ ബന്ധുക്കളുമമാത്യരും മന്ത്രിവൎഗ്ഗവുമെല്ലാവരും കൂടെ ദൈവെന്ദ്രൻ ചുഴിവൎഷ മായിരിക്കുന്ന അഗ്നിവൎഷം വൎഷിച്ചു ഭസ്മമായിപ്പൊ കയെന്നു ശപിച്ചു പിന്നെ തന്നുടെ പുത്രിയെ നൊക്കിയരുളിച്ചെയ്തു. മകളെ നിന്നെയിപ്പൊ ഴൊരുത്തൎക്കു കൊടുപ്പാനുമരുതല്ലൊ, അതുകൊണ്ടു നീ ഇവിടെയിരുന്നു പലകാലം തപസ്സു ചെയ്തു ശു ദ്ധയായാൽ പിന്നെ ഞാൻ നിന്നെ പുത്രിയായിസ്സംഗ്ര ഹിച്ചു യൊഗ്യനായിരിപ്പൊരു ഭൎത്താവിന്നു കൊടു

ക്കുന്നതുമുണ്ടെന്നരുളിച്ചെയ്തു മകളെയാശ്വസിപ്പിച്ചു പിന്നെയവിടെക്കൂടിയിരിക്കുന്ന മഹർഷിമാരെയും ബ്രാഹ്മണരെയും മറ്റുള്ള പ്രാണികളെയും വിളിച്ചരുളിച്ചെയ്തു ശുക്രമഹർഷി. എടൊ ബ്രാഹ്മണരെ മഹർഷിമുഖ്യന്മാരെ പ്രാണികളെ നാമെല്ലാരുമിവിടനിന്നു പൊടുന്നനവെ കുടിവാങ്ങിപ്പൊകണമല്ലെന്നാലിവിടെയിപ്പൊൾ നാശം വരുമെന്നരുളിയതുനെരമെല്ലാരുമായിക്കുടിവാങ്ങിപ്പൊയി ഗൊദാവരിതീരം പ്രാപിച്ചു കുടിയിരിപ്പുതും ചെയ്താർ. അവിടെ നിന്നിരുവടി പണ്ടു വനവാസം ചെയ്തിരുന്നുവല്ലൊയെന്നാലവിടെ ബ്രാഹ്മണരും മഹർഷിമാരും കുടിയെറുകയാൽ ജനസ്ഥാനമെന്ന പെരന്നുണ്ടായി. പിന്നെ ദെവെന്ദ്രൻ പൂഴിവർഷമായിരിക്കുന്ന അഗ്നിവർഷം വർഷിച്ചു ദണ്ഡനായിരിക്കുന്ന രാജാവെയും മന്ത്രികളെയും ബന്ധുക്കളെയും സ്വജനങ്ങളെയുമാകപ്പാടെ ഭസ്മമാക്കിച്ചെയ്വൂതും ചെയ്തു. എന്നാലമ്മഹർഷിയുടെ ശാപസംഗതിയാൽ നൂറുയൊജന നീളവിസ്താരമെല്ലാം പാഴായിപ്പൊവിതും ചെയ്തു. പിന്നെത്തന്നുടെ പുത്രി തപസ്സു ചെയ്യുന്നെടം പൂഴിവർഷം വർഷിക്കരുതെന്നരുളിയ സംഗതിക്കവിടെ വർഷിച്ചതുമില്ലായെന്നാലിന്നൂറുയൊജന വട്ടമായുള്ളെടം പക്ഷിമൃഗാദിയില്ലാത്ത വൻകാടായിപ്പൊവിതും ചെയ്തുയെന്നാലന്നു തുടങ്ങി ദണ്ഡനുടെ രാജ്യം മഹർഷിയുടെ ശാപകാരണമായി ദണ്ഡകാരണ്യമെന്ന പെരുമുണ്ടായിതെന്നരുളിച്ചെയ്തിതഗസ്ത്യഭഗവാൻ.

പിന്നെയുമരുളീതഗസ്ത്യഭഗവാൻ. കെൾക്ക മഹാരാജാവെ രഘുശ്രെഷ്ഠാ നാമെല്ലാരും കഥപുരാണങ്ങളും പറഞ്ഞു രസിച്ചു സുഖിച്ചിരിക്കകൊണ്ടു നെരം പൊയതറിഞ്ഞതുമില്ലാ. പാതി രാവായി കാലമിപ്പൊളതിന്നുള്ളൊരടയാളവും കെൾപ്പൊയാകാ രഘുശ്രെഷ്ഠാ. പക്ഷിയാദി മൃഗങ്ങൾ തുടങ്ങി സകല ജന്തുക്കളും കരലടങ്ങിയെന്നാലങ്ങിനെയല്ലൊയിപ്പൊൾ കാണാകുന്നതെന്നാലിനി നിദ്രയെക്കൊണ്ടനുഭവിക്കായെന്നു മഹഷിയരുളിച്ചെയ്യുക്കെട്ടു ചക്രവത്തിയും പള്ളിക്കുറപ്പിന്നെഴുന്നരുളി നിദ്രയെക്കൊണ്ടനുഭവിച്ചു പുലൎന്നവാറെ ജലാശയത്തെപ്രാപിച്ചു സ്നാനംചെയ്തു കമ്മങ്ങളും ചെയ്തൊടുക്കി മഹഷിയെച്ചെന്നു നമസ്കരിച്ചു തിരുവയൊദ്ധ്യാപുരി പുക്ക പൊകുന്നെന്നു ചക്രവത്തി തൊഴുതറിയിക്കക്കെട്ടു മഹഷിയും പ്രീതിപെട്ടു തെളിഞ്ഞ മാനസനായി അരുളിച്ചെയ്യുതും ചെയ്തു. കെൾക്ക മഹാരാജാവെ നിന്തിരുവടി തിരുവയൊദ്ധ്യാപുരിയെ പ്രാപിച്ചു പിതൃപൈതാമഹമാകുന്ന രാജ്യത്തെ പ്രാപിച്ചു അടുത്തവണ്ണം ധമ്മം പിഴയാതെ രാജ്യപരിപാലനംചെയ്ക മഹാരാജാവെയെന്നുമരുളി പിന്നെയുമരുളി മഹഷിമുഖ്യൻ. നിന്തിരുവടി രാവണാദി രാക്ഷസരെയും ബാലിയെയും വിരാധനെയും ഖരദൂഷണത്രിശിരസ്സുകളെയും മാരീചനെയും താടകയെയും കൊന്നു ദെവകളെയുമൃഷികളെയും ബ്രാഹ്മണരെയും അഴകുതായി രക്ഷിച്ചുവല്ലൊ ഭവാൻ. എന്നാൽ ധമ്മം ചെയ്യുമെടത്തെതാനും ചില പാപങ്ങൾ സമ്പാദിച്ചു പൊയെങ്കിലായതു പൊവാനുമായിക്കൊണ്ടു

തിരുവയൊദ്ധ്യാപുരിയെ പ്രാപിച്ചാലുടനശ്വമെധാദിയായുള്ള . യജ്ഞങ്ങളെച്ചെയ്കവെണം മഹാരാജാവെയെന്നു മഹൎഷിയരുളിച്ചെയ്യുക്കെട്ടു ചക്രവൎത്തിയും തെളിഞ്ഞ മാനസനായി അഗസ്ത്യഭഗവാനെയും മററുള്ള മഹൎഷിമാരെയും വലത്തുവെച്ചു നമസ്കരിച്ചു തൊഴുതു വിടകൊണ്ടു പുറപ്പെട്ടു പുഷ്പകവിമാനമെറി തിരുവയൊദ്ധ്യാപുരിയെ നൊക്കിയെഴുന്നരുളുവിതും ചെയ്തു. പിന്നെയംബരമാൎഗ്ഗെ പൊയി തിരുവയൊദ്ധ്യാപുരിയുടെ ഗൊപുരദ്വാരത്തിങ്കൽ ചെന്നു താണിതു വിമാനമപ്പൊൾ ചക്രവൎത്തിയും വിമാനത്തിന്മെൽ നിന്നിറങ്ങിയതുനെരം ശ്രീലക്ഷ്മണകുമാരനും ശ്രീഭരതമാരനും വസിഷ്ഠാദി മഹൎഷിമാരും സുമന്ത്രാദി മന്ത്രിവൎഗ്ഗവും മററു നഗരവാസികളിൽ സമ്മതരായുള്ള ജനവുമെല്ലാരും കൂടി ചക്രവൎത്തിയുടെ തിരുമുമ്പിലാമ്മാറു ചെന്നെതിരെററുകൊണ്ടെഴുന്നരുളിച്ചാസ്ഥാനമണ്ഡപത്തിലാമ്മാറകം പ്രാപിച്ചു പൊന്മയമായി വിചിത്രമായിരിക്കുന്ന സിംഹാസനത്തിന്മെൽ ചെന്നിരുന്നരുളി ശ്രീരാഘവശ്ചക്രവൎത്തിയും. പിന്നെ മഹാരാജാവും ശ്രീലക്ഷ്മണകുമാരനെയും ശ്രീഭരതനെയുമണയക്കൊണ്ടുടനരുളിച്ചെയ്തു ചക്രവൎത്തിയും. കെൾപ്പിനെടൊ ഭ്രാതാക്കന്മാരെ ഞാനൊരു കാൎയ്യം നിരൂപിച്ചിരിക്കുന്നതുമെന്നാലതു നിങ്ങളിരിവരുംകൂടി നിരൂപിച്ചു ചൊല്ലവെണമെന്നാലായതു ചെയ്യണമെന്നൊ ചെയ്യെണ്ടായെന്നൊ എന്നാലതു നിരൂപിച്ചു ചൊല്ലവെണമെന്നു ചക്രവൎത്തിയരുളിച്ചെയ്യുക്കെട്ടു തൊഴുതുണൎത്തിച്ചാൻ ഭരതകുമാരൻ. കെൾക്ക മഹാരാജാ

വെ രാജസൂയം ചെയ്യുന്നെരം പലരെ വെട്ടിക്കൊന്നു വെണമല്ലൊ രാജസൂയംചൈവാനെന്നും പിന്നെ മണ്ഡലാധിപന്മാരായ രാജാക്കന്മാരൊടു കലഹിച്ചു ജയിക്കെണ്ടുമവരെ ജയിക്കയുമാട്ടിക്കളെയെണ്ടുമവരെയാട്ടിക്കളെഞ്ഞും തിറകൊണ്ടു വെണമല്ലൊ രാജസൂയം ചൈവാനെന്നും പിന്നെ ചതുസ്സാഗരത്തിന്നകത്തുള്ള രാജാക്കന്മാരെല്ലാം നമുക്കു കപ്പം തന്നടിമ ചൊല്ലിയിരിക്കുന്നല്ലൊയെന്നാലായതും നിന്തിരുമനസ്സിലുണ്ടല്ലൊ പിന്നെയെങ്ങനെ ബന്ധുജനത്തെ വെട്ടിക്കൊല്ലുന്നു മഹാരാജാവെയെന്നുമെന്നാലെങ്ങിനെ ചെയ്യുന്നെന്നു ശ്രീ ഭരതകുമാരൻ തൊഴുതറിയിക്കക്കെട്ടു മഹാരാജാവുമതിങ്കൽ ബുദ്ധിചെന്നു പരമാത്ഥമാകുന്നു ഭരതൻ പറഞ്ഞതുമെന്നാലതു നിൽക്ക മറ്റൊന്നു നാമൊരു യജ്ഞം ചൈവൂതെന്നു നിരൂപിച്ചു ചൊല്ലുവിനെന്നരുളിച്ചെയ്യക്കെട്ടു ചക്രവത്തിയെത്തൊഴുതുണത്തിനാൻ ലക്ഷ്മണകുമാരൻ. സവ്വപ്രായശ്ചിത്തമായിരിപ്പൊന്നല്ലൊ അശ്വമെധം ബ്രഹ്മഹത്യാദൊഷം പൊവാനെന്നും പിന്നെ അശ്വമെധത്തൊടൊത്ത പുണ്യമില്ലെന്നു ഞാൻ കെട്ടിരിക്കുന്നുയെന്നാലായതു ചെയ്യണമെന്നു ഞാൻ നിരൂപിച്ചിരിക്കുന്നു. മുന്നം നിന്തിരുവടി വനവാസം ചൈവാനെഴുന്നരുളിയ നാളടിയനും കൂടപ്പൊന്നെനല്ലൊ. അന്നു ജനസ്ഥാനത്തു നാം വസിക്കുമതു കാലം മഹഷിവഗ്ഗമടിയത്തൊടൊരൊ കഥയരുളിച്ചെയ്തു കെട്ടപ്പുണ്ടു ഞാനായതെന്തെന്നാൽ പണ്ടു വൃത്രനെന്നൊരു അസുരശ്രെഷ്ഠൻ ഉളവാവിതും ചൈതാനെന്നാലവന്റെ ശരീരനീളവിസ്താരം മുന്നൂറയൊജന നീളമുണ്ടു പിന്നെ നൂറയൊജനയകലമുണ്ടു

താനും. അങ്ങിനെയിരിക്കുന്ന അസുരശ്രെഷ്ഠനെക്കൊ
ന്നു ദെവരാജാവിന്ദ്രൻ. അതിനാലെ ദെവരാജാവിന്നു
ബ്രഹ്മഹത്യാദൊഷം സമ്പാദിക്കകൊണ്ടവനശ്വമെധം
ചെകയാൽ ബ്രഹ്മഹത്യാദൊഷം കെട്ടുവിതുംചെയ്തു
യെന്നിപ്രകാരമരുളിച്ചെയ്തു മഹഷിവഗ്ഗമെന്നൊടെ
ന്നു ശ്രീലക്ഷ്മണകുമാരനറിയിക്കക്കെട്ടരുളിച്ചെയ്തു ച
ക്രവത്തി. വത്സാ ലക്ഷ്മണാ വൃദ്ധൻ ദെവെന്ദ്രനവനെ
ക്കൊന്നപ്രകാരവും ദെവരാജാവശ്വമെധം ചെയ്തപ്ര
കാരവുമതിനാലെയവന്നു ബ്രഹ്മഹത്യാദൊഷം പൊ
യപ്രകാരം നീ കെട്ടവണ്ണമെ വിസ്താരെണ
ചൊല്ലുകെന്നു ചക്രവത്തിയരുളിച്ചെയ്യക്കെട്ടു തൊഴുതു
ണത്തിനാൻ ശ്രീലക്ഷ്മണകുമാരൻ. പണ്ടു കൃതയുഗാ
ദികാലത്തു വൃത്രനെന്നൊരസുരരാജാവുളനാവിതും
ചൈതാൻ. അവൻ നൂറ യൊജനയകലവും മുന്നൂറ
യൊജന നീളവുമുള്ളൊരുത്തനവനസുരയൊനിയിൽ
പിറന്നൊരു ദൊഷമെയവനുള്ളുതാനും. പിന്നെയവ
നന്നു തുടങ്ങിയെല്ലാനാളും ധമ്മത്തിലെ ബുദ്ധിചെല്ലു
വിതും ചെയ്യുമെന്നാലധമ്മത്തിലൊരുനാളും ബുദ്ധി
ചെല്ലുകയുമില്ലാ. പിന്നെയവൻ നിരൂപിച്ചാൻ സക
ലപുരുഷാത്ഥത്തെസ്സാധിക്കണമെങ്കിൽ തപസ്സുകൊ
ണ്ടെ സാധിക്കാവുവെന്നു നിണ്ണയിച്ചു പിന്നെ ജ്ഞാന
വുമുണ്ടായി ജ്ഞാനത്തിങ്കൽനിന്നു വിജ്ഞാനമുണ്ടായി
വിജ്ഞാനത്തിൽനിന്നു അടക്കമുണ്ടായി. ആയതെ
ങ്ങിനെയെന്നു, നല്ലതിതെന്നും നന്നല്ലായിതെന്നുമറി
യുന്നതല്ലൊ ജ്ഞാനമാകുന്നതും പിന്നെ നല്ലതിനെ
ച്ചെയ്തു കൊള്ളുന്നതും നല്ലതല്ലാതകമ്മമൊരിക്കലു
മൊരുനാളും ചെയ്യാതൊഴിച്ചു കൊള്ളുന്നതല്ലൊ വി

ജ്ഞാനമാകുന്നതു. പിന്നെ രാഗദ്വെഷപൈശൂന്യാദികളും ഡംഭം സ്വാച്ഛന്ദവും വനിതാംഗനമാരൊടു കൂടയുള്ളനുഭവമിവയൊന്നും നമുക്കില്ലാ അനിത്യമായുള്ളവയുമില്ലായെന്നാൽ തപസ്സൊന്നുകൊണ്ടെ ഇഹലൊകപരലൊകത്തിന്നു നല്ലതെന്നും പിന്നെ അടക്കമായതവയെന്നും നിനച്ചു തപസ്സുകൊണ്ടുവെണം സകലപുരുഷാൎത്ഥത്തെസ്സാധിപ്പാനെന്നു നിൎണ്ണയിച്ചു പൊയി ഹിമവാൻ പൎവ്വതത്തിന്റെ താഴ്വരയിൽ ചെന്നു തപസ്സുചെവാൻ തുടങ്ങുമതുനെരം വൃത്രനും നിരൂപിപ്പതും ചെതാൻ. എല്ലാനാളും ദെവകളെ രക്ഷിപ്പാനായിക്കൊണ്ടു അസുരകളെയും രാക്ഷസരെയും കൊല്ലുകല്ലൊ സകലലൊകശരണ്യനാകുന്ന വിഷ്ണുഭഗവാൻ തന്റെ ശീലമെന്നാലവൻ തിരുവടിയെക്കുറിച്ചു തപസ്സുചെയ്യുന്നെന്നു നിരൂപിച്ചു വിഷ്ണുഭഗവാന്റെ ശ്രീപാദാരവിന്ദങ്ങളെ സ്മരിച്ചു പഞ്ചാഗ്നിമദ്ധ്യസ്ഥനായി പലപല പതിനായിരം സംവത്സരം കൊടുതായ തപസ്സുചെതു വസിച്ചാൻ വൃത്രൻ. അക്കാലത്തു സകലലൊകശരണ്യനാകുന്ന വിഷ്ണുഭഗവാൻ വൃത്രന്റെ തപസ്സിന്മഹിമകണ്ടു അവന്റെ മുമ്പിലാമ്മാറ പ്രത്യക്ഷനായി അരുളിച്ചെയ്വതുംചെതു. എന്തു വൃത്രനായുള്ളൊവെ എന്തു കാംക്ഷിച്ചു തപസ്സു ചെയ്യുന്നെന്നുമായതിനെപ്പറഞ്ഞാലതുതരുന്നുണ്ടെന്നും വിഷ്ണുഭഗവാനരുളിച്ചെയ്യുക്കെട്ടു വൃത്രനും തൊഴുതറിയിപ്പതും ചെതാൻ. ഭഗവാനെ ത്രൈലൊക്യവാസികളിൽവെച്ചെല്ലായിലും പ്രധാനമായിരിപ്പൊനല്ലൊ ദെവരാജാവിന്ദ്രനെന്നാലവനെപ്പിഴക്കി ഞാൻ ത്രൈ

ലൊക്യനാഥനായിരിക്കുന്ന ഇന്ദ്രനായി സ്വൎഗ്ഗത്തിൽ വാഴുവാനുള്ള വരമനുഗ്രഹിച്ചരുളവെണം ഭഗവാനെ യെന്നു തൊഴുതറിയിച്ചാൻ വൃത്രനാകുന്ന അസുരൻ. അതു കെട്ടരുളിച്ചെയ്തു വിഷ്ണുഭഗവാൻ. കെൾക്ക നീ അസുരശ്രെഷ്ഠാ ഇതിന്മുന്നമൊരുത്തരുമിപ്രകാരമുള്ള തപസ്സു ചെയ്തതുമില്ലാ. ഞാൻ ഒരുത്തൎക്കും വരം കൊടുത്തിട്ടുമില്ലാ. ഭഗവാൻ ശ്രീകൈലാസവാസി യെസ്സെവിച്ചാൽ വരം തരുമെന്നരുളിച്ചെയ്തുകെ ട്ടു തൊഴുതു പിന്നെയുമറിയിച്ചാൻ വൃത്രാസുരൻ. ഭക്തവത്സലനായുള്ളൊരു ഭഗവാനെ പത്മനാഭാ പ രംപുരുഷൊത്തമാ നിന്തിരുവടിയെല്ലാനാളും രാക്ഷ സരെയു മസുരകളെയു മടങ്ങക്കൊല്ലുവൊരുത്തനല്ലൊ ദെവകൾക്കു വെണ്ടീട്ടെന്നാലായതു പൊലെയെന്ന യും കൊല്ലല്ല ഭഗവാനെയെന്നീവണ്ണം അസുരശ്രെഷ്ഠ നണത്തിക്കെട്ടു ഭഗവാൻ പന്നഗശായിയുമരുളിച്ചെ തിതതുനെരം. ഞാൻ നിന്നെക്കൊല്ലുന്നില്ലെന്നരുളി ച്ചെയ്തു വരത്തെയുമനുഗ്രഹിച്ചു മറഞ്ഞരുളുവിതും ചെയ്തു വിഷ്ണുഭഗവാൻ. പിന്നെ വൃത്രാസുരൻ പത്മ യൊനിയാകുന്ന ചതുൎമ്മുഖനെക്കുറിച്ചു പഞ്ചാഗ്നിമ ദ്ധ്യസ്ഥിതനായി കൊടുതായ തപം തുടങ്ങിനാൻ വൃത്രൻ. അതുനെരം ബ്രഹ്മന്തിരുവടിയും വൃത്രന്റെ തപൊമഹിമ കണ്ടു പെരിക പ്രീതിപെട്ടു സന്തൊ ഷിച്ചു വൃത്രനു ചെന്നു വരം കൊടുക്കണമെന്നു നിന ച്ചിരിക്കുമതുകാലം വൃത്രന്റെ കഠൊരമായിരിക്കുന്ന തപസ്സുകണ്ടു സപ്തപൎവ്വതങ്ങളും സപ്തസമുദ്രങ്ങളും പൃ ഥിവിയും അന്തരീക്ഷം സ്വൎഗ്ഗംപാതാളമിവയെല്ലാം

ഝടുതി കീഴ്ശൽ ഇളകിമറിയുമെന്നു നിണ്ണയിച്ചു അതു കണ്ടു ദെവകളും ദെവരാജാവും പെരിക ഭയപ്പെട്ടുയെന്നുടെയിന്ദ്രത്വം പറിച്ചുപൊകുമെന്നുറച്ചു ഇന്ദ്രത്വം പറിച്ചുപൊകാഴ്വാനും ബ്രഹ്മന്തിരുവടി വെളിച്ചപ്പെട്ടു വരം കൊടാഴ്വാനുമെന്തൊരുപായമുള്ളതെന്നു നിരൂപിച്ചു പിന്നെയും നിരൂപിച്ചു. വിഷ്ണുഭഗവാനല്ലൊ നമ്മെയാപത്തിങ്കൽനിന്നു രക്ഷിക്കുന്നതെന്നാൽ വിഷ്ണുഭഗവാനെക്കൊണ്ടു കൊല്ലിക്ക വൃത്രനെയെന്നുറച്ചു ദെവകളൊടും കൂട പൊടുങ്ങനവെ ശ്രീപാലാഴിതീരത്തെ പ്രാപിച്ചു വിഷ്ണുഭഗവാനെ സ്തുതിക്കത്തുടങ്ങിനാരിന്ദ്രാദിദെവകൾ. അതുനെരം വിഷ്ണുഭഗവാനും ഇന്ദ്രാദിദേവകൾ. വന്നു തന്തിരുവടിയെ സ്തുതിക്കുന്നതറിഞ്ഞു പൊടുങ്ങനവെ ദെവകളുടെ മുന്നിലാമ്മാറെഴുന്നരുളുവിതും ചെയ്തു. അതുനെരം ദെവരാജാവും വിഷ്ണുഭഗവാനെ വലത്തുവെച്ചു നമസ്കരിച്ചു തൊഴുതപ്രകാരമെനിന്നറിയിപ്പുതും ചൈതാൻ. ഭഗവാനെ ഭക്തവത്സനായുള്ളൊവെ ഞങ്ങൾക്കെതൊന്നമൊരാപത്തുണ്ടാകുമതുനെരം നിന്തിരുവടിയല്ലൊ അതിങ്കൽനിന്നു കരയെററിക്കൊള്ളുമതെന്നാൽ ഇപ്പൊളൊരു മഹാനാകുന്ന ആപത്തുണ്ടായിരിക്കുന്നു; ആയതെന്തെന്നാൽ വൃത്രനെന്നൊരു മഹാസുരനെന്നെപ്പിഴുക്കി സ്വഗ്ഗത്തെ പ്രാപിച്ചുകൊള്ളുണമെന്നു നിണ്ണയിച്ചു ബ്രഹ്മന്തിരുവടിയെക്കുറിച്ചു തപസ്സുചെയ്യുന്നൊനെന്നാൽ ബ്രഹ്മന്തിരുവടിയുമവന്നു വരംകൊടുക്കുംമുന്നമെ വൃത്രനെക്കൊന്നു ഞങ്ങളെ രക്ഷിച്ചരുളവെണം ഭഗവാനെയെന്നു ദെവെന്ദ്രനറിയിക്കക്കെട്ടു അരുളി

ച്ചെതിതു വിഷ്ണുഭഗവാൻ. ഞാൻ വൃത്രനെക്കൊല്ലുന്നി ല്ലെന്നു വരം കൊടുത്തെനതുകൊണ്ടു അവനെ ഞാൻ കൊല്ലുന്നതൊട്ടും യൊഗ്യമല്ലായെങ്കിലൊ ഞങ്ങളെ രക്ഷിപ്പാനാരുള്ളതെന്നും പിന്നെയെന്നുടെ ഇന്ദ്രത്വം പിഴുങ്ങിപ്പൊകുമാറല്ലൊ ഇരിക്കുന്നെന്നു നിനച്ചു നി ങ്ങൾ ഭയപ്പെടെണ്ടാ. വൃത്രനെക്കൊല്ലുവാനൊരുപാ യം ഞാനുണ്ടാക്കിത്തരുന്നതുമുണ്ടു. എന്നാലെന്നുടെ ചക്രംകൊണ്ടു മൂന്നു കൂറിട്ടൊരു കൂറ ദെവെന്ദ്രനു കൊ ടുത്തു രണ്ടാമതൊരു കൂറവനുടെ വജ്രത്തിന്മെലുമാക്കി പിന്നെ വൃത്രൻ മരിച്ചു വീഴുമ്പൊൾ ഭൂമി താങ്ങിക്കൊ ള്ളരുതല്ലൊയെന്നാലതു ഹെതുവായി ഒരു കൂറ ഭൂമി യിലുമാക്കി വൃത്രനെക്കൊല്ലുവാനയക്കുന്നുണ്ടെന്നരുളി ച്ചെയ്തു വിഷ്ണുഭഗവാൻ തന്നുടെ ശക്തികൊണ്ടംശിച്ചു ദെവരാജാവിന്നും കൊടുത്തൊരു കൂറവൻെറ വജ്രത്തി ന്മെലുമാക്കിയൊരു കൂറ ഭൂമിക്കും കൊടുത്തരുളി വിഷ്ണു ഭഗവാൻ. നീ ചെന്നവനുടെ ശിരസ്സറുത്തു നിന്നുടെ വിഷമം തീൎക്കായെന്നരുളിച്ചെയ്തയച്ചതുനെരമിന്ദ്ര നും പെരിക ഭക്തിയൊടുമഹങ്കാരം വൎദ്ധിച്ചു പിന്നെ വജ്രമെടുത്തുയൎത്തിപ്പിടിച്ചു ഐരാവതൊപരികരയെ റി പൊടുങ്ങവെ വൃത്രൻ തപസ്സു ചെയ്യുന്നെടം പ്രാ പിച്ചു വൃത്രനുടെ മൂൎദ്ധാവിങ്കൽ വജ്രത്തെ പ്രയൊഗി പ്പതും ചെയ്തു ദെവരാജാവിന്ദ്രൻ. അതുനെരമിന്ദ്ര നും നിരൂപിച്ചു ഞാനിപ്രയൊഗിച്ച വജ്രംകൊണ്ടവ ന്മരിയാഞ്ഞിൽ മഹാപൎവ്വതാകാരകായനായിരിക്കുന്ന അവൻ വന്നെന്നെ വധിക്കുമെന്നാലതിന്മുന്നമെ പൊ കണമെന്നു നിൎണ്ണയിച്ചു ഭയപ്പെട്ടു ഐരാവതത്തൊടും

കൂടെയൊളിച്ചു പൊയി ദെശാന്തരത്തെ പ്രാപിച്ചാൻ ദെവരാജാവിന്ദ്രൻ. അപ്പൊഴുതു വജ്രം ചെന്നു വൃത്രന്റെ മൂൎദ്ധാവു പിളൎന്നു ചെന്നകത്തു പുക്കി പ്രാണങ്ങളെയും പറിച്ചുകൊണ്ടു ദെവരാജാവിന്റെ കൈയിൽ ചെന്നു പുക്കിതു വജ്രവുമതുനെരം വജ്രമെറ്റു പൎവ്വതാകാരകായനാകിയ വൃത്രൻ മരിച്ചു ഭൂമിയിലാമ്മാറു വീഴുവിതും ചെയ്താൻ. പിന്നെ വൃത്രനാകുന്ന അസുരൻ പെരിക ധൎമ്മിഷ്ഠനാകകൊണ്ടും തപസ്വിയാകകൊണ്ടും അവൻപൊക്കൽനിന്നു പുറപ്പെട്ടു ബ്രഹ്മഹത്യാദൊഷം പുറപ്പെട്ടു ചെന്നു ദെവെന്ദ്രനെച്ചെന്നു പീഡിപ്പിതും ചെയ്തു. അതു കാരണമായി ദെവരാജാവും നിശ്രീകനായി സ്വൎഗ്ഗത്തിലിരിക്കരുതാതെ നിന്ദ്യനായി പെരിക ദുഃഖിച്ചു പിന്നെയൊരു കഴിവില്ലാഞ്ഞു ചൊടുങ്ങവെ ശ്രീപാലാഴിച്ചെന്നു വിഷ്ണുഭഗവാനെക്കണ്ടറിയിപ്പുതും ചെയ്താൻ. സ്വാമി, വൃത്രനെക്കൊന്ന കാരണമായി ബ്രഹ്മഹത്യാദൊഷം വന്നെന്നെപ്പെരികപ്പീഡിച്ചു സ്വൎഗ്ഗത്തിലുമെങ്ങുമെയിരിക്കരുതാതെ ചമഞ്ഞതുകൊണ്ടു ബ്രഹ്മഹത്യാദൊഷം കെടുവൊരുപായത്തെയരുളിച്ചെയ്യെണം ഭഗവാനെയെന്നു ദെവരാജാവറിയിക്കക്കെട്ടു ദെവരാജാവൊടരുളിച്ചെയ്തു വിഷ്ണുഭഗവാൻ. എല്ലാ പാപങ്ങളിലുംവെച്ചു പ്രധാനമായിരിക്കുന്ന പാപം ബ്രഹ്മഹത്യാദൊഷം പിന്നെയെല്ലാ ധൎമ്മങ്ങളിലുംവെച്ചു പ്രധാനമായിരിക്കുന്നതശ്വമെധമെന്നാലായതുകൊണ്ടു് ബ്രഹ്മഹത്യാദൊഷം പൊവാൻ സൎവ്വപ്രായശ്ചിത്തമായി അശ്വമെധയജ്ഞം

ചെയ്തു ബ്രഹ്മഹത്യാദൊഷവും മററുള്ള പാപ
ങ്ങളും കളഞ്ഞു പുണ്യഫലത്തെയനുഭവിക്കയെന്നരു
ളിച്ചെയ്തു മറഞ്ഞരുളി വിഷ്ണുഭഗവാൻ. അതുനെരം
ദെവരാജാവും സ്വൎഗ്ഗത്തിൽവന്നു ദെവകളെയും മഹ
ൎഷിമാരെയും ബ്രാഹ്മണരെയും വരിച്ചുകൊണ്ടശ്വമെ
ധമടുത്തവണ്ണം ചെയ്തൊടുക്കിയതുനെരം ദെവരാജാ
വിനെ പിടിച്ച ബ്രഹ്മഹത്യാപാപമവിടെ നിന്നുകൂ
ടായ്കകൊണ്ടു വെളിപ്പെട്ടു ചൊല്ലുവിതും ചെയ്താൻ.
ദെവകളെ നിങ്ങളശ്വമെധം ചെയ്കകൊണ്ടെനിക്കു
ദെവെന്ദ്രനൊടടുപ്പാനരുതാതെയായി വന്നുവല്ലൊയെ
ന്നാലെനിക്കിരിപ്പാനൊരാശ്രമമുണ്ടാക്കിത്തന്നാലവി
ടെ വസിക്കയും ചെയ്യാം. എനിക്കു മറെറാരുത്തിൽ
പൊറുപ്പാനരുതായ്കയുമുണ്ടുതാനുമതുകെട്ടു ദെവകളുംനി
രൂപിച്ചു ബ്രഹ്മഹത്യാദൊഷംകൊണ്ടു നാലു കൂറിട്ടൊ
രു കൂറു നദിയിലിട്ടു ചൊൽവിതും ചെയ്താർ. വ
ൎഷം നാലു ദിക്കിലും മഴപെയ്തു പെരുവെള്ളം കയ
റി മിട്ടാൽ കവിഞ്ഞൊഴുകുമതുനെരമാവെള്ളത്തിൽ
പെരിക നീന്തിക്കുളിക്കുന്നവരെ പിടിച്ചു കൊൾ
കയെന്നും പിന്നെയൊരു കൂറു തീണ്ടായിരുന്ന സ്ത്രീ
കൾക്കു കൊടുത്തവരൊടുകൂടി മൂന്നുനാൾ വസിക്കയെ
ന്നുമന്നവരൊടുകൂടി രമിക്കുന്ന പുരുഷനെ പിടി
ച്ചൊളണമെന്നും പിന്നെയൊരു കൂറു ബ്രാഹ്മണരെ
ക്കൊല്ലുന്നൊരെ പിടിച്ചൊളണമെന്നും പിന്നെ
യൊരു കൂറുള്ളതു ഭൂമിയിലുമാക്കിച്ചൊല്ലുവിതും ചെ
യ്തു ഭൂമിയൊരു കാൎയ്യം കൂടാതെ കൊത്തിപ്പുണ്ണാക്കുന്നവ
രെ പിടിച്ചൊളണമെന്നുമെന്നാലിന്നാലു പെരെയും

പീഡിച്ചവരൊടുകൂടിക്കളിച്ചു രമിച്ചു സുഖിക്കയെന്നതു കെട്ടു ബ്രഹ്മഹത്യാപാപവും ദെവെന്ദ്രനെ വിട്ടു പൊവിതും ചെയ്താൻ. അതുനെരം ദെവെന്ദ്രനും പണ്ടെപ്പൊലെ സ്വൎഗ്ഗത്തിൽ സുഖിച്ചു ത്രൈലൊക്യനാഥനായി വസിപ്പൂതും ചെയ്താൻ.

എന്നിപ്രകാരം ശ്രീലക്ഷ്മണകുമാരൻ തൊഴുതറിയിക്കക്കെട്ടു ശ്രീരാഘവശ്ചക്രവൎത്തിയും തെളിഞ്ഞമാനസനായി അരുളിച്ചെയ്യൂതും ചെയ്തു. ഞാനൊരശ്വമെധം ചെയ്യണമെന്നു നിൎണ്ണയിച്ചിരിക്കുന്നെൻ ഭ്രാതാക്കന്മാരെയെന്നുമെന്നുടെ ലക്ഷ്മണാ നീയിച്ചൊന്നതു കെട്ടെനിക്കിപ്പൊഠം തൊന്നീതൊരു വ്യാഖ്യാനമെന്നൊടു വസിഷ്ഠമഹൎഷിയരുളിച്ചെയ്തിതു എന്നാലശ്വമെധത്തിന്നുടെ മഹിമ കെട്ടിരിക്കുന്നു ഞാനായതെപ്രകാരമെന്നാലായതുവും കെഠംക്ക ഭ്രാതാക്കന്മാരെ. പണ്ടു ദമനനെന്നു പ്രസിദ്ധനായിരിപ്പൊരു പ്രജാപതിയുളവായാനവന്നുമൊരു പുത്രനമുളവായാനവൻ പെരിക ധൎമ്മിഷ്ഠനായിരിപ്പൊരുത്തനവന്വ്വിരാജാവു വാൽഹികമെന്നൊരു നഗരം ചമച്ചു കൊണ്ടവിടെയഭിഷിക്തനായടുത്തവണ്ണമെ രാജ്യപരിപാലനം ചെയ്തു ബന്ധുക്കളൊടും ബാന്ധവന്മാരൊടും അമാത്യരൊടുംകൂടിസ്സുഖിച്ചു വസിപ്പൂതും ചെയ്താൻ. പിന്നെയിളനാകുന്ന രാജാവും നായാടണമെന്നു നിൎണ്ണയിച്ചു ഹിമവാൻ പൎവ്വതത്തിന്നുടെ താഴ്വരയെ പ്രാപിച്ചു മാനും പന്നി സിംഹം വ്യാഘ്രമാദിയായുള്ളവയെക്കൊൽകയെന്നു നിനച്ചു ചെന്നു

നായാടത്തുടങ്ങുവിതും ചെതാൻ. അക്കാലത്തു സകലലൊകമംഗല്യാംഗസമ്പന്നനാകിയ ശ്രീമഹാദെവന്തിരുവടിയും സകലലൊകജനനിയാകുന്ന ശ്രീപാവ്വതിദെവിയൊടുംകൂടിയവ്വനത്തിൽ പ്രാപിച്ച മഹാമൈഥുനവ്യാപാരത്തെച്ചെയ്തു രമിക്കുന്ന കാലത്തു ശ്രീപാവ്വതിദെവിയരുളിച്ചെയ്താളല്ലൊ. ഞാനമെന്നുടെ ഭത്താവുമിവിടനിന്നു പൊകുംമുന്നമെ യാവനൊരുത്തനെങ്കിലുമിവിടെ വന്നുവെങ്കിലപ്പൂഴവൻ സ്ത്രീരൂപമായിപ്പൊകയെന്നു ശപിച്ചരുളുവിതും ചെതാൾ. അതുകാലമിളനാകുന്ന രാജാവുമതറിയാതെ അവിടെ പാക്കൈതുവായി പുരുഷൻ പൊയി സ്ത്രീരൂപമാവിതും ചെതാൻ. പിന്നെയതുയുമല്ലാതന്നൊടുകൂടി വന്ന പുരുഷരെല്ലാവരും സ്ത്രീരൂപമായിപ്പൊവിതും ചെതാർ. അക്കാലം ശ്രീമഹാദെവന്തിരുവടിയുടെ മൈഥുനാവസാനത്തിങ്കൽ സുബ്രഹ്മണ്യനുളവാവിതും ചെതാൻ. പിന്നെയിളനാകുന്ന രാജാവും സ്ത്രീരൂപമായി പെരിക ദുഃഖിച്ചു നിരൂപിപ്പുതും ചെതു, ഞാനിപ്പാപത്തിൽനിന്നു കരെറണമെങ്കിൽ ശ്രീമഹാദെവന്തിരുവടിയെക്കുറിച്ചു തപസ്സു ചെയ്യണമെന്നു നിണ്ണയിച്ചു തപസ്സു ചെതു തുടങ്ങുവിതും ചെതാൻ. അക്കാലത്തിളനുടെ തപൊമഹിമ കണ്ടു ശ്രീമഹാദെവന്തിരുവടിയും പ്രത്യക്ഷനായി അരുളിച്ചെയ്യുതും ചെതു. എന്തു മഹാരാജാവെയെന്നാൽ വെണ്ടുവൊന്നെന്നാലതു ചൊല്ലുകെന്നരുളിച്ചെയ്തു ശ്രീമഹാദെവന്തിരുവടി. അതു കെട്ടു തൊഴുതുണത്തിനാൻ ഇളനാകുന്ന രാജാവും. എന്തു ഭഗവാനെ പുരു

ഷനായിരിക്കുന്ന ഞാനിപ്പൊളൊരു സ്ത്രീരൂപമായി
പ്പൊയിരിക്കുന്നുമെന്നാലെന്നുടെ സ്ത്രീരൂപം കളഞ്ഞു
മുന്നെപ്പൊലെ പുരുഷനായിരിക്കുന്ന രൂപത്തെയനു
ഗ്രഹിച്ചരുളവെണം ഭഗവാനെയെന്നിളനാകുന്ന രാജാ
വു തൊഴുതറിയിക്കക്കെട്ടു അരുളിച്ചെയ്തു ശ്രീമഹാദെ
വന്തിരുവടി. എന്തു മഹാരാജാവെ ഈ വനത്തിൽ
വന്ന പുരുഷന്മാരാരെങ്കിലും സ്ത്രീരൂപമായിപ്പൊകയെ
ന്നു ശപിച്ചാൾ ശ്രീപാൎവ്വതീദെവിയെന്നാലവൾ വെ
ണം വരം തരുവാനെന്നുമെന്നാലെല്ലതല്ലെന്നും പിന്നെ
മറെറതാനും വെണ്ടുന്നതിനെച്ചൊല്ലിയാൽ വരം ത
രുവാനും കുറവില്ലെന്നു ശ്രീപരമെശ്വരന്തിരുവടിയരു
ളിച്ചെയ്യക്കെട്ടു ശ്രീപാൎവ്വതീദെവിയെ തൊഴുതു നമ
സ്കരിച്ചു പുരുഷരൂപത്തെയൎത്ഥിച്ചാനിളനാകുന്ന രാ
ജാവും. അല്ലയൊ ത്രൈലൊക്യനാഥയായുള്ളൊരു
മഹാദെവിയെന്നുടെ സ്ത്രീരൂപത്തെക്കളഞ്ഞു പുരുഷ
രൂപത്തെയനുഗ്രഹിച്ചരുളവെണം ദെവിയെന്നു തൊ
ഴുതറിയിക്കക്കെട്ടടനരുളിച്ചെയ്തു ശ്രീപാൎവ്വതീദെവി
യും കെൾക്ക മഹാനുഭാവനായുള്ളൊരു രാജാവെയെ
ന്നുടെ ഭൎത്താവാകിയ ശ്രീമഹാദെവന്തിരുവടിയും ഞാ
നുമൊന്നുതന്നെയല്ലൊ എന്നാൽ ഞാൻ പാതി വരം
തരികയും ചെയ്യാമായതെങ്ങിനെയെന്നാലായതും പ
റയുന്നുണ്ടു താനും. മുപ്പതുനാൾ സ്ത്രീരൂപമായിരിക്ക
പിന്നെ മുപ്പതുനാൾ പുരുഷരൂപമായിട്ടുമിരിക്ക. പി
ന്നെയുമങ്ങിനെ പിന്നെയുമങ്ങിനെയൂഴമിട്ടു തിങ്ങൾ
തിങ്ങൾ തൊറും സ്ത്രീപുരുഷനായിരിക്ക. പിന്നെ
സ്ത്രീയായിരിക്കുന്നനാൾ ഞാനിളനാകുന്ന രാജാവെന്ന

റിയാതെ പൊകയെന്നും പിന്നെ മുപ്പതു നാൾ പുരു ഷരൂപമായിരിക്കുന്ന നാൾ ഞാൻ മുന്നം സ്ത്രീരൂപമായിരുന്നുവെന്നുള്ളതറിയാതെ പൊകയെന്നുമരുളി പിന്നെമറഞ്ഞരുളിശ്രീപാൎവ്വതിദെവിയും ശ്രീപരമെശ്വരന്തിരുവടിയും. പിന്നെയിളൻ പൊയി ഇളയെന്ന നാമമുടയവളായി ത്രൈലൊക്യമൊഹിനിയായിരിപ്പൊരു രൂപത്തെയുടയവളായി പിന്നെത്തന്നുടെ പരിവാരജനമെല്ലാം സ്ത്രീരൂപമായി വനത്തിൽ വസിപ്പതും ചെതാർ. പിന്നെ മറവുള്ള മാസത്തിലിളനാകുന്ന രാജാവായിത്തന്നുടെ പരിവാരജനവും പുരുഷരൂപമായവലംബിച്ചുടനെല്ലാരുമായിസ്സുഖിച്ചു വസിച്ചു ങ്ങിനെ പലകാലം ചെന്നെടമൊരുനാൾ ആ വനത്തിൽ ദിവ്യമായിരിപ്പൊരു സരസ്സങ്ങതിലിറങ്ങി കുളിപ്പാനായിക്കൊണ്ടു തന്നുടെ സഖിമാരായ തൊഴിമാരൊടുമൊത്തു കുളിക്കുന്നെരം ചന്ദ്രന്നുടെ പുത്രനാകിയ ബുധനുമസ്സരസ്സിലിറങ്ങി സ്നാനംചെവാനായിക്കൊണ്ടു ചെന്നിറങ്ങി കുളിക്കുന്ന ബുധനെക്കണ്ടു ഇളയാകുന്ന കന്യാവുമിവനെനിക്കു ഭൎത്താവായെങ്കിൽ കൊള്ളാമെന്നുറച്ചു കാമൊന്മാദപരവശയായി നൊക്കിനിൽക്കുമ ത്തുനെരം ബുധനുമവളെക്കണ്ടു മൊഹിച്ചു ഇവളെനിക്കു ഭാൎയ്യയായി കിട്ടിയെങ്കിൽ നന്നായിരിന്നുതെന്നു നിനച്ചു കാമൊന്മാദപരവശനായവളുടെ സമീപത്തെ പ്രാപിച്ചു ചൊല്ലുവിതും ചെതാൻ. കെൾക്ക രൂപയൌവനസമ്പന്നയായിരിക്കുന്ന ഭദ്രെ നിയെന്നൊടു കൂടപ്പൊന്നെനിക്കു ഭാൎയ്യയായിരുന്നു നമ്മിൽ രമിച്ചു സുഖിച്ചു വസിക്കെണ്ടും കാലമെന്നു ബുധൻ ചൊല്ലുക്കെട്ടു

ഇളയാകുന്ന കന്യാവിന്നുമപ്രകാരമല്ലൊ തൊന്നിയിരിക്കുന്നതെന്നാലതു കാരണമായാരെന്നുള്ളതറിയണമെന്നും ചൊല്ലിയനുവദിപ്പൂതും ചെതാൾ. അതു കെട്ടു ബുധനും ചൊല്ലിനാൻ ചന്ദ്രദെവനുടെ പുത്രൻ ബുധനെന്നെന്നുടെ നാമധെയമെന്നു പറഞ്ഞു പിന്നെ ഇവളാരെ്ന്നറിയണമെന്നു നിൎണ്ണയിച്ചു ദിവ്യം ചക്ഷുസ്സു കൊണ്ടു നൊക്കിയുള്ളവണ്ണമെയറിഞ്ഞു വിസ്മയിച്ചു നിരൂപിപ്പൂതും ചെതാൻ. ഇളനാകുന്ന രാജാവു ശ്രീപാൎവ്വതിദെവിയുടെ ശാപംകൊണ്ടു സ്ത്രീരൂപമായിപ്പൊയതെന്നും പിന്നെ മുപ്പതു നാൾ സ്ത്രീരൂപമായിപ്പൊകുമെന്നും മുപ്പതുനാൾ പുരുഷരൂപമായിപ്പൊകുമെന്നിങ്ങിനെയൊന്നിടയിട്ടൊരൊ തിങ്ങൾ പുരുഷനായുമൊരൊ തിങ്ങൾ സ്ത്രീരൂപമായിരിക്കുമെന്നറിഞ്ഞു നിരൂപിച്ചാനിവൻ സ്ത്രീരൂപമായ നാളിവളൊടു കൂടസ്സുഖിച്ചു രമിക്കാം, പിന്നെ മുപ്പതു നാൾ പുരുഷനാകുമന്നവനുടെ തൊഴനായിട്ടുമിരിക്കാമെന്നു നിൎണ്ണയിച്ചുവളെ വിവാഹം ചെതു സുഖിച്ചു വസിച്ചാൻ. അങ്ങിനെ പലകാലം ചെന്നപ്പൊളിളയാകുന്നവൾക്കു ഗൎഭമുണ്ടായൊമ്പതാം മാസത്തിൽ പ്രസവിപ്പൂതും ചെതാളവനല്ലൊ പൂരുവാകുന്ന രാജാവു്. അവൻ സൊമവംശാദി രാജാവെന്നറികെടൊ ഭ്രാതാക്കന്മാരെ. പിന്നെ ബുധനും നിരൂപിച്ചാനിവൻപക്കൽ നിന്നല്ലൊ സൊമവംശമുണ്ടായിതെന്നാലിവനെയിവ്വനത്തിൽ നിന്നു കരെററണം ഞാനെന്നു കല്പിച്ചു നിൽക്കുമളവിൽ പത്താന്തിങ്ങളിലിളനായതുനെരമവനെനൊക്കി ചൊല്ലിനാൻ ബുധൻ. കെൾക്ക മഹാരാജാവെ നീ

പ്രജാപതിയെന്ന രാജാവിന്റെ പുത്രനിളനാകുന്ന രാജാവല്ലോയെന്നാൽ നീ കാലമറിയാതെ ഈ വനത്തിൽ വന്നതുനേരം ശ്രീപാൎവ്വതിദേവിയുടെ ശാപം കൊണ്ടൊരു മാസം സ്ത്രീയായുമൊരു മാസം പുരുഷനായുമിങ്ങിനെയല്ലൊ കഴിയുന്നിവിടെയെന്നാലിതിന്നു പ്രായശ്ചിത്തമായിരിപ്പൊന്നശ്വമെധമെന്നാലശ്വമെധമാകുന്ന യജ്ഞംകൊണ്ടു യജിക്കാമെന്നു ബുധനറിയിച്ചതുനെരമിളനാകുന്ന രാജാവും തെളിഞ്ഞ മാനസനായി ബ്രാഹ്മണരെയും മഹൎഷിമാരെയും വരിച്ചുകൊണ്ടു അട്ടത്തവണ്ണമശ്വമെധം ചെയ്തൊടുക്കുവിതും ചെയ്താൻ. അക്കാലത്തു ദെവകളും പെരികെ പ്രീതിപെട്ടു ശ്രീമഹാദെവന്തിരുവടിയും പ്രസന്നമാനസനായി വന്നരുളിച്ചെയ്വതും ചെയ്തു. നിൻപക്കൽനിന്നു സൊമവംശമുണ്ടാവിതും ചെയ്തുവല്ലോയെന്നാലിന്നു തുടങ്ങി മഹാരാജാവായിരിക്കുന്ന പുരുഷരൂപത്തെയവലംബിച്ചു നിന്നുടെ രാജ്യം പ്രാപിച്ചു രാജ്യപരിപാലനം ചെയ്തു സുഖിച്ചു വസിക്കയെന്നരുളി മറവിതും ചെയ്തു ശ്രീമഹാദെവന്തിരുവടി. പിന്നെ ഇളനാകുന്ന രാജാവും തന്നുടെ സഖിമാരുമെല്ലാം പുരുഷാകാരം പൂണ്ടു രാജാവൊടു കൂടപ്പൊയി രാജ്യം പ്രാപിച്ചു സുഖിച്ചു വസിപ്പൂതും ചെയ്താർ. എന്നാലശ്വമെധമാകുന്ന യജ്ഞം പുരുഷാൎത്ഥമാകുന്നതു ഭ്രാതാക്കന്മാരെയെന്നാൽ നിങ്ങൾ ചൊല്ലുന്നതു പരമാൎത്ഥമായിട്ടു ഇരിക്കുന്നെന്നതുകൊണ്ടു വിശ്വസിച്ചേൻ ഞാനെന്നാൽ ലക്ഷ്മണാ ഭരതാ പെരികെ വിരിയ അശ്വമെധം ചെയ്വാന്തുടങ്ങവെണമെന്നരുളിച്ചെയ്തു പിന്നെവസിഷ്ഠമഹൎഷിയുടെ

യാശ്രമത്തിലെഴുന്നരുളിയകത്തു പുക്ക വസിഷ്ഠഭഗവാനെയും കണ്ടു വലത്തുവെച്ചു നമസ്കരിച്ചു ജാബാലി മഹഷിയെയും വാമദൈവമഹഷിയെയും നമസ്കരിച്ചു പിന്നെ വസിഷ്ഠഭഗവാൻ പൂജിതമായി രാജരുഹമായിരിക്കുന്ന സിംഹാസനത്തിന്മെൽ മഹഷിമാരെ തൊഴുതപ്രകാരമെ ഇരുന്നു മഹഷിമാരെ നൊക്കിയരുളിച്ചെയ്തു ശ്രീരാഘവശ്ചക്രവൎത്തി. കെൾക്ക ഭവാന്മാരെ ഞാനശ്വമെധമായിരിക്കുന്ന യജ്ഞം ചെയ്യണമെന്നു നിരൂപിച്ചിരിക്കുന്നതുകൊണ്ടു ചെയ്യാവൊന്നൊ ചെയ്യരുതാതൊന്നൊ ആയതിന്നു കാലമൊ കാലമല്ലയൊ നമുക്കിതു ചെയ്തു സംഹരിക്കാവൊന്നൊ ആയതെന്നിയെയിരിക്കുന്നൊയെന്നു നിരൂപിച്ചരുളിച്ചെയ്തെന്നെക്കൊണ്ടുയജിപ്പിച്ചരുളവെണം ഭഗവാനെയെന്നു ചക്രവൎത്തിയരുളിച്ചെയ്ത കാലത്തു മഹഷിമാരും പെരിക പ്രീതിപെട്ടു മഹാരാജാവെ പെരിക വെണ്ടുവൊന്നാകയുമുണ്ടുതെന്നാൽ നിന്തിരുവടിയുടെ പൂൎവ്വന്മാരാദരിച്ചു പൊന്നൊന്നാകയുമുണ്ടുയെന്നു വസിഷ്ഠഭഗവാനരുളിച്ചെയ്യക്കെട്ടു നമസ്കരിച്ചു പൊട്ടുങ്ങനവെ പുറപ്പെട്ടു പൊയാസ്ഥാനമണ്ഡപത്തെ പ്രാപിച്ചു പൊന്മയമായിരിക്കുന്ന സിംഹാസനത്തിന്മെലിരുന്നു ഭ്രാതാക്കന്മാരെ നൊക്കിയരുളിച്ചെയ്തു ചക്രവൎത്തി· കെൾപ്പിനെടൊ ഭ്രാതാക്കന്മാരെ നിങ്ങൾ വെണമല്ലൊയെന്നുടെയശ്വമെധം ചെയ്തു സംഹരിപ്പാനെന്നും ഞാൻ യജ്ഞത്തിന്നു ദീക്ഷ പുക്കാൽ പിന്നെ വെണ്ടുന്നതെല്ലാം നിങ്ങൾനിരൂപിച്ചു കൊള്ളണമെന്നാൽ മുമ്പിൽവെണ്ടതു

മധുരാപുരിയിലുണ്ടല്ലൊ ശത്രുഘ്നനിരിക്കുന്നതെന്നാലവനുള്ളെടത്തൊരു ദൂതനെ വിട്ടവനെയിങ്ങു വരുത്തിക്കൊൾകയും വെണം മുമ്പിനാൽ. നമ്മുടെ മാതുലനായിരിക്കുന്ന യുധാജിത്തുള്ളെടത്തുമൊരു ദൂതനെ വിട്ടു വിളിപ്പിച്ചു കൊള്ളണം. പിന്നെ നമ്മുടെ ഗുരുവല്ലൊ ജനകരാജാവെന്നാലവിടെയുമൊരു ദൂതനെയയച്ചു വരുവാന്നിയൊഗിക്കണം. നമുക്കു പുരാണബന്ധുവല്ലൊ കാശിരാജാവവനുള്ളെടത്തും ദൂതനെ വിട്ടു വിളിപ്പിച്ചുകൊള്ളണം. പിന്നെ പതിനെൺവിഷയത്തിലുള്ള രാജാക്കന്മാരെയുമെമ്പത്താറു ദെശത്തുള്ള രാജാക്കന്മാരെയുമവിടവിടെയുള്ള സകലജനങ്ങൾ വരുവാനും ദൂതരെയയച്ചു വിളിപ്പിച്ചു കൊള്ളണം. പിന്നെ സൂൎയ്യാത്മജൻസുഗ്രീവനുള്ളെടത്തും ദൂതനെയയച്ചു ശ്രീഹനുമാനാദിയായുള്ള വാനരശ്രെഷ്ഠന്മാരൊടും കൂടി വരുവാൻ നിയൊഗിക്കണം. പിന്നെ ശ്രീവിഭീഷണനുള്ളെടത്തുമൊരു ദൂതനെ വിട്ടവനെയും വിളിപ്പിച്ചു കൊൾകയും വെണം. പിന്നെ ഗൊമതിയാകുന്ന നൈമിശാരണ്യപുണ്യസ്ഥലത്തു വെച്ചു വെണമശ്വമെധം ചെയ്വാനുമെന്നാൽ അതിനു വെണ്ടുന്നതെല്ലാമൊരുക്കിക്കൊൾവിനെന്റെ ലക്ഷ്മണാ ഭരതായെന്നിപ്രകാരമരുളിച്ചെയ്തു ശ്രീരാഘവചക്രവൎത്തി. അതുനെരം ശ്രീലക്ഷ്മണകുമാരനും ചക്രവൎത്തിയരുളിച്ചെയ്തവണ്ണം എല്ലാ ദിക്കിലും ദൂതരെ അയക്കുവിതും ചെയ്താൻ.

അക്കഥ നിൽക്ക; പിന്നെ ലൊകാപവാദത്തിന്നു ശമനമായി സീതാദെവിയെ ലക്ഷ്മണൻ കൂട്ടിക്കൊണ്ടു

പൊയി ഗംഗാനദി കടത്തി വനഭൂമിയിൽ മണാത്തിട്ട മെലാക്കി വന്നപ്പൊളവളെ ശ്രീവാന്മീകിമഹഷിയറിഞ്ഞു വന്നു കൂട്ടിക്കൊണ്ടു പൊയി പതിവിരഹമായിരിക്കുന്നതാപസിമാരുടെ പൎണ്ണശാലയിലാക്കിയവരൊടരുളിച്ചെയ്വതും ചെയ്തു. ഗൎഭിണിയാകുമിവളെ നിങ്ങൾ നൊക്കി രക്ഷിക്കണമെന്നരുളിച്ചെയ്തവിടെ വസിക്കുംകാലം മെല്ലെ മെല്ലെ ദെവിക്കു ഗൎഭം തികഞ്ഞു നല്ലൊരുമുഹൂൎത്തംകൊണ്ടു പ്രസവിപ്പതും ചെയ്താൾ. അതു നെരമക്കുമാരനെയും സീതാദെവിയെയും നല്ലവണ്ണമിറെറടുത്തു നൊക്കി രക്ഷിച്ചവിടെ വസിക്കുന്ന കാലമൊരുദിനം മഹഷിക്കു ദെവപൂജക്കു പുല്ലും ചമത പുഷ്പമിത്യാദി കൊണ്ടുവരുവാൻ പുത്രനെ പൎണ്ണശാലയിലാക്കി ദെവി പൊയതുനെരം പുത്രനും മാതാവിൻ പിന്നാലെ പൊയതറിയാഞ്ഞു മഹഷിയും വത്സനെക്കാണാഞ്ഞു വ്യസനിച്ചു വിളിച്ചെങ്ങുമെ കാണാഞ്ഞു ദുഃഖിച്ചു കുശകൊണ്ടൊരു വത്സനെച്ചമച്ചു ജീവനുമിട്ടു കുമാരനൊടും കൂടിയവിടെ വസിക്കുന്നെരം സീതാദെവിയും പുഷ്പങ്ങളുംകൊണ്ടു വരുന്നെരം ദെവിയുടെ പിന്നാലെ വരുന്ന ബാലനെക്കണ്ടതുനെരം മഹഷിയും സൃഷ്ടിപുത്രനെ മറയ്ക്കുവാൻ ഭാവിച്ചതുകണ്ടു മഹഷിയൊടറിയിച്ചു സീതാദെവിയെനിക്കുകുമാരനും വെണമെന്നപെക്ഷിച്ചതു കെട്ടു മഹഷിയും പെരിക പ്രീതിപ്പെട്ടു കുമാരനുടെ കൈപിടിച്ചു സീതാദെവിക്കു കൊടുക്കുവിതും ചെയ്തു. പിന്നെ സീതാദെവി കുമാരന്മാരൊടും കൂടി സുഖിച്ചു വസിപ്പതും ചെയ്താൾ. ഇങ്ങിനെ ചില ദിനം കഴിഞ്ഞപ്പൊൾ മഹഷിയും നിത്യ

പിച്ചു കുമാരന്മാക്കു നാമകരണമാഹാദാനംചെയ്യണമെന്നുറച്ചു നല്ലൊരു മുഹൂത്തംകൊണ്ടു കുമാരന്മാക്കു ലവനെന്നും കുശനെന്നും നാമമരുളിച്ചെയ്തുതും ചെയ്തു. പിന്നെ പുത്രരൊടും കൂടി മുനിയാശ്രമത്തിൽ സുഖിച്ചു വസിപ്പൂതും ചെയ്താൾ സീതാദെവി. അതുകാലം കുമാരന്മാക്കു ശിശുത്വം കഴിഞ്ഞു ശൈശവത്തെ പ്രാപിച്ചതുകാലം വിദ്യകളെല്ലാം പഠിപ്പിച്ചു വെദങ്ങളും പരിപൂണ്ണമായി പഠിപ്പിച്ചു പിന്നെ ധനുവ്വെദത്തിങ്കൽ പെരിക നിപുണന്മാരാവിതും ചെയ്താർ. അത്രയുമല്ല മഹഷിയാലുണ്ടാക്കപ്പെട്ട ആദ്ധ്യാത്മരാമായണമാറുകാണ്ഡവും പഠിപ്പിച്ചുറപ്പിച്ചതിലും വിശെഷിച്ചു യുദ്ധകാണ്ഡം മുന്നലൊട്ടും വഴിയൊട്ടും ചൊല്ലുമാറുവിട്ടുറപ്പിച്ചു കുമാരന്മാരുമതു കണ്ടു ശ്രീവാല്മീകിമഹഷിയും പെരിക പ്രീതിപെട്ടു കുമാരന്മാരൊടരുളിച്ചെയ്തുതും ചെയ്തു. നിങ്ങൾ പഠിച്ചിരിക്കുന്ന അദ്ധ്യാത്മരാമായണമാരുടെയും മുമ്പിൽ നിന്നും രാജസഭയിൽ നിന്നും പാടി നൃത്തം ചെവിൻ. നിങ്ങളെ വില്ലിങ്കലും വിദ്യകളിലുമാരും ജയിക്കയില്ലെന്നുമരുളിച്ചെയ്തു മഹഷിമുഖ്യൻ.

പിന്നെയതു നിൽക്ക, ചക്രവത്തിയരുളിച്ചെകയാൽ ദൂതരെ നാലു ദിക്കിലുമയച്ചതിലൊരുവൻ ചെന്നു കിഷ്കിന്ധയെ പ്രാപിച്ചു സൂയ്യാത്മജനെക്കണ്ടു ചക്രവത്തിയരുളിച്ചെയ്ത വൃത്താന്തമെല്ലാം കെൾപ്പിച്ചതു നെരം സുഗ്രീവനും തന്നുടെ മന്ത്രിപ്രവരനായിരിക്കുന്ന ശ്രീഹനുമാനാദിവാനരസൈന്യത്തൊടും തങ്ങൾ

തങ്ങളുടെ ഭാൎയ്യമാരൊടും കൂടി കിഷ്കിന്ധയിൽനിന്ന പു റപ്പെട്ടു തിരുവയൊദ്ധ്യയെ പ്രാപിച്ചു മഹാരാജശ്രീ ചക്രവൎത്തിയെക്കണ്ടു നമസ്കരിപ്പൂതും ചെയ്താൻ. പി ന്നെ ദൂതൻ ചൊന്നതു കെട്ടു ചക്രവൎത്തിയുടെ അശ്വ മെധം കൊണ്ടനുഭവിക്കണമെന്ന നിൎണ്ണയിച്ചു പൎവ്വതാ കാരകായന്മാരായിരിക്കുന്ന രാക്ഷസപ്പെരിമ്പടയൊ ടും തങ്ങൾതങ്ങളുടെ ഭാൎയ്യമാരൊടുമെല്ലാവരൊടുംകൂ ടി ശ്രീവിഭീഷണൻ ലങ്കാപുരിയിൽനിന്ന പുറപ്പെട്ടും ബരമാൎഗ്ഗെ പൊന്ന തിരുവയൊദ്ധ്യയെ പ്രാപിച്ചു ച ക്രവൎത്തിയെക്കണ്ടു നമസ്കരിപ്പൂതും ചെയ്താൻ. പിന്നെ കെകയരാജാവാകിയ യുധാജിത്തും കെകയവിഷയ ത്തിങ്കൽനിന്ന പുറപ്പെട്ടു തിരുവയൊദ്ധ്യയെ പ്രാപി ച്ചു ചക്രവൎത്തിയെക്കണ്ടു വന്ദിപ്പൂതും ചെയ്താൻ. അ തുനെരം കാശിരാജാവും വിദൎഭരാജാവും വന്ന തിരുവ യൊദ്ധ്യയെ പ്രാപിപ്പൂതും ചെയ്താർ. അപ്പൊ ഴുതു പതിനെൺവിഷയത്തിലുള്ള രാജാക്കന്മാ രൊരുത്തരുമൊഴിയാതെ തങ്ങളുടെ പടയൊടുമമാത്യ രൊടും ഭാൎയ്യമാരൊടും കൂട വന്ന ചക്രവൎത്തിയെക്കണ്ടു തൊഴുതു വന്ദിപ്പൂതും ചെയ്താർ. പിന്നെ ശ്രീരാഘവ ശ്ചക്രവൎത്തി ഭരതനെ നൊക്കിയരുളിച്ചെയ്വൂതും ചെ യ്തു. നീ ചെന്ന വസിഷ്ഠമഹൎഷിയെക്കണ്ടു നമസ്കരിച്ചു വസിഷ്ഠമഹൎഷിയരുളിച്ചെയ്തവണ്ണമിതിന്ന കിഴക്കെ ദിക്കിൽ ഗൊമതിയാകുന്ന നദിയുടെ തീരത്തു നൈ മിശാരണ്യമാകുന്ന പുണ്യസ്ഥലത്തു യജ്ഞവാടത്തെ യഴകതായിച്ചമപ്പൂതും ചെയ്ക; പൊകുമ്പൊൾ നഗ രവാസികളെയും കൂട്ടിക്കൊണ്ടുപൊയവിടെയൊരര

യപ്പെരുന്തെരുവും ചമച്ചു പിന്നെയും വെണ്ടുവതു അ വനവന്നവെണ്ടുന്ന വ്യാപാരങ്ങളവിടെ പുഷ്ടമാക്കി ച്ചമച്ചുണ്ടാക്കയും വെണം. പിന്നെ യജ്ഞം ചെയ്യു മ്പൊൾ മംഗലവാദ്യസ്തുതിനൃത്തഗീതങ്ങളെച്ചെയ്‌വാൻ നടന്മാരെയും നൎത്തകന്മാരെയും നൎത്തകിമാരെയും കൊണ്ടചെന്നവിടെയാക്കയും വെണം. പിന്നെ യ ജ്ഞവാടമടിച്ചുതളിപ്പാൻ പെരികയച്ചിമാരെ കൂട്ടി ക്കൊണ്ട പൊകയും വെണം. പിന്നെ ബ്രാഹ്മണൎക്കും രാജാക്കന്മാൎക്കും മൃഷ്ടമായുള്ള ഭൊജനത്തെച്ചമച്ചു കൊ ടുപ്പാൻ വിദഗ്ദ്ധരായുള്ള പാചകന്മാരെയും കൂട്ടിക്കൊ ണ്ടുപൊകയും വെണം. പിന്നെയവിടെ വെണ്ടതെ ല്ലാം വിചാരിച്ചു കുറവുവരാതെ ചമച്ചൊളുകയും വെ ണം. പിന്നെ ശ്രീലക്ഷ്മണകുമാരനെ നൊക്കിയരു ളിച്ചെയ്തു ചക്രവൎത്തി. ബ്രാഹ്മണരെയും മഹൎഷിക ളെയും പതിനെൺവിഷയത്തിലെ രാജാക്കന്മാൎക്കുമവ രുടെ പ്രാഭവത്തിന്നും വംശത്തിന്നും വിശെഷിച്ചു മൂപ്പി ന്നും വിദ്യെക്കും തക്കവണ്ണം യൊഗ്യമായാസ്ഥാനത്തി രുത്തുവാൻ നീ വെണമെന്നരുളിച്ചെയ്തു പിന്നെ ച ക്രവൎത്തിയും വസിഷ്ഠഭഗവാന്റെ ആശ്രമത്തിലെഴു ന്നരുളി മഹൎഷിയെ നമസ്കരിച്ചു സിംഹാസനത്തിന്മെ ലെഴുന്നരുളി തൊഴുതപ്രകാരമെയിരുന്നരുളി മഹൎഷി യെ നൊക്കിയരുളിച്ചെയ്തു മഹാരാജശ്രീചക്രവൎത്തി. ഭഗവാനെ നിന്തിരുവടി അശ്വമെധംകൊണ്ടുയജിക്കു മ്പൊൾ ഞാൻ പത്നീസഹിതനായി വെണമല്ലൊ യജിപ്പാനെന്നാലതിനെന്തൊരു കഴിവെന്നുമരുളി ച്ചെയ്കവെണം. പിന്നെ നിൎദ്ദൊഷയായി ദൊഷര

ഹിതയായിരിക്കുന്ന സീതയെ ഞാൻ കളവിതും ചൈ
തെന്നല്ലൊയെന്നാലായതിനെങ്ങിനെയിവിടെ വെ
ണ്ടും പ്രകാരമായതിനെയരുളിച്ചെയ്കവെണം ഭഗവാ
നെയെന്നു ചക്രവത്തിയരുളിച്ചെയ്തുകെട്ടടനരുളി
ച്ചെയ്തു മഹഷിമുഖ്യൻ. കെൾക്ക മഹാരാജാവെ
സീതക്കെതും ദൊഷമില്ലയെന്നുള്ളതൊ ഭവാൻ ലങ്കാ
ദ്വിപിങ്കൽനിന്നു അഗ്നിപ്രവെശം ചെയ്യിച്ചപ്പൊളറി
ഞ്ഞല്ലൊയിരിക്കുന്നതുമെന്നാലവളെ വിളിപ്പിച്ചുകൊ
ണ്ടു പത്നീസഹിതനായിരുന്നുകൊണ്ടശ്വമെധം ചൈ
കയെന്നരുളിച്ചെയ്തു വസിഷ്ഠമഹഷി. അതുകെട്ടു
തൊഴുതറിയിച്ചു ചക്രവത്തി. ഭഗവാനെ ഏതുമൊര
പരാധമില്ലെന്നാലും സീതയെ ഞാൻ കളഞ്ഞെന
ല്ലൊയെന്നാലെനിയിങ്ങു കൊള്ളുകെന്നുള്ളതൊട്ടും
യൊഗ്യമല്ലാ ഭഗവാനെയെന്നുമരുളിപ്പിന്നെയുമരുളി
ച്ചെയ്തു ചക്രവത്തി. ഇപ്പൊൾ സീതയെക്കൊള്ള
വെണമെങ്കിൽ മുന്നമെന്തിനു കളഞ്ഞുവെന്നും കള
ഞ്ഞാൽ കൊള്ളരുതെന്നും പിന്നെയാരാനുമെന്തെങ്കി
ലുമൊന്നു പറഞ്ഞാൽ ആയതു കെൾക്കണമെന്നത്രെ
നമ്മുടെ രാജാവിന്നൊരു നിലയുമൊറപ്പും ദൃഢബുദ്ധി
യുമുള്ളൊരുത്തനല്ലാ രാജാവെന്തിങ്ങിനെയെന്നു പരാ
പവാദം പറയുന്നതു കെൾക്കുമല്ലൊ ഭഗവാനെയെന്നു
മെന്നാൽ സീതയെ സ്വീകരിക്കുന്നതൊട്ടും പിടിപ്പൊ
ന്നല്ലായെന്നാലിപ്പൊളൊരുത്തിയെ വിവാഹം ചൈ
കയെന്നുവെച്ചാലതു ഞാൻ ചൈവൊരുത്തനുമല്ലാ
ആയതെന്തുകൊണ്ടെന്നാൽ ഞാനിത്രനാളും സീതയൊ
ടും കൂടെയനുഭവിച്ചിരിപ്പൊനാകകൊണ്ടു മറെറാരു

സ്ത്രീയൊടും കൂടി സുഖിക്കയെന്നുള്ളതൊട്ടും സുഖമു ള്ളൊന്നുമല്ലായെന്നാലായതിന്നൊരുപായത്തെയരുളി ച്ചെയ്കവെണം ഭഗവാനെയെന്നു മഹാരാജാവ രുളിച്ചെയ്തകാലത്തു നിരൂപിച്ചരുളിച്ചെയ്തു വ സിഷ്ഠമഹഷി. കെൾക്ക മഹാരാജാവെ ബ്രാഹ്മ ണർ യാഗം ചെയ്യുമ്പൊൾ പത്നീസഹിതരാ യി വെണമല്ലൊ ചൈവാനെന്നാൽ പത്നിയില്ലാ യെങ്കിൽ പ്ലാശുകൊണ്ടൊരു ഭാര്യയെച്ചമച്ചുകൊണ്ട രികെയിരുത്തിച്ചെയ്യാമായതിന്നു ശാസ്ത്രവിധിയുമുണ്ട. എന്നാൽ ഭവാനുമായതുപൊലെയൊരു സീതയെ പൊൻകൊണ്ടു ചമച്ചരികെയിരുത്തിക്കൊണ്ടശ്വമെ ധം ചൈവൊയാകാ മഹാരാജാവെയെന്നു വസിഷ്ഠ മഹഷിയരുളിച്ചെയ്യക്കെട്ടു മഹാരാജാവും മഹഷി യെ നമസ്കരിച്ചു അറിയിപ്പൂതും ചെയ്തു. ഭഗവാനെ യെനി പെരിക വെഗത്തൊടുംകൂടി ബ്രാഹ്മണരെയും മഹഷിമാരെയും കൂട്ടിക്കൊണ്ടു വന്നെന്നുടെ അശ്വ മെധം ചൈതട്ടത്തവണ്ണമെ ദക്ഷിണയും വിഘ്നംവരാ തെ വാങ്ങിസ്സംഹരിക്കമാറ ഗൊമതീതീരമാകുന്ന നൈമിശാരണ്യത്തെ പ്രാപിച്ചരുളുക ഭഗവാനെയെ ന്നറിയിച്ചു പിന്നെയകംകൊയിലാമ്മാറെഴുന്നരുളി ലക്ഷ്മണകുമാരനെ നൊക്കിയരുളിച്ചെയ്തു ചക്രവ ത്തി. കെൾക്ക സൌമിത്രെ പൊൻകൊണ്ടൊരു സീ തയെച്ചമച്ചരികെയിരുത്തിക്കൊണ്ടശ്വമെധം ചൈ കയെന്നു വസിഷ്ഠമഹഷിയരുളിച്ചെയ്തതെന്നാൽ പൊൻകൊണ്ടൊരു സീതയെച്ചമച്ചുണ്ടാക്കവൊയാ കായെന്നു ചക്രവത്തിയരുളിച്ചെയ്യക്കെട്ടു ശ്രീലക്ഷ്മണ

കുമാരനും ഉരുക്കിത്തെളിഞ്ഞ രമണീയമായിരിപ്പൊ
രു പൊൻകൊണ്ടു സീതാദെവിയുടെ തിരുവുടമ്പു ച
മപ്പിച്ചുണ്ടാക്കുവിതും ചെതാൻ. പിന്നെ ശ്രീഭരത
കുമാരൻ ചക്രവൎത്തിയരുളിച്ചെയ്തവണ്ണമെ നൈമി
ശാരണ്യത്തിൽ ഗൊമതീതീരം യജ്ഞവാടത്തെച്ചമ
പ്പുതും ചെതാൻ. അതുനെരം ചക്രവൎത്തിയും നി
രൂപിച്ചു അറുപത്തുനാലക്ഷൌഹണിപ്പടയുള്ളതിൽ
വെച്ചു മുപ്പത്തിരണ്ടു അക്ഷൌഹണിപ്പടയുമെണ്മരമാ
ത്യരുള്ളതിൽ നാൽവരെയും കൂട തിരുവയൊദ്ധ്യാപു
രിയാകുന്ന മഹാനഗരം കാപ്പാനുമാക്കി, മുപ്പത്തുരണ്ട
ക്ഷൌഹണിപ്പടയും സുമന്ത്രാദി നാൽവരമാത്യരൊ
ടും സുഗ്രീവാദിവാനരന്മാരൊടും ശ്രീവിഭീഷണാദിരാ
ക്ഷസപ്രവരന്മാരൊടും കൂട തിരുവയൊദ്ധ്യാപുരി
യിൽ നിന്നു പുറപ്പെട്ടു നൈമിശാരണ്യത്തെ പ്രാപി
ച്ചുകൊൾകുവിതും ചെയ്തു ചക്രവൎത്തി. അതുനെരം ശ്രീ
ഭരതനാൽ ചമക്കപ്പെട്ട യജ്ഞവാടനഗരത്തിനുടെ
പെരുന്തെരുവും മററൊരു പ്രദെശം ബ്രാഹ്മണൎക്കിരി
പ്പാനും മഹൎഷിമാൎക്കിരുന്നരുളുവാനും രാജാക്കന്മാൎക്കിരി
പ്പാനും ചമച്ചപ്രകാരവും ചമച്ചിരിക്കുന്നപ്രകാരവും
അന്നപാനാദിഭൊജനശാല ചമച്ചിരിക്കുന്നപ്രകാരവും
യജ്ഞം ചെവാൻ ചമച്ചപ്രകാരവും നൊക്കിക്കണ്ടു
പെരിക വിസ്മയത്തൊടും പ്രീതിപെട്ടു ശ്രീഭരതനെ
നൊക്കിപ്പിന്നെയും പിന്നെയുമരുളിച്ചെയ്തു ചക്രവ
ൎത്തി. വത്സാ ഭരതാ ഞാൻ നിരൂപിച്ചവണ്ണമെ നീ
യിവിടെ യജ്ഞവാടമെല്ലാം പെരികയഴകുതായിച്ച
മച്ചെന്നെന്നവനൊടു മധുരമായരുളിച്ചെയ്തു ചക്ര

വത്തി. പണ്ടു ഞാൻ പിതാവിന്റെ നിയോഗത്താൽ പതിനാലാണ്ടു വനവാസം ചെയ്തനാൾ പതിനാലാണ്ടു രാജ്യത്തിന്നൊരപായം വരാതെയുമനത്ഥം വരാതെയും രക്ഷിച്ചതന്റെവല്ലൊ എന്നാലെന്നിൽ പെരിക സ്നെഹവും ബഹുമാനവും വിശ്വാസവും വളരെയുള്ളൊരുത്തനെന്നു ഞാനറിഞ്ഞിരിക്കുന്നൊനല്ലൊ എന്നാൽ നീ വെണം പതിനെൺവിഷയത്തിലെ രാജാക്കന്മാരെയവരവരെ ബഹുമാനത്തൊടും വകതിരിച്ചിരുത്തി അന്നപാനാദികളെക്കൊണ്ടും മററുള്ള സൽക്കാരങ്ങളെക്കൊണ്ടും പൂജിപ്പാനെന്നരുളിച്ചെയ്തു ചക്രവത്തി. അതുനെരം ദൂതൻ ചെന്നു ചൊന്ന മൊഴി കെട്ടു ശത്രുഘ്നകുമാരൻ തന്റെ പടയൊടും മധുരാപുരിയിൽനിന്നു പുറപ്പെട്ടു വന്നു നൈമിശാരണ്യം പ്രാപിച്ചു യജ്ഞവാടമകംപുക്കു മഹാരാജാവിനെക്കണ്ടു നമസ്കരിച്ചു തൊഴുതുനിന്ന ശത്രുഘ്നകുമാരനെ നൊക്കിയരുളിച്ചെയ്തു ചക്രവത്തി. എടൊ ശത്രുഘ്നകുമാരാ നീ കുതിര പെരുമാററിക്കൊണ്ടു വന്നു യൂപത്തൊടു കെട്ടുവൊയാകായെന്നരുളിച്ചെയ്തു ചക്രവത്തി.

അതു കെട്ടു ശത്രുഘ്നകുമാരനും നീലവണ്ണമായി രമണീയമായി ശ്രീമയമായി ലക്ഷണയുക്തമായിരിക്കുന്ന കുതിരയെ ചതുസ്സാഗരപയ്യന്തമാകിയ ഭൂമിയിലൊരെടമൊഴിയാതെ യജ്ഞാശ്വത്തെപ്പെരുമാറിച്ചു കൊണ്ടു വരുമതുനെരം തമസാനദീതീരം ലവനെക്കണ്ടെതാനും തമ്മിൽ പറഞ്ഞു പിണങ്ങിച്ചെറുത്തു യുദ്ധം ചെയ്തു കലഹിക്കുമതുനെരം ശത്രുഘ്നകുമാരനും പിൻവാങ്ങാതെ

ശരമുടനുടൻ പ്രയൊഗിച്ചടുത്തു ലവനെജ്ജയിച്ചു
പിടിച്ചു കുതിരക്കാക്കകെട്ടിക്കൊണ്ടു പൊകുമതുനെരം
കുശനും കെട്ടു പൊടുങ്ങനവെ ചെന്നു തന്നുടെ മാതാ
വായ സീതാദെവിയെ നമസ്കരിച്ചുണത്തിപ്പൂതും ചൈ
താൻ. കെൾക്ക മാതാവെയെന്നുടെ ജ്യെഷ്ഠഭ്രാതാ
വൊടു കൊടുതായൊരു ശത്രു വന്നു യുദ്ധം ചൈതു ജയി
ച്ചു പിടിച്ചു കുതിരക്കാക്ക കെട്ടിക്കൊണ്ടു പൊകുന്നുണ്ടു
പൊലതുകൊണ്ടവനൊടു യുദ്ധം ചൈതു ജയിച്ചെന്നു
ടെ ജ്യെഷ്ഠഭ്രാതാവെക്കൊണ്ടു വരുവാനനുഗ്രഹിച്ചയ
ക്കവെണമെന്നു മാതാവൊടുണത്തിച്ചതു കാലം മാതാ
വുമരുളിച്ചൈതു പൊടുങ്ങനവെ നീ ചെന്നു മഹഷി
യെക്കണ്ടറിയിക്ക, എന്നാൽ മഹഷിയും പ്രീതിപെട്ടനു
ഗ്രഹിച്ചു നിന്നെ യുദ്ധത്തിന്നയക്കുമെന്നു മാതാവു പ്രീ
തിയൊടുമനുഗ്രഹിച്ചയച്ചതുനെരം കുശനും പൊടുങ്ങ
നവെ മഹഷിയെച്ചെന്നു കണ്ടു നമസ്കരിച്ചുണ്ടായ വൃ
ത്താന്തമെല്ലാമറിയിച്ചതുനെരം മഹഷിയും പ്രീതി
യൊടും വത്സനെ പിടിച്ചുണച്ചാലിംഗനം ചൈതൊരു
ശരമെടുത്തഭിമന്ത്രിച്ചു തൊടുത്തു നീ ചെന്നു ശത്രുവെ
ജയിച്ചു ലവനെയുംകൊണ്ടു വരികയെന്നനുഗ്രഹിച്ച
സ്ത്രവും കൊടുത്തയച്ചതുനെരം കുശനമസ്ത്രം തൊഴുതു
വാങ്ങിപ്പിരിഞ്ഞു പൊടുങ്ങനവെ ചെന്നു ചെറുഞാ
ണൊലിയും ചൈതടുത്തു ചെറുത്തു മഴപൊലെ ശസ്ത്ര
ങ്ങൾ തൂകിത്തുടങ്ങുവിതും ചൈതാൻ. അതു കണ്ടു ശത്രു
ഘ്നകുമാരനും പെരിക ക്രുദ്ധിച്ചു ശസ്ത്രവഷം തുടങ്ങു
വിതും ചൈതാൻ. അതുനെരം കുശനും പെരിക വെ
ഗത്തൊടും കലഹിച്ചു യുദ്ധ്യൊദ്യുക്തനായടുത്തു യുദ്ധം

ചെയ്തു ചെയ്തടുത്തു ശത്രുഘ്നനെയും കുതിരയെയും പിടിച്ചു ലവനെയും കൂട്ടിയങ്ങു പൊകുവിതും ചെയ്താൻ. അതുനെരമൊരു ദൂതൻ പൊടുന്നനവെ നൈമിശാരണ്യം പ്രാപിച്ചു ചക്രവൎത്തിയെക്കണ്ടു വൃത്താന്തമെല്ലാമറിയിച്ചതുനെരം ചക്രവൎത്തിയും നിരൂപിച്ചു ശ്രീലക്ഷ്മണകുമാരനെയും ശ്രീഹനുമാനാദി വാനരന്മാരെയും മററുമിത്യാദി പടനായകന്മാരെയും നിയൊഗിച്ചു നിങ്ങൾ ചെന്നു യാവനൊരുത്തനാകിലുമവനെ യുദ്ധം ചെയ്തു ജയിച്ചു പിടിച്ചു കെട്ടിക്കൊണ്ടു വരുവിനെന്നരുളിച്ചെയ്തയച്ചപ്പൊളവരും പൊടുന്നനവെ ചെന്നു കുശലവന്മാരൊടു യുദ്ധം ചെയ്യുമതുനെരം കുശലവന്മാരും ചെറുത്തിരുപുറവും ചൊരിഞ്ഞു വന്നു കൊടുതായ യുദ്ധവും ചെയ്തു തുടങ്ങുവിതും ചെയ്താർ. പിന്നെ കുശനും ക്രുദ്ധിച്ചു വൃഷ്ടിപൊലെ ശരം വൎഷിച്ചു ചെന്നെററ ശ്രീലക്ഷ്മണകുമാരനെയും ശ്രീഹനുമാനാദി വാനരന്മാരെയും മററുള്ള പടജ്ജനത്തെയുമെയ്തു മൊഹിപ്പിച്ചു പിടിച്ചു കെട്ടിക്കൊണ്ടു മാതാവിന്മുമ്പിൽ വെച്ചതുനെരം സീതാദെവിയെല്ലാരെയും നൊക്കിയപ്പൊൾ കാണായി ശ്രീഹനുമാനെയും ശ്രീലക്ഷ്മണകുമാരനെയും മററുള്ളവരെയും. അതുനെരം സീതാദെവിയും കണ്ണുനീരാലൊലൊലപ്പെട്ടു നനയപ്പെട്ടു മുഖത്തൊടും കൂടച്ചൊൽവിതും ചെയ്താൾ. കെൾക്കയെൻ ബാലന്മാരെ മുന്നമെൻ ഭൎത്താവൊടൊരുമിച്ചു വനവാസത്തിന്നു പൊയനാൾ ഗൊദാവരി തീരത്തു നിന്നെന്നുടെ ഭൎത്താവും തമ്പിയും കാണാതെ രാവണനെന്നെക്കട്ടു കൊണ്ടുപൊയി ലങ്കാദ്വീപിങ്കൽ

വെച്ച നാറം ഞാനെന്നുടെ ഭത്താവെക്കാണാതെ സങ്കടപ്പെട്ടിരിക്കുന്നെരം ശ്രീഹനുമാനൊരുത്തനെയല്ലൊ ഞാൻ മുമ്പിൽക്കണ്ടതുമെന്നാലിവൻെറ സഹായോപായംകൊണ്ടല്ലൊ എൻഭത്താവു രാവണാദിരാക്ഷസരെ വധിച്ചതും, പിന്നെയെന്നുടെ ഭത്താവിൻ സൊദരനല്ലൊയെന്നുടെ ലക്ഷ്മണനെന്നാലിവരെയെല്ലാവരെയുമുടനെയയച്ചു വിടുകയും വെണമെന്നു മാതാവിൻ വാക്കു കെട്ടു കുശലവന്മാരും പൊടുഞ്ഞനവെ ചെന്നു കെട്ടഴിച്ചു പൊവിനെന്നും ചൊല്ലി വിടുവിതുംചൈതാർ. അതുനെരമവരെല്ലാവരുമൊഴിച്ചു പ്രാണൻ വന്ന ദെഹംപൊലെയെഴുനീററു ശത്രുഘ്നകുമാരനൊടും കുതിരയൊടുംപടയൊടുംകൂടച്ചെന്നു നൈമിശാരണ്യം പ്രാപിച്ചു ചക്രവത്തിയെക്കണ്ടു തൊഴുതു നമസ്കരിച്ചുണ്ടായ വൃത്താന്തമെല്ലാമറിയിപ്പതും ചൈതാർ. പിന്നെ ശത്രുഘ്നകുമാരനും കുതിരയെക്കൊണ്ടു വന്നു യൂപത്തൊടു കെട്ടുവിതും ചൈതാൻ.

പിന്നെ സൂയ്യാത്മജനാം സുഗ്രീവനെ നൊക്കിയരുളിച്ചെയ്തു ചക്രവത്തി. ത്രൈലൊക്യകണ്ടകനായി നിമ്മയ്യാദശീലനായി ദാരാപഹാരിയായിരിക്കുന്ന രാവണനെക്കൊൽവാൻ ഞാൻ പൊകുന്നെരമെന്നൊടുകൂട നീയും നിന്നുടെ പടയുമായി വന്നു യുദ്ധം ചെയ്തു മരിച്ചു സ്വഗ്ഗം പ്രാപിക്കാമൊന്നിക്കിലല്ലെങ്കിൽ രാക്ഷസ രാജാവിനെയും പടയെയും കൊന്നു ജയം വരുത്തിത്തരുവനെന്നു നിണ്ണയിച്ചു പൊന്നു രാവണാദിരാക്ഷസരെ ഒട്ടൊഴിയാതെക്കൊന്നെനിക്കു ജയം വരുത്തി

ത്തന്നത്തു മെന്നുടെയാപത്തുകാലത്തെത്രയും സ്നേഹിച്ച ബന്ധുവല്ലൊ ഭവാനെന്നാൽ ഭവാൻ വെണം ബ്രാഹ്മണരെ പൂജിപ്പാനെന്നുമരുളിച്ചെയ്തു പിന്നെ ധൎമ്മാത്മാവാകിയ ശ്രീവിഭീഷണനെ നൊക്കിയരുളിച്ചെയ്തു ചക്രവൎത്തി. കെൾക്ക മഹാനുഭാവനായുള്ളൊവെ ശ്രീവിഭീഷണാ നിന്നുടെ പുത്രമിത്രബന്ധുബാന്ധവന്മാരെയും ഭ്രാതാക്കന്മാരെയും വിട്ടു കളഞ്ഞെന്നൊടുക്കൂടിവന്നുപായവും ചൊല്ലി വഴിയും കാട്ടി രാവണനെക്കൊല്ലിച്ചെന്നുടെയഭിപ്രായത്തെ സാധിച്ചതന്നൊരുത്തനല്ലൊ നീയെന്നാലങ്ങിനെയിരിക്കുന്ന ബന്ധുവല്ലൊനീയെന്നാൽ നീ വെണം മഹൎഷിമാരെ പൂജിപ്പാനെന്നുമരുളിച്ചെയ്തു പിന്നെ ശ്രീലക്ഷ്മണകുമാരനെ നൊക്കിയരുളിച്ചെവിതും ചെയ്തു. വത്സാ ശ്രീലക്ഷ്മണാ നീ വെണം യജ്ഞത്തിന്നു വെണ്ടുമുപകരണങ്ങളെടുത്തവിടവിടെ നിന്നു തരുവാനും കൊടുപ്പാനുമല്ലെന്നാൽ യജ്ഞത്തിന്നു വെണ്ടുമുപകരണമെത്തീല്ലെന്നു ചൊല്ലി വിളിക്കുമൊട്ടുനെരം പിന്നെയൊട്ടുനെരം മിണ്ടാതെയിരിക്കും പിന്നെയൊട്ടുനെരം കൃത്യം പൊലെ ക്രിയ ചെയ്യുമിരിക്കും പിന്നെയൊട്ടുനെരമുപകരണങ്ങൾ വന്നാൽ ചെയ്കയും ചെയ്യുമിങ്ങിനെയെന്നാൽ യാതൊരു കൎമ്മത്തിന്നും യാതൊരു വെലക്കും യാതൊരു ക്രിയചെയ്താലും ഫലമില്ലെന്നു വരുമല്ലൊയെന്നാലായതുകൊണ്ടവിടവിടെവെണ്ടുമുപകരണങ്ങളവിടവിടെയെത്തിച്ച മവിടവിടെയുടനുടനെത്തിയുമറിഞ്ഞുമൊരു കൊഴക്കുവരാതെ വിചാരിച്ചെത്തിച്ച കൊൾകയും വെണമെ

ന്നരുളിച്ചെയ്തു പിന്നെയവിടെ വന്ന രാജാക്ക ന്മാരിൽവെച്ച ജനകരാജാവിനെയഭിവാദ്യം ചെ യ്തു തൊഴുതരുളിസ്സംഭാവിച്ച പിന്നെ കാശിരാജാ വിന്റെ കൈയും പിടിച്ച സംഭാവിച്ച പിന്നെ മറെറ വന്ന രാജാക്കന്മാരെയെല്ലാവരെയും വളര മിഴിച്ച കളിര നൊക്കിയും ചിലരെ നൊക്കി മന്ദസ്മിതം ചെയ്തും ചിലരെ ശിരസ്സുകൊണ്ടു കുലുക്കി പ്രീതിവരു ത്തിയും ചിലരെ പ്രീതിപെട്ടു കടാക്ഷിച്ച സന്തൊഷം വരുത്തി പിന്നെ എല്ലാവരെയും വളര മിഴിച്ച കുളിര നൊക്കിയിരുത്തി പിന്നെ മാടാരത്തിലെഴുന്നരുളി ദീ ക്ഷാവെഷത്തൊടും കൂട പൊൻകൊണ്ടു ചമച്ച സീ താദേവിയൊടും കൂട യജ്ഞദീക്ഷ തുടങ്ങിയിരുന്നരുളി ശ്രീരാഘവചക്രവൎത്തി. അതുനെരം വസിഷ്ഠമഹൎഷിയും ഇരുപത്താറ യൂപം ചമച്ചുനാട്ടി ആറ യൂപം കരി ഞ്ഞാലികൊണ്ടു ചമച്ചുനാട്ടി പിന്നെയൊരു യൂപം ദെ വതാരംകൊണ്ടു നാട്ടി പിന്നെയൊരു യൂപം. നറവെ രികൊണ്ടു നാട്ടി പിന്നെയൊരു യൂപം പൊൻകൊ ണ്ടു നാട്ടിയെന്നാലായതു രാജാവിന്റെ ഐശ്വൎയ്യ ത്തിനാൽ നാട്ടിയൊന്നുമെന്നാലായതെല്ലാ യൂപങ്ങ ളിലുംവെച്ച പെരിക ഉയൎന്നൊന്നാകയുമുണ്ടു, പിന്നെ അശ്വമെധത്തിന്നു ചടങ്ങു വെണ്ടിയുള്ളൊന്നുമല്ലായെ ന്നാലശ്വമെധം ചെയ്യും പ്രദെശത്തുനിന്നു മംഗല യൊഗ്യങ്ങളായുള്ള കാഹളാദിനാദങ്ങൾ മുഴങ്ങി കെൾക്കായിതു ചിലെടത്തുനിന്നു നൎത്തകന്മാർ നൃത്ത ങ്ങൾ ചെയ്യുന്നതും കാണാകുന്നു ചിലെടത്തുനിന്നു മ ധുരമായുള്ള ഗീതങ്ങൾ പാടീട്ടും കെൾക്കായിതു പി

ന്നെ ദിവ്യരായുള്ള മഹൎഷിവൎഗ്ഗമശ്വമെധത്തിന്നു വെണ്ടുമുപകരണങ്ങളെക്കൊണ്ടു അഗ്നിയിലാഹുതി ചെയ്തു തുടങ്ങുവിതും ചെയ്താർ. അക്കാലത്തു ശ്രീഭരതൻ ശത്രുഘ്നനൊടും കൂട പതിനെൺവിഷയത്തിലുള്ള രാജാക്കന്മാരുടെ ഇഷ്ടമാകുംവണ്ണം പൂജിക്കുത്തുടങ്ങുവിതും ചെയ്താൻ. പിന്നെ സൂൎയ്യാത്മജൻ സുഗ്രീവൻ മുതലായുള്ള വാനരന്മാർ ബ്രാഹ്മണവൎഗ്ഗത്തെ മൃഷ്ടമായുള്ള ഭൊജനങ്ങളെക്കൊണ്ടും വന്ദനനമസ്കാരങ്ങളെക്കൊണ്ടും മധുരമായുള്ള വചനങ്ങളെക്കൊണ്ടും പൂജിക്കുത്തുടങ്ങുവിതും ചെയ്താർ. അതുനെരം ശ്രീവിഭീഷണാദിരാക്ഷസവൎഗ്ഗമെല്ലാം മഹൎഷിമാരെ വലത്തുവെച്ചു നമസ്കരിച്ചു അവരവൎക്കിഷ്ടമാംവണ്ണം ഫലമൂലവും മരവുരിയവും വൽക്കലവും കൃഷ്ണാജിനവും കൊടുത്തു പൂജിക്കുത്തുടങ്ങുവിതും ചെയ്താർ. അങ്ങിനെയിരിക്കുന്ന യാഗശാലയിൽ ഏതുമൊരു കുറവെന്നിയെ കുന്നാലൊന്നിനില്ലയെന്നും പിന്നെ കൃഷ്ണമായി മലിനമായിരിക്കുന്ന ജനമാരും യാഗശാലക്കകത്തു പൊകയുമില്ലായെങ്കിലും ചക്രവൎത്തിയവൎക്കേതും കൊടുക്കാതെ വിട്ടുകളകയുമില്ലാ. യജ്ഞശാലയുടെ നാലു വാതിക്കലും പുറത്തും ചിലരെ ഇരുത്തി അവൎക്കു വെണ്ടും ചൊറും വസ്ത്രവും പൊന്നും പണവുമവരവൎക്കു ദാരിദ്ര്യം കൊടുമാറു കൊടുത്തു വിടുവിതും ചെയ്യും. പിന്നെ സുഗ്രീവനാദിവാനരന്മാൎക്കും ശ്രീവിഭീഷണാദിരാക്ഷസപ്രവരന്മാൎക്കും മഹാബ്രാഹ്മണൎക്കും മഹൎഷിമാൎക്കും രാജാക്കന്മാൎക്കും പൊന്നും പുടവയും അവരവർ ചൊന്നവണ്ണം കൊടുത്തുമവിടവിടെച്ചെന്നു മധുരമായിപ്പറകയും സം

സംഭാവിച്ചു പെരുമാറിത്തുടങ്ങിനാൻ ചക്രവത്തി. അതു നെരം രാജാക്കന്മാരും മഹഷികളും മഹാബ്രാഹ്മണരുമഞ്ചും പത്തും മുപ്പതും നൂറമഞ്ഞൂറം ജനമൊരൊരുത്തിയിൽ കൂട്ടം കൂടി തങ്ങളിൽ പറയത്തുടങ്ങുവിതും ചൈതാർ. പണ്ടു സൂൎയ്യവംശസംഭൂതന്മാരാകിയ ഇക്ഷ്വാകു തുടങ്ങി ദശരഥനൊടുക്കമായി അനെകം രാജാക്കന്മാരുളരായതിൽ അവരെല്ലാമൊരൊ ജാതി ചില യജ്ഞങ്ങൾ ചൈവിതും ചൈതാർ. എന്നാലായതൊന്നുമിതിനൊടൊക്കയുമില്ലാ. ഇതുപൊലുള്ളശ്വമെധമെങ്ങുമൊരുനാളുമാരും ചൈതവാറ നാം കണ്ടിട്ടും കെട്ടിട്ടുമില്ലാ. പിന്നെ ഭൂമിയിൽ മററമനെകം രാജാക്കന്മാരുളരായി അവരും പെരിക ക്രതുക്കളെ ചൈ്വതാർ, ആയതൊന്നുമിതിനൊടൊത്തു കെട്ടിട്ടും കണ്ടതുമില്ല. പിന്നെ ദെവരാജാവിന്ദ്രൻ നൂറ ക്രതുക്കളെച്ചൈ്വതാനെന്നാലായതൊന്നുമിങ്ങിനെ ചൈതതുമില്ലാ. പിന്നെ ധൎമ്മരാജാവാകിയ യമഭഗവാൻ ചൈതാൻ പെരിക യജ്ഞം, എന്നാലായതുമിതുപൊലെ ചൈതുകണ്ടില്ലാ. വരുണഭഗവാനുമിതുപൊലെ യജ്ഞം ചൈതു കണ്ടില്ലാ. പിന്നെ വൈശ്രവണ്ണനുമിതുപൊലെ യജ്ഞം ചൈതു കണ്ടില്ലാ. എന്നാലായതൊന്നുമല്ലല്ലൊ വിസ്മയം ബഹുവിസ്മയമെന്നാലായതെന്തെന്നാൽ, മരത്തിന്മെൽ പിറന്നു മരത്തിന്മെലെ വളൎന്നു കാട്ടും പടലവും ഫലമൂലങ്ങളും പച്ചിലയും തിന്നു ഏതുമൊരറിവു തൊന്നുമെങ്കിലതുവുമില്ലാ അങ്ങിനെയുള്ളവയല്ലൊയീ വാനരന്മാരെന്നാലങ്ങിനെയിരിക്കുന്ന വാനരങ്ങൾ പെരിക അടക്കത്തൊട്ടും

കൂടെയാറിടവിടെച്ചെന്നു അവരവരൊടു മധുരമായിപ്പറഞ്ഞു പൂജിക്കുന്ന കൌതുകം കണ്ടാൽ പെരിക വിസ്മയമായിട്ടേയിരിക്കുന്നിതു. പിന്നെ പൎവ്വതാകാരകായന്മാരായി പശുക്കളെയും ബ്രാഹ്മണരെയും മഹൎഷിമാരെയും വെട്ടിക്കൊന്നു പച്ചിറച്ചിയും തിന്നു നടക്കുന്ന രാക്ഷസപ്രവരന്മാർ പെരിക അടക്കത്തൊടും ചക്രവൎത്തിയുടെ അടിയാരെപ്പൊലെ മഹൎഷിമാരെ പൂജിക്കുന്നതു കണ്ടാൽ വളരെ വിസ്മയം. പിന്നെയത്രയുമല്ലാ, വന്ദനനമസ്കാരങ്ങളും അവിടവിടെച്ചെന്നു അവരവൎക്കു വെണ്ടുന്ന വസ്തുക്കൾ കൊണ്ടു കൊടുക്കുന്നതും കണ്ടാലായതും വിസ്മയമെന്നെ പറവാനുള്ളതെന്നിപ്രകാരം പറയുന്നു മഹാജനങ്ങളവിടവിടെനിന്നു കൂടിയും.

പിന്നെ സൂൎയ്യവംശാലങ്കാരസംഭൃതനാകിയ ശ്രീരാഘവശ്ചക്രവൎത്തി ഗൊമതിയാകുന്ന നദീതീരത്തു നൈമിശാരണ്യവനത്തിൽ നിന്നു അശ്വമെധം ചെയ്യുന്നുതെന്നു കെട്ടു ശ്രീവാൽമീകി മഹൎഷിയവിടെക്കെഴുന്നരുളുകെന്നു കല്പിച്ചു ശിഷ്യകളൊടും പുത്രരൊടും സീതാദെവിയൊടും സീതാപുത്രന്മാരാകിയ കുശലവന്മാരൊടും കൂടത്തമസാനദിതീരത്തു നിന്നു പുറപ്പെട്ടു നൈമിശാരണ്യത്തിലെഴുന്നരുളി യജ്ഞവാടത്തെ പ്രാപിപ്പതും ചൈതാർ. അവിടെ അനെകായിരം മഹൎഷിമാരും ബ്രാഹ്മണരൊടും പുത്രരൊടും ഭാൎയ്യമാരൊടും കൂടിയെഴുന്നരുളിയവൎക്കിരിപ്പാനൊരൊരൊ പൎണ്ണശാല കെട്ടിയതിനകത്തല്ലൊ അവർ വസിച്ചരുളുന്നിതും. അതു കണ്ടു ശ്രീവാൽമീകിഭഗവാനും അതിനടുക്കെ ഒരു

പർണ്ണശാലയും കെട്ടി അതിൽ വസിച്ചരുളുവിതും ചെ യ്തു. പിന്നെ ഗോമതിയാകുന്ന നദിയിലിറങ്ങി സ്നാനം ചെയ്തു നിയമങ്ങളും ചെയ്തൊടുക്കി പർണ്ണശാലയെ പ്രാപിച്ചരുളി. പിന്നെ കുശലവന്മാരെ വിളിച്ചു കൊ ണ്ടരുളിച്ചെയ്തു മഹർഷിമുഖ്യൻ. എടൊ കുശലവന്മാ രെ നിങ്ങളെതിരവെ ചെന്നു സ്നാനം ചെയ്തു ശുദ്ധ മായനുഷ്ഠാനങ്ങളെച്ചെയ്തൊടുക്കി പിന്നെ ഞാൻ ച മച്ചൊരു ശ്രീരാമായണം രാജസഭയിൽ നിന്നും മഹ ഷിമാരുടെ മുമ്പിൽ നിന്നും ബ്രാഹ്മണസഭയിൽ നി ന്നും മഹാരാജചക്രവൎത്തിയുടെ മുമ്പിൽ ചെന്നു നിന്നു മൊരു കുറവെന്നിയെ സംശയിക്കാതെ പാടുവിൻ കുമാരന്മാരെയെന്നും, പിന്നെ ദിവ്യഗീതങ്ങൾ പാടു ന്നേരം അവിടവിടെ യൊഗ്യമായുള്ള താളത്തൊടും സ്വരത്തൊടും കൂടെ പാടുവിനെന്നും ചൊല്ലി പിന്നെ യുമരുളിച്ചെയ്തു മുനിമുഖ്യൻ. നിങ്ങൾക്ക പൈയും ദാഹവും ഉണ്ടായിട്ടു വ്യസനം വരുമല്ലൊയെന്നാലായ തിന്നു മധുരതരമായിരിക്കുന്ന ഫലമൂലങ്ങളുപയൊഗി ച്ചുപൊയിസ്സൎവ്വലൊകൎക്കും കെട്ടാൽ ചെവിക്കും ഹൃദയ ത്തിന്നും പരമാനന്ദം വരുമാറു പാടിക്കളിക്കയും വെ ണമെന്നിപ്രകാരമരുളിച്ചെയ്തു ശ്രീവാല്മീകിഭഗവാൻ. പിന്നെ അന്നു രാത്രി കഴിഞ്ഞു പിറ്റെന്നാളെതിര വെ പുറപ്പെട്ടു കുശലവന്മാർ സ്നാനം ചെയ്തു ശുദ്ധ രായി അനുഷ്ഠാനം ചെയ്തൊടുക്കി ഭക്ഷണതൃപ്തിയും വ രുത്തി ജടാവല്ക്കലധാരികളായിപ്പുറപ്പെട്ടു യജ്ഞവാ ടമകംപുക്ക മഹർഷികളുടെ സഭയിൽ ചെന്നും രാജസഭ യിലും ബ്രാഹ്മണസഭയിൽച്ചെന്നും മധുരമായിപ്പാടിയും

താളം വെച്ച തുടങ്ങുവിതും ചൈതാർ. അതു കെട്ട മഹഷിമാരും ബ്രാഹ്മണരും രാജാക്കന്മാരും വാനരന്മാരും രാക്ഷസരും മററവിടെക്കൂടിയവരുമെല്ലാവരും പെരിക വിസ്മയിച്ചാനന്ദിച്ച പൈയും ദാഹവുമില്ലാതെ കെട്ട സന്തൊഷിച്ച ആരിച്ചമച്ചതി ശ്രീരാമചരിതമാകുന്ന ദിവ്യഗീതമിതാരിച്ചമച്ചുവെന്നു മിക്കുമാരന്മാരാരുടെ പുത്രരെന്നുമിപ്രബന്ധം പണ്ടെന്നും നാം കെട്ടിട്ടുമില്ലാ അത്യന്തം രമണീയമായിരിപ്പൊന്നാകയുമുണ്ടുതാനുമെന്നാൽ മുന്നമി ശ്രീരാഘവചക്രവത്തിയാൽ ചെയ്യപ്പെട്ട പരാക്രമമല്ലൊ ഇപ്പാടുന്ന ഗീതമെന്നാലായതിപ്പൊറം എടുത്തു കാട്ടുന്നൊരൊ കുമാരന്മാരെന്നു തൊന്നുമവരുടെ സ്വരപ്രയൊഗവും താളപ്രയൊഗവും മാധുയ്യവും കെട്ടാൽ എന്നൊ സുഖമെ അതിശയമെയെന്നിരിക്കുന്നെന്നു പറഞ്ഞു പിന്നെ കുശലവന്മാരുടെ വപുസ്സുകണ്ടും പെരിക പരമാനന്ദം വന്നിരിക്കുന്നു പിന്നെ പാടുന്നതു കെട്ടാലും ചെവിയിലമൃതു കൊരി നിറക്കുന്നെന്നപൊലെ പീയൂഷമായിത്തൊന്നുകയും ചെയ്യുന്നു. പിന്നെ ഇതിന്നത്ഥം നിരൂപിക്കുമ്പൊറം മനസ്സിന്നും പരമാനന്ദമായിരിക്കുന്നു. പിന്നെ പരലൊകത്തിന്നും പെരികസ്സാധനമായിട്ടിരിക്കുന്നുതാനുമെന്നിപ്രകാരമവരവർ സ്തുതിച്ചു പറവിതും ചൈതാർ. പിന്നെ കുശലവന്മാരിപ്രകാരം സവ്വജനത്തിന്നും പരമാനന്ദം വരുമാറു പാടിപ്പാടിച്ചെല്ലുമതുനെരം ശ്രീരാഘവചക്രവത്തിയും യജ്ഞശാലയകംപൂവാനായിക്കൊണ്ടു ഭ്രാതാക്കന്മാരൊടും സുമന്ത്രാദി മന്ത്രിപ്രവരന്മാരൊടും കൂടിയവിടച്ചമച്ച നഗര

പ്പെരുന്നെരുവുടെയെഴുന്നരുളുമപ്പോനെരം മഹാരാജാവിന്നു കാണായി മൊഹനരൂപന്മാരായിരിക്കുന്ന രാജകുമാരന്മാർ പാടിപ്പാടി വരുന്നതു കണ്ടു സ്വല്പനെരം നിന്നരുളി കുമാരന്മാരുടെ പാട്ടുകെട്ടുമവരുടെ രൂപം കണ്ടും പെരികസ്സന്തൊഷിച്ചു കുമാരന്മാരെ നൊക്കിയരുളിച്ചെയ്തു ചക്രവൎത്തി. എടൊ കുമാരന്മാരെയെന്നെസ്സംബന്ധിച്ചിരിപ്പൊരു നൂതനഗീതമിതാരി ചമച്ചുള്ളൊന്നും നിങ്ങളാരുടെ പുത്രരെന്നും നിങ്ങളെവിടനിന്നു വരുന്നെന്നുമിപ്രകാരം ചക്രവൎത്തിയരുളിച്ചെയ്തു കെട്ടു കുശലവന്മാരും മഹാരാജാവിനെ നൊക്കിയറിയിപ്പുതും ചെയ്താർ. ഞങ്ങൾ ശ്രീവാല്മീകിമഹൎഷിയുടെ പുത്രരാകയുമുണ്ടുയെന്നാൽ ശ്രീവാല്മീകിയാൽ ചമക്കപ്പെട്ടതാകയുമുണ്ടു. ഞങ്ങളുടെ പിതാവിൻ നിയൊഗത്താൽ ഞങ്ങൾ പാടിക്കളിക്കയും ചെയ്യുന്നുയെന്നാൽ പിതാവിവിടെ വാടത്തിങ്കലൊരു പൎണ്ണശാലയിലെഴുന്നരുളിയുളനായിരിക്കുന്നതുമുണ്ടുയെന്നിപ്രകാരമറിയിച്ചാർ കുശലവന്മാർ. അതു കെട്ടു ശ്രീരാഘവചക്രവൎത്തിയും പ്രീതിപെട്ടവരുടെ പാട്ടു കെട്ടുമവരുടെ സൌന്ദരിയം കണ്ടും പെരുതായിരിപ്പൊരു സ്നെഹം പൊന്നു വൎദ്ധിച്ചു നിരൂപിച്ചു ചക്രവൎത്തി. അവരിരിവരെയും വിളിച്ചെന്നുടെ മടിയിലിരുത്തി മൂൎദ്ധനി മുകന്നു മുറകെപ്പിടിച്ചാശ്ലെഷിച്ചുവെങ്കിൽ നന്നായിരുന്നതെന്നുള്ളൊരു തിരുമനസ്സുണ്ടാവിതും ചെയ്തു ചക്രവൎത്തിക്കു തന്തിരുവടിയുടെ പുത്രരെന്നുള്ളതു തന്തിരുവടിയറിഞ്ഞതുമില്ലായെങ്കിലും തന്തിരുവടിക്കെറിയൊരു തിരുമനസ്സുണ്ടാവിതും ചെയ്തു പി

ന്നെ ശ്രീലക്ഷ്മണകുമാരനൊടും ശ്രീഭരതനൊടും ശത്രു ഘ്നകുമാരനൊടുമരുളിച്ചെയ്തു ചക്രവൎത്തി. ഇവർ പാടുന്നതിനെ കെൾക്കണം നാമെന്നുമരുളിച്ചെയ്തു അവരെ വിളിച്ചു പാടിപ്പൂതും ചെയ്തു ചക്രവൎത്തി. അതുനെരം രാജാക്കന്മാരും മഹൎഷിമാരും ബ്രാഹ്മണരും ശ്രീരാഘവചക്രവൎത്തിയെയും നൊക്കികുമാരന്മാരെയും നൊക്കി നിരൂപിച്ചു പറഞ്ഞു തുടങ്ങുവിതും ചെയ്താർ. നമ്മുടെ ചക്രവൎത്തിയുമിക്കുമാരന്മാരുമായൊരു പ്രകാര വുമൊരു ഭെദാഭെദവുമില്ലാ സൎവ്വാംഗവും നൊക്കുന്നെര മൊരുപ്രകാരവും വിശെഷമെന്നിയെയിരിക്കുന്നതുമി ല്ലാ. ജടയും വൽക്കലവും ധരിച്ചതു കണ്ടാൽ ചക്രവ ൎത്തിയുടെ പുത്രന്മാരെന്നു തൊന്നുന്നു, ശരീരാകൃതി കണ്ടാൽ ചക്രവൎത്തിക്കും കുമാരന്മാൎക്കുമൊത്തിട്ടിരിക്കു ന്നതെന്നിപ്രകാരം സഭയിലുള്ള ജനമെല്ലാം പറഞ്ഞു തുടങ്ങുവിതും ചെയ്താർ. പിന്നെ ശ്രീലക്ഷ്മണകുമാര നെ നൊക്കിയരുളിച്ചെയ്തു ചക്രവൎത്തി. എന്നുടെ ലക്ഷ്മണാ ഇക്കുമാരന്മാൎക്ക പതിനെണ്ണായിരം പൊൻ കൊടുക്കണമെന്നരുളിച്ചെയ്തതു കെട്ടു ലക്ഷ്മണകുമാര നും പതിനെണ്ണായിരം പൊൻ കൊണ്ടുവന്നു കുമാര ന്മാരുടെ മുമ്പിലമ്മാറ വെപ്പിതും ചെയ്താൻ. അതു നെരം കുമാരന്മാരുമപ്പൊൻകൊണ്ടെതുമാദരിച്ചതുമി ല്ലാ. പിന്നെ രാജാവിനെ നൊക്കിയറിയിച്ചാർ കുമാരന്മാർ. കെൾക്ക മഹാരാജാവെ വനത്തിൽ വ സിച്ചു ചവൎത്തും പുളിച്ചുമിരിക്കുന്ന ഫലമൂലങ്ങൾ ഭ ക്ഷിച്ചു ജടയും വൽക്കലയും ധരിച്ചു വസിക്കുന്ന ഞങ്ങ ൾക്ക പൊൻകൊണ്ടുമെതുമൊരു കാരിയമില്ലെന്നറി

യിച്ചാർ കുമാരന്മാരും. അതു കെട്ടു രാജശ്രേഷ്ഠനും പെരിക പ്രീതിപെട്ടു അത്യന്തം സ്വാദുകരമായുള്ള ഫലമൂലങ്ങളെക്കൊണ്ടുവന്നു കൊടുപ്പിതും ചെയ്തു പിന്നെയരുളിച്ചെയ്തു ചക്രവൎത്തി. എടൊ കുമാരന്മാരെ നിങ്ങൾ പഠിച്ചിരിക്കുന്ന രാമായണങ്ങൾ ബാലകാണ്ഡമാദിയായി ആറു കാണ്ഡവും പിന്നെ ഉത്തരരാമായണവും ക്രമത്താലെ പാടിക്കെൾക്കയും വെണമെന്നാലഞ്ഞൂറു സൎഗ്ഗമുള്ളൊന്നല്ലൊ ഇശ്ശ്രീരാമായണം കാവ്യത്തിനെന്നല്ലൊ നിങ്ങൾ ചൊല്ലി കെൾക്കായതെന്നാൽ നിയമമായി ഇരിപതു സൎഗ്ഗമിരിപത്തഞ്ചു ദിവസം പാടുവിതും ചെയ്കയെന്നരുളിച്ചെയ്തു സംഭാവിച്ചു കാലത്തെ വരുവിനെന്നും ചൊല്ലി യാത്രയാക്കുവിതും ചെയ്തു ചക്രവൎത്തി. പിന്നെ വത്സന്മാരുമങ്ങു പൎണ്ണശാലയിൽ ചെന്നു വസിച്ചു പിററന്നാളെതിരവെ ബാലന്മാർ വന്നു ബ്രാഹ്മണവൎഗ്ഗവും മഹൎഷിവൎഗ്ഗവും പതിനെൺവിഷയത്തിലെ രാജാക്കന്മാരും ശ്രീവിഭീഷണാദിരാക്ഷസരും സുഗ്രീവാദിവാനരന്മാരും നഗരവാസികളും ജനപദവാസികളും ലക്ഷ്മണനാദിഭ്രാതാക്കന്മാരും സുമന്ത്രാദിമന്ത്രിപ്രവരന്മാരും കൂടിയടുത്തുനിന്നു ശ്രീരാമായണമാകുന്ന മഹാകഥയെ ബാലകാണ്ഡം തുടങ്ങിയാറു കാണ്ഡവും പെരിക ശ്രുതിപൂരെണ ചൊല്ലിയമൃതൊപമമായെല്ലാരെയും കെൾപ്പിച്ചു പിന്നെ വിശെഷിച്ചുത്തരരാമായണം പാടുന്ന കാലത്തു കുശലവന്മാരെ സീതാദെവി പെററതെന്നും തന്തിരുവടിയുടെ പുത്രരെന്നും അറിയാവിതും ചെയ്തു. അത്രനാളും ശ്രീവാൽമീകിമഹൎഷിയുടെ പുത്രരായുള്ള ഋഷികുമാരന്മാരെ

ന്നു തന്തിരുവടി നിരൂപിച്ചിരിക്കുന്നതും ഉത്തരരാമായണമാകുന്ന മഹാകഥയെ പാടുന്നേരം തന്തിരുവടിയുടെ പുത്രന്മാരെന്നറിഞ്ഞപ്പോൾ ഇക്കുമാരന്മാരെ വിളിച്ചു മടിയിലിരുത്തി മൂൎദ്ധനി മുകൎന്നു മുറുകപ്പിടിച്ചാശ്ലേഷിച്ചു പിന്നെ വസിഷ്ഠമഹൎഷിയെ നോക്കിയരുളിച്ചെയ്തു ചക്രവൎത്തി. കേൾക്ക ഭഗവാനെ ശ്രീവാല്മീകിമഹൎഷിയോടും കൂടി ജനകരാജനന്ദനയായിരിക്കുന്ന സീതാദേവിയിവിടെ പൎണ്ണശാലയിലുണ്ടുപോലെന്നുള്ളതിക്കാവ്യത്തിലെ അറിയപ്പെട്ടതല്ലോയെന്നാൽ സീതാദേവിയൊരു വിശ്വാസം ചെയ്കിൽ സ്വീകരിക്കണമെന്നു ഞാൻ കല്പിച്ചിരിക്കുന്നിതുമെന്നാൽ സീത നിൎദ്ദോഷയെന്നുള്ളതു ലങ്കാദ്വീപിങ്കൽ നിന്നു അഗ്നിപ്രവേശം ചെയ്തപ്പോൾ സൎവ്വദേവന്മാരുമറിയ അഗ്നിഭഗവാനിവൾക്കു ദോഷമില്ലെന്നു ചൊല്ലിയെൻ കൈയിൽ കൊണ്ടത്തന്നതൊയെല്ലാവരുമറിഞ്ഞിരിക്കുന്നല്ലൊ. എന്നാലങ്ങിനെയിരിക്കുമ്പോൾ അപവാദപരിഹാരാൎത്ഥമായി നിൎദ്ദോഷയായി ഗൎഭിണിയായിരിക്കുന്ന സീതയെ ഉപേക്ഷിച്ചതുമെന്നാൽ ബുദ്ധിമാനായ പുരുഷനു അപവാദമപഖ്യാതിയിലല്ലൊ ഭയമാകുന്നതുമായതുകാരണമായല്ലൊ അവളെക്കളയപ്പെട്ടതും. ഇപ്പൊളശ്വമെധത്തിന്നെഴുന്നരുളിയ മഹൎഷിമാരും ബ്രാഹ്മണരും പതിനെൺവിഷയത്തിലെ രാജാക്കന്മാരും മററു നഗരവാസികളും സുഗ്രീവാദിവാനരന്മാരും ശ്രീവിഭീഷണാദിരാക്ഷസരും കൂടിയ സഭയിൽനിന്നഗ്നിപ്രവെശം ചെയ്തെന്നുടെ ധൎമ്മപത്നിയെ ഞാൻ സ്വീകരിച്ചിരിക്കുന്നതുമെന്നാലെന്തി

പ്പൊഴിവിടെ നിന്നഗ്നിപ്രവെശം ചെവാനെന്നു നി
നക്കിൽ നഗരവാസികളായിരിക്കുന്ന ജനം നിനച്ചതു
നിനച്ചതു പറയുമെന്നാലവരുടെ വായടക്കുവാനായി
ക്കൊണ്ടിപ്പൊളഗ്നിപ്രവെശം ചെയ്യുന്നതുമെന്നരുളി
ച്ചെയ്തു പിന്നയുമരുളിച്ചെയ്തു ചക്രവത്തി. ഭഗ
വാനെ നിന്തിരുവടിയെഴുന്നരുളി ശ്രീവാത്മീകിഭഗവാ
നെക്കണ്ടു വൃത്താന്തമെല്ലാമറിയിച്ച മഹഷിയൊടു
കൊപിക്കൊല്ലായെന്നു മധുരമായരുളിച്ചെയ്തു പിന്നെ
യതിന്നുത്തരമരുളിച്ചെയ്യുന്നതും കെട്ടെഴുന്നള്ളണമെ
ന്നരുളിച്ചെയ്യക്കെട്ടു വസിഷ്ഠഭഗവാനുമെഴുന്നരുളി ശ്രീ
രാഘവശ്ചക്രവത്തിയരുളിച്ചെയ്തതെല്ലാം ശ്രീവാത്മീ
കി മഹഷിയൊടരുളിച്ചെയ്തതു കെട്ടു ശ്രീവാത്മീകി
മഹഷിയുമരുളിച്ചെയ്തു. യാതൊന്നു മഹാരാജാവു ക
ല്പിച്ചതെന്നാലായതുപൊലെ ചെയ്യുന്നതെനിക്കും പെ
രിക വെണ്ടുവൊന്നാകയുമുണ്ടു; നമുക്കു രാജാവൊടൊ
രു കൊളല്ലായ്മയുമില്ലായെന്നു ചെന്നറിയിച്ചാലുമെന്ന
രുളിച്ചെയ്തു ശ്രീവാത്മീകിമഹഷി. അതു കെട്ടു വ
സിഷ്ഠഭഗവാനുമെഴുന്നരുളി മഹാരാജാവെക്കണ്ടറിയി
ച്ചതുനെരം മഹാരാജാവും പെരിക പ്രീതിപെട്ടു തെ
ളിഞ്ഞ മാനസമുടയനായി ശ്രീവാത്മീകിമഹഷിയുമി
തിനുടമ്പെടുകയില്ലെന്നുറച്ച ശ്രീവാത്മീകിമഹഷിയെ
പെരിക ഭയപ്പെട്ടിരിക്കുന്നു ഞാനെന്നാലായതഭിപ്രാ
യമായിട്ടിരിക്കുന്നതെന്നു നിണ്ണയിച്ച പിന്നെ സഭയി
ലെ മഹാജനമെല്ലാം കെൾക്കുമാറരുളിച്ചെയ്തു. ഭവാ
ന്മാരെ നിങ്ങളെല്ലാവരും നാളെപ്പുലരുമ്പൊളിവിടെ
ക്കെഴുന്നള്ളുകയും വെണമെന്നു മഹഷിവഗ്ഗത്തൊടും

ബ്രാഹ്മണരൊടും രാജാക്കന്മാരെല്ലാരൊടും സുഗ്രീവാദിവാനരന്മാരൊടും ശ്രീവിഭീഷണാദിരാക്ഷസരൊടും ജനപദവാസികളൊടും നഗരവാസികളൊടുമെല്ലാവരൊടും പുലരിയെ വരണമെന്നരുളിച്ചെയ്തു. എന്നാൽ ഞാൻ നിർദ്ദോഷയായി ഗർഭിണിയായിരിക്കുന്ന സീതയെ അപവാദപരിഹാരാൎത്ഥമായവളെയുപെക്ഷിച്ചെനല്ലൊ. എന്നാലവളെ ഉപെക്ഷിപ്പാനൊരു സംഗതിയുമില്ലാ. മുന്നം ലങ്കയിൽനിന്നഗ്നിപ്രവെശം ചെയ്തനാറ സൎവ്വദെവന്മാരും കൂടിയെടുത്തഗ്നിഭഗവാനെൻകൈയിൽ കൊണ്ടെത്തന്നിവൾക്കൊരു ദൊഷമില്ലെന്നു ചൊല്ലിയതുനെരമിവളെ ഞാൻ സ്വീകരിപ്പൂതും ചെയ്തെനെന്നാൽ നഗരത്തിലെ ജനം തൊന്നിയതു പറകകൊണ്ടു എന്നുമൊരിക്കലഗ്നിപ്രവേശം ചെയ്യിച്ചു സീതയെ സ്വീകരിച്ചു കൊൾകയെന്നു ഞാൻ നിശ്ചയിച്ചിരിക്കുന്നു. ആയതുകൊണ്ടു നിങ്ങളെല്ലാവരും നാളപ്പുലരുമ്പോൾ വരണമെന്നരുളിച്ചെയ്തു പിന്നെ ശ്രീവാല്മീകിമഹൎഷിയെത്തൊഴുതറിയിച്ചു മഹാരാജാവും. ഭഗവാനെ നിന്തിരുവടി ശിഷ്യരുകളൊടും സീതയൊടും എന്നുടെപുത്രന്മാരാകിയ കുശലവന്മാരൊടും കൂടെ നാളെ പുലരുമ്പൊളെഴുന്നരുളുകവെണമെന്നുമെല്ലാൎക്കും വിടകൊടുത്തു പിന്നെ വസിഷ്ഠഭഗവാനൊടും ഭരതശത്രുഘ്നരൊടും ലക്ഷ്മണനൊടും സുമന്ത്രാദിമന്ത്രിവൎഗ്ഗത്തൊടും കൂടി കൎമ്മശാലയിലെഴുന്നരുളി ചക്രവൎത്തി. പിന്നെ അന്നുരാത്രികഴിഞ്ഞു പററെന്നാൾ പുലരുമ്പൊൾ നീരാട്ടുപള്ളിപുക്കു നിയമകൎമ്മങ്ങൾ ചെയ്തൊടുക്കി ഭ്രാതാക്കന്മാരൊടും മന്ത്രിവൎഗ്ഗത്തൊടും

കൂടെ മററുള്ള ജനമെല്ലാം വരുന്നതിൻമുന്നമെ ആ സ്ഥാനത്തെക്കെഴുന്നരുളി ചക്രവൎത്തി. അതുനെരം മഹൎഷിമാരും ബ്രാഹ്മണരും രാജാക്കന്മാരും നഗരവാസികളുമെല്ലാരുമൊരുമിച്ചാസ്ഥാനത്തെ പ്രാപിപ്പൂതും ചെയ്താർ. അതുനെരം മുന്നമവിടെയെഴുനള്ളാത മഹൎഷിമാരെല്ലാമവിടെക്കെഴുനള്ളുവിതും ചെയ്താർ. പിന്നെയുമനെകമായിരം ജനമെല്ലാം സീതാദെവിയെ അഗ്നിപ്രവെശം ചെയ്യിക്കുന്നു ചക്രവൎത്തിയെന്നു കെട്ടു കാണ്മാൻ വന്നു സഭയിലെ നില്പിതും ചെയ്താർ. പിന്നെ സുഗ്രീവാദി വാനരന്മാരും ശ്രീവിഭീഷണാദി രാക്ഷസരും ജനപദവാസികളുംപതിനെൺവിഷയത്തിലെരാജാക്കന്മാരും തൽസംബന്ധികളുമെന്നുവെണ്ടാ സകല ജനവും സഭയിൽ വന്നു കൂടുവിതും ചെയ്താർ. അതുനെരം ശ്രീവാന്മീകിമഹൎഷിയും ശിഷ്യരും പ്രതിശിഷ്യരൊടും ജനകരാജനന്ദനയാം സീതാദെവിയൊടും രാജപുത്രന്മാരാകിയ കുശലവന്മാരൊടുംകൂടി പൎണ്ണശാലയിൽ നിന്നു പുറപ്പെട്ടു സഭയിലാമ്മാറ എഴുന്നരുളുവിതും ചെയ്താർ. അതുനെരം ചക്രവൎത്തിയും പെരിക പ്രീതിപെട്ടു മാനസമുടയനായി ശ്രീവാന്മീകിഭഗവാനെ തൊഴുതറിയിപ്പൂതും ചെയ്തു. ഭഗവാനെ സീതയൊടരുളിച്ചെയ്കവെണം എന്നൊടു കൊപിക്കയും ചെയ്യാതെ അഗ്നിപ്രവെശം ചെയ്തു തന്നുടെ ആത്മശുദ്ധി വരുത്തി മഹാജനത്തിന്നു ബൊധിപ്പിച്ചെന്നൊടു ചെന്നു കൊള്ളുവാനരുളിച്ചെയ്കവെണം ഭഗവാനെയെന്നു ചക്രവൎത്തിയരുളിച്ചെയ്തുകെട്ടു അരുളിച്ചെയ്തു ശ്രീവാന്മീകിമഹൎഷിയും. കെൾക്ക മഹാരാ

ജാവെ ഭവാനവളെസ്സംഭാവിച്ച വിളിച്ച മധുരമായ
രുളിച്ചെയ്ക ഭഗവാനെയെന്നരുളിച്ചെയ്തു ശ്രീവാ
ന്മീകി മഹൎഷിമുഖ്യൻ. അതുനെരം നിരൂപിച്ച സീ
താദെവിയുമെന്തു മഹാരാജാവെന്നൊടരുളിച്ചെ
വാൻ നിൽക്കുന്നതു നിഷ്ഠുരമായിരിക്കുന്ന വചനങ്ങ
ളൊ ആയതെന്നിയെ സംഭാവിച്ച മധുരമായരുളി
ച്ചെവാനൊ നിനക്കുന്നൊന്നു നിരൂപിച്ച നിന്നരുളു
ന്ന സീതാദെവിയെ നൊക്കിയരുളിച്ചെയ്തു ചക്രവ
ൎത്തി. മഹാനുഭാവയായുള്ളൊയെ ജനകരാജനന്ദനെ
സീതെ നീ രാവണപാലിതമാകിയ ലങ്കാപുരിയിലിരു
ന്ന നാമ്പ ഞാൻ വന്നു രാവണാദിരാക്ഷസരെക്കൊന്ന
പ്പൊളിന്ദ്രാദിദെവകളും രാക്ഷസരും വാനരന്മാരുമറിയ
അഗ്നിപ്രവെശം ചെയ്തതു നെരം സകലലൊകമംഗ
ല്യാംഗനാകിയ ശ്രീമഹാദെവൻതിരുവടിയും പത്മ
യൊനിയാകിയ ബ്രഹ്മൻതിരുവടിയും ത്രൈലൊക്യനാ
ഥനാകിയ ദെവരാജാവും സകലദെവതാവൎഗ്ഗവുമറിയ
അഗ്നിഭഗവാൻ നിന്നെയെടുത്തുകൊണ്ടു വന്നെൻ
കൈയിൽ നിൎദ്ദൊഷയാമിവൾക്കൊരു ദൊഷമില്ലെ
ന്നു ചൊല്ലിത്തന്നപ്പൊൾ ഞാൻ നിന്നെ സ്വീകരിച്ച
നുഭവിപ്പൂതും ചെയ്തെൻ. എന്നാൽ നിന്നുടെ ശുദ്ധത
യെ ഞാനറിഞ്ഞിരിക്കുന്നു. അങ്ങിനെയറിഞ്ഞിരി
ക്കുന്നതാകിലെന്തിന്നെന്നെ ഉപെക്ഷിച്ചുവെന്നു നിന
ക്കിലതൊ പരാപവാദകാരണമായല്ലൊ ഗൎഭിണി
യായിരിക്കുന്ന നിന്നെ ഉപെക്ഷിച്ചതുമെന്നാലായതു
കൊണ്ടു നിണക്കേതുമൊരു കുറവു വന്നതുമില്ലാ.
ലക്ഷ്മണനൊടു നീ ചൊല്ലിയയച്ചതു ലക്ഷ്മണ

നെന്നൊടു പറഞ്ഞു കെട്ടറിഞ്ഞിരിക്കുന്നു തൊനെ ന്നുടെ ഭത്താവിന്നു ഞാൻ വിഷയമൊരൊപകീത്തിയു ണ്ടാകയും വെണ്ടായെന്നല്ലൊ നീ നിരൂപിച്ചിരുന്ന തുമെന്നാലിപ്പൊഴിവിട സകലജനങ്ങളും കൂടിയിരി ക്കുന്നുതെന്നാലവരുടെ വായടക്കുവാനായിക്കൊണ്ടു എന്നുമൊരിക്കലഗ്നിപ്രവെശം ചെയ്തു എന്നൊടുകൂടി സുഖിച്ചിരിപ്പൊയാകാ ഭദ്രെയെന്നാൽ ഞാനിതു ചൊ ല്ലിയെന്നു നീയെന്നൊടു ദെ്വഷിക്കയുമരുതു ഭദ്രെയെ ന്നു മധുരമായരുളിച്ചെയ്തു' പിന്നെ ശ്രീലക്ഷ്മണകുമാ രനെ വിളിച്ചുകൊണ്ടരുളിച്ചെയ്തു ചക്രവത്തി. യാഗ ശാലക്കു പുറത്തുഭാഗത്തൊരു തീക്കുഴി ചമച്ചുണ്ടാക്കി അഗ്നിമൂട്ടിച്ചുമച്ചുണ്ടാക്ക കുമാരായെന്നരുളിച്ചെയ്തു പി ന്നെയുമരുളിച്ചെയ്തു. സീതയഗ്നിപ്രവെശം ചെയ്യു മ്പൊഠം വെന്തു ഭസ്മമായിപ്പൊകുന്നൊളൊ ആയതെ ന്നിയെ അഗ്നിഭഗവാനെടുത്തു കൊണ്ടുവരുന്നൊനൊ യെന്നു നിരൂപിച്ചാകുലമാനസനായിരുന്നരുളി ശ്രീരാ ഘവചക്രവത്തി. അക്കാലത്തു ത്രൈലൊക്യനാഥനാകി യ ദെവരാജാവും സകലദെവതാവഗ്ഗവും ബ്രഹ്മഷിമുഖ്യ ന്മാരും സീതാദെവിയഗ്നിപ്രവെശം ചെയ്യുന്നതു കാണ്മാ ൻപൊക നാമെന്നുചൊല്ലി വിമാനമെറിയംബരമാ ഗ്ഗെയെഴുന്നരുളുവിതും ചെതാർ. അതുനെരം സീതാ ദെവിയും നിരൂപിച്ചാഠം മുന്നമൊരിക്കൽ ലങ്കാദ്വീ പിങ്കൽനിന്നു അഗ്നിപ്രവെശം ചെയ്തു സത്യമറിയി ച്ചെൻ തൊനെന്നാലിപ്പഴുമൊരിക്കലഗ്നിപ്രവെശം ചെതാൽ പിന്നെയുമൊരിക്കലാരാലുമെതാന്തമപ ശ്രുതി പറഞ്ഞുവെങ്കിലനാം ഞാൻ തീയിൽ പായണ

മല്ലൊയെന്നാലിങ്ങിനെയെല്ലാനാളും തീയിൽ പായ
ണമെന്നുവെച്ചാലെന്നാലാവൊന്നുമല്ലാ, എന്നാലെ
ന്നുടെ ശരീരത്തൊടെ ഞാൻ മറഞ്ഞു പൊകുന്നതു യൊ
ഗ്യമാകുന്നതെന്നു നിരൂപിച്ചു സഭയിലെ ജനമെല്ലാം
കെൾക്കമാറരുളിച്ചെയ്തു സീതാദെവി. എന്നെ
ശ്രീഗൊദാവരിതീരത്തുനിന്നു കട്ടെടുത്തു കൊണ്ടുപൊ
യാനല്ലൊ ദുഷ്ടനായി പാപിയായി നിൎമ്മൎയ്യാദശീല
നാകിയ രാവണൻ. അവൻ ലങ്കയിൽ കൊണ്ടുപൊയി
വെച്ചു നാൾ ഒരു സംവത്സരമാരുമൊരുടയവരെന്നി
യെ ഇരുന്നെനല്ലൊ രാക്ഷസരുടെ ദെശത്തു. അക്കാ
ലത്തെൻ ഭൎത്താവും തമ്പിയും വാനരപ്പടയൊടും ലങ്ക
യെ പ്രാപിച്ചു രാവണനെ സകുടുംബത്തൊടും കൂടെ
വധിച്ചെന്നുടെ പരമാൎത്ഥമറിവാൻ ഞാനഗ്നിപ്രവെ
ശം ചെയ്തുമതുനെരം സകലദെവന്മാരെ നിയൊഗ
ത്താലെന്നെയഗ്നിഭഗവാനെടുത്തു കൊണ്ടുവന്നിവൾ
ക്കൊരു ദൊഷമില്ലെന്നു ചൊല്ലിത്തന്നുവല്ലൊ. ആയ
തെനിയെ ഇന്നു മഹൎഷിമാരും ബ്രാഹ്മണരും രാജാ
ക്കന്മാരും നഗരവാസികളും ജനപദവാസികളും രാക്ഷ
സരും വാനരന്മാരും വന്നു നിറഞ്ഞു നിന്നതു ഞാൻ
തീയിൽ പായുന്നതു കാണ്മാനല്ലൊ. പിന്നെയംബര
മാൎഗ്ഗെ നിന്നരുളുന്ന ദെവസമൂഹവും കാണമാറ ഞാ
നൊരുശപഥം ചെയ്യുന്നതുമുണ്ടു. ആയതു സഭയിലെ
മഹാജനമെല്ലാരും കെട്ടരുളിയാലും. മുന്നമെന്നെ ജ
നകവിഷയത്തിങ്കൽ നിന്നു ശൈവമായിരിക്കുന്ന ധനു
സ്സിനെ മുറിച്ചെന്നുടെ ഭൎത്താവെന്നെ പാണിഗ്രഹണം
ചെയ്തനാൾ ഭൎത്താവിൻ ശ്രീമുഖാരവിന്ദത്തിങ്കലെന്നു

ടെ മനസ്സു പതിച്ചതിത്രനെരവുമവന്തന്തിരുവടി പ
ക്കൽ നിന്നു വാങ്ങിയിരിക്കുന്നതുമില്ലാ. ഒരാണ്ടു ലങ്ക
യിലിരുന്നപ്പൊ(ാ)ൾ പല നാളുണ്ടല്ലൊ ഭത്താവിനൊടു
ഞാൻ പിരിഞ്ഞിരിക്കുന്നതുമെന്നാലന്നെന്നുമൊരുനാ
ളുമെന്നുടെ മനസ്സു ഭത്താവിൻ പക്കൽ നിന്നൊരു മുഹൂ
ത്തനെരംപൊലും പിരിഞ്ഞതുമില്ലായെന്നാൽ ഞാനി
ച്ചൊല്ലിയതെല്ലാം പരമാത്ഥമായിട്ടിരിക്കുമെങ്കിൽ ഭൂ
മിദെവിയെന്നെസ്സംഗ്രഹിച്ചു കൊള്ളുമല്ലൊ. പിന്നെ
യെന്നുടെ മനസ്സുകൊണ്ടും കമ്മംകൊണ്ടും വാക്കുകൊ
ണ്ടുമിങ്ങിനെ മൂന്നു പ്രകാരമല്ലൊ ചാരിത്രഭംഗം, പി
ന്നെയത്രയുമല്ലായെന്നുടെ ഭത്താവെന്നിയെ മറെറാരു
ഭത്താവിനൊടുമനുസരിപ്പു ഞാനെന്നു നിരൂപിക്കിലാ
യതും ചാരിത്രഭംഗമായിട്ടല്ലൊയിരിക്കുന്നതെന്നാലായ
തെന്നിയെ ഞാൻ മറെറാരുവനമായനുഭവിച്ചുവെങ്കിൽ
പെരികസ്സുഖമുണ്ടായിരുന്നു അതൊ മഹാപാപി ഭത്താ
വു വിരൊധിച്ചു സമ്മതിയാഞ്ഞുവല്ലൊയെന്നു നിന
ക്കിലതുവും ചാരിത്രഭംഗമായിട്ടിരിക്കുമല്ലൊ, ആയ
തെന്നിയെ കമ്മംകൊണ്ടാകിൽ കെവലം ചാരിത്ര
ഭംഗമല്ലൊയെന്നാൽ മനസ്സുകൊണ്ടും വാക്കുകൊണ്ടും
കമ്മംകൊണ്ടും ഞാനെന്നുടെ ഭത്താവിനൊടൊരുനാളും
പിരിയാതെയിരുന്നൊരുത്തിയായിട്ടിരിക്കിൽ സകല
ലൊകമംഗല്യാംഗയായിരിക്കുന്ന ഭൂമിദെവിയെന്നെ
സ്സംഗ്രഹിച്ചുകൊള്ളുമല്ലൊ. ആയതെന്നിയെ അസത്യ
മായിട്ടിരിക്കിലായതുമിവിടെ സവ്വജനങ്ങളെയും
ബൊധിപ്പിക്കുമല്ലൊ. ആയതെന്നിയെ പരമാത്ഥ
മായിട്ടിരിക്കൽ ഭൂമി പിളന്നിട്ടതിനകത്തു വഴി തന്നു

തന്നോട ചെത്തു കൊള്ളമല്ലൊയെന്നിപ്രകാരം സൎവ്വലൊകജഗന്മാതാവാകിയ സീതാദെവിയരുളി ച്ചെയ്തകാലത്തു ഭൂമി പിളൎന്നതിനകത്തു നിന്നു ദിവ്യമായി രമണീയമായി പൊന്മയമായിരിപ്പൊരു സിംഹാസനമുയൎന്നു വൻനാഗത്താന്മാരുടെ ശിരസ്സിലാമ്മാറ ചുമന്നവണ്ണമെ വന്നിട്ടു കാണായി. അങ്ങിനെയിരിക്കുന്ന സിംഹാസനത്തിന്മെൽ ശ്യാമമായിരിക്കുന്ന നിറത്തൊടും സൎവ്വാംഗസുന്ദരിയായി സൎവ്വാഭരണഭൂഷിതയായിരിക്കുന്ന ഭൂമിദെവിയൊരു തൃക്കാൽകൊണ്ടു ഭൂമിയിൽ ചവിട്ടി പിന്നെ സീതാദെവിയെ നൊക്കി വരികാ മകളെ സീതെയെന്നു ചൊല്ലി വിളിച്ചു രണ്ടു തൃക്കൈകൊണ്ടു മുറുകപ്പിടിച്ചു മടയിലിരുത്തി മൂൎദ്ധനി മുകൎന്നു ചുംബിച്ചാശ്ലേഷിച്ചു ചൊൽവിതും ചെയ്തു. മകളെ സീതെ നീയെതും ദുഃഖിയാതെയിരിക്കയെന്നും നിന്നെ ഞാൻ സംഗ്രഹിക്കുന്നുണ്ടെന്നും മധുരമായരുളിച്ചെയ്തു പിന്നെ സഭയിലിരിക്കും മഹാജനം കണ്ടിരിക്കെ സിംഹാസനവും ഭൂമിദെവിയും സീതാദെവിയൊടും കൂടെ ഭൂമിയിലമ്മാറ മറവിതും ചെയ്തു. അതുനെരമംബരവാസികൾ സീതാദെവിയുടെ പതിവ്രതഭാവവുമാത്മശുദ്ധിയും കണ്ടു പെരിക വിസ്മയപ്പെട്ടു സീതാദെവിയുടെ മൂൎദ്ധാവിങ്കൽ പുഷ്പവൃഷ്ടിയും ചെയ്താർ. പിന്നെ സഭയിലിരുന്ന മഹൎഷിമാരും ബ്രാഹ്മണരും രാജാക്കന്മാരും രാക്ഷസപ്രവരന്മാരും വാനരവീരന്മാരും നഗരവാസിവളും ജനപദവാസികളും കണ്ടു പെരിക വിസ്മയപ്പെട്ടു പറവിതും ചെയ്താർ. അതുനെരം മഹാരാജാവും സീതാദെവിയിപ്രകാരം ശപഥം ചെയ്യു

ന്നതും കെട്ടു കെട്ടിരിക്കുന്നെരം ഭൂമി പിളൎന്നൊരു സിംഹാസനരത്നം പുറപ്പെടുന്നതുമതിന്മെൽ സൎവ്വലൊകശരണ്യയാകുന്ന ഭൂമിദെവി വെളിച്ചപ്പെട്ടെഴുന്നരുളിയതും സീതാദെവിയെ പിടിച്ചു മടിയിലിരുത്തി മുറുകപ്പിടിച്ചാശ്ലെഷിക്കുന്നതുമുടനെ ഭൂമിയിലാമ്മാറു മറഞ്ഞെഴുന്നരുളുന്നതും കണ്ടു ചക്രവൎത്തിക്കു പൊറുക്കരുതാത ദുഃഖം പൊന്തു മൂൎച്ഛിച്ചു ദുഃഖമടക്കരുതാഞ്ഞു സ്വല്പനെരം മുറയിടുവിതും ചെയ്തു കണ്ണുനീരാൽ നനയപ്പെട്ട ശ്രീമുഖമുടയനായി മെല്ലെ മെല്ലെത്തളൎച്ചയെ പ്രാപിച്ചു ഇത്തിക്കൊണ്ടു ചമഞ്ഞു സിംഹാസനത്തിന്മെൽ യജ്ഞത്തിന്നു ദീക്ഷപൂകിയിരിക്കുന്നുയെന്നാലങ്ങിനെ ഇരിക്കുന്ന സിംഹാസനത്തിന്മെൽ നിന്നു വീഴുന്നുണ്ടൊയെന്നു തൊന്നുമാറു അവ്വളവിലൊരു ദണ്ഡു ണ്ടല്ലൊ യജ്ഞദീക്ഷക്കു കൈയിൽ പിടിച്ചിരിക്കെണ്ടുവൊന്നു, ആ ദണ്ഡുമൂന്നിപ്പിടിച്ചവ്വണ്ണമെ പ്രലാപിപ്പതും ചെയ്തു. എന്നെ കഷ്ടമെയെന്നുടെ ധൎമ്മപത്നിയെ ഞാൻ നൊക്കിയിരിക്കവെ കാണപ്പെടാതെ വന്നു ചമഞ്ഞുവല്ലൊ. ഇവളെ അഗ്നിപ്രവെശം ചെയ്യിച്ചു ശുദ്ധയാക്കി മഹാജനത്തിന്നുടെ വായടക്കി സംഗ്രഹിച്ചെന്നുടെ പ്രാണവല്ലഭയൊടും കൂടി സുഖിച്ചു വസിക്കാമെന്നു നിനച്ചിരിക്കുമളവിലിപ്രകാരമനുഭവം വന്നുകെന്നുമെന്നാലെന്നുടെ പ്രാണവല്ലഭയെ വെറിട്ടെങ്ങിനെ ഞാനിരിക്കുമാറുമെങ്ങിനെ പ്രാണനെ രക്ഷിക്കുമാറുമെന്നു നിനച്ചു പെരിക ദുഃഖിതനായിരിക്കുന്ന മഹാരാജാവിന്നു പൊറുക്കരുതാതെ തന്തിരുവടിയെ വലിഞ്ഞു പുറപ്പെട്ടു

ന്നൊരു കൊപം പൊന്നു മൂൎച്ഛിച്ചു ഭൂമിദെവിയെ
നൊക്കിയരുളിച്ചെയ്തു ചക്രവൎത്തി. എന്നുടെ പ്രാണ
വല്ലഭയെ നീയെന്നുടെ മുന്നിൽനിന്നു കൊണ്ടുപൊയ
തു നിനച്ചാൽ ഒട്ടുമെ പൊറുപ്പൊന്നുമല്ലായെന്നാലി
ക്കൊണ്ടുപൊയതിന്നു നിന്നൊടു വഴക്കെനിക്കുണ്ടായ
തെളുക്കയുമാമെന്നുടെ ദെവിയെ നീ കൊണ്ടുപൊയ
വണ്ണമെകൊണ്ടുവന്നു കാട്ടിത്തരികയും വെണമതു നീ
ചെയ്യാത പക്ഷമെങ്കിൽ നിണക്കൊരിക്കലുമൊരുക്ക
വുമില്ലായെന്നു വരുത്തുന്നുണ്ടു ഞാൻ മുന്നം ജനസ്ഥാ
നത്തു നിന്നു എന്നെ വഞ്ചിച്ചു കട്ടെടുത്തു കൊണ്ടു
പൊയ രാവണനെ നിഗ്രഹിപ്പാൻ സമുദ്രം ചിറകെ
ട്ടിക്കടന്നു സമുദ്രമദ്ധ്യഗതമായിരിക്കുന്ന ലങ്കയെ പ്രാ
പിച്ചു രാവണനെയും പുത്രന്മാരെയും ബന്ധുക്കളെയും
ബാന്ധവന്മാരെയും കൂടക്കൊന്നൊടുക്കി സീതയെ
വീണ്ടുകൊണ്ടെൻ ഞാനെന്നാലെന്നെ നിന്ദിച്ചെന്നു
ടെ ധൎമ്മപത്നിയെയെന്നുടെ മുന്നന്നുഞാൻ കണ്ടിരി
ക്കെക്കൊണ്ടുപൊയ ദെവിയെക്കൊണ്ടു വന്നു തരിക
യും വെണം. ആയതെന്നിയെ കൊണ്ടുവന്നു തരുന്നതി
ല്ലായെങ്കിൽ വരുണാസ്ത്രം പ്രയൊഗിച്ചു ഭൂമിയെന്നൊ
രു നാമമില്ലാതെ പൎവ്വതങ്ങളൊടുകൂടെ സമുദ്രമാക്കി
ക്കളയുന്നതുണ്ടു ഞാൻ. എന്നിപ്രകാരമരുളിച്ചെയ്തു
തൃക്കൺ ചുകന്നു കൊപിച്ചരുളുന്ന ശ്രീരാഘവചക്രവ
ൎത്തിയെക്കണ്ടു അംബരമാൎഗ്ഗെ വിമാനത്തിന്മെൽ സ
ൎവ്വദെവകളൊടുംകൂടി നിന്നരുളുന്ന ബ്രഹ്മന്തിരുവടി
യും നിരൂപിച്ചു ചക്രവൎത്തിയുടെ കൊപത്തെശ്ശമിപ്പി
പ്പാനെന്തൊരുപായമുള്ളതെന്നു നിരൂപിച്ചു പൊടുങ്ങ

നവെ വിമാനത്തിന്മെൽ നിന്നിറങ്ങി നൈമിശാര ണ്യം പ്രാപിച്ച യജ്ഞവാടമകംപുക്ക മഹാരാജശ്രീ ചക്രവൎത്തിയുടെ തിരുമുമ്പിലാമ്മാറെഴുനാരുളി മഹാ രാജാവെ നൊക്കിയരുളിച്ചെയ്തു ബ്രഹ്മന്തിരുവടി. മ ഹാനുഭാവനായുള്ളൊരു ജഗൽകൎത്താവെ സാക്ഷാൽ ശ്രീനാരായണമൂൎത്തിയല്ലൊ നിന്തിരുവടിയെന്നാൽ ദുഃഖിപ്പാനും ശൊകിപ്പാനുമൊട്ടും സംഗതിയുമില്ലാ പരമാൎത്ഥം നിരൂപിക്കുമ്പൊൾ. ശ്രീവൈഷ്ണവഭാവ ത്തെ നിരൂപിച്ചരുളവെണം ഭഗവാനെ. ത്രൈലൊ ക്യകണ്ടകനാകിയ രാവണൻ ദെവകളെയും മഹൎഷി മാരെയും പശുക്കളെയും ബ്രാഹ്മണരെയും ഉപദ്രവിക്ക കൊണ്ടു ഞാനും സകലദെവവൎഗ്ഗവും കൂടി ക്ഷീരാബ്ധി തീരത്തു വന്നു നിന്തിരുവടിയെ സ്തുതിക്കവിഷയമായി നിന്തിരുവടിയും വെളിച്ചപ്പെട്ടു കണ്ടതുനെരം ഞങ്ങ ളും തൊഴുതു നമസ്കരിച്ചറിയിപ്പൂതും ചെയ്തു. ദെവന്മാ രാലും ദാനവന്മാരാലും യക്ഷന്മാരാലും കിന്നരന്മാരാ ലും സിദ്ധവിദ്യാധരചാരണരാലും പന്നഗപക്ഷികളാ ലും മനുഷ്യരെന്നിയെ മററാരുമെന്നെക്കൊല്ലരുതെന്നു വരംകൊണ്ടാനിരാക്ഷസരാജാവു രാവണൻ. പിന്നെ മനുഷ്യൎക്കെ കൊല്ലാവിതെന്നു ഞങ്ങളറിയിപ്പൂതും ചെയ്തു. പിന്നെ സൂൎയ്യവംശാലങ്കാരസംഭൃതനാകിയ ദശരഥചക്രവൎത്തിയും പുത്രാൎത്ഥമായി യജ്ഞം ചെയ്യു ന്നൊനെന്നാൽ ദശരഥന്നു പുത്രനായവതരിച്ച രാവ ണനെക്കൊന്നു ഞങ്ങളെ രക്ഷിച്ചരുളവെണമെന്നറി യിച്ചകാലത്തു നിന്തിരുവടിയും പ്രീതിപെട്ടരുളി ച്ചെയ്തു ഞാനവ്വണ്ണം ചെയ്യുന്നുണ്ടെന്നും പിന്നെ ശ്രീ

ഭഗവതിയെ നൊക്കിയരുളിച്ചെയ്തു നിന്തിരുവടി. നീയും പൊയി ഭൂമിയിൽ പിറക്കണം, നിൻമൂലമായി ഞാൻ രാവണനെക്കൊല്ലുമാറായും വരണം. പിന്നെ സൂൎയ്യവംശത്തിങ്കൽ നിന്നാൽ സന്തതിയുണ്ടാക്കയും വെണമെന്നരുളിച്ചെയ്തുവല്ലൊ. എന്നാൽ സീതയായി അയൊനിജയായവതരിച്ചതും ശ്രീഭഗവതിയല്ലൊ. പിന്നെയവന്തിരുവടിയവതരിച്ച കാൎയ്യം സാധിച്ചൊട്ടക്കമൊയതിന്മുന്നമെ അയൊനിജയായി ജ്ജനിച്ചവളവിടയങ്ങു ലയിപ്പിതും ചെയ്തു സ്വൎഗ്ഗത്തെ പ്രാപിപ്പതും ചെയതാം. എന്നാൽ നിന്തിരുവടിയും സൃഷ്ടിസ്ഥിതിസംഹാരകൎത്താവാകുന്ന ശ്രീനാരായണസ്വാമിയല്ലൊ നിന്തിരുവടിയെന്നാൽ ശ്രീവൈഷ്ണവഭാവത്തെ ഒരു മുഹൂൎത്തകാലം നിരൂപിച്ചരുളവെണം സ്വാമിയെന്നാൽ നിന്തിരുവടിയവതാരം ചെയ്ത കാൎയ്യമെല്ലാം സാധിച്ചരുളിയല്ലൊ സ്വാമിയെനി കുറെക്കാലവും കൂടെ മാനുഷഭാവത്തൊടിരിക്കവെണം പിന്നെ സ്വൎഗ്ഗത്തെപ്രാപിച്ചരുളി ശ്രീഭഗവതിയൊടും കൂടിസ്സുഖിച്ചുരമിച്ചരുളുക സ്വാമിയെന്നരുളിച്ചെയ്തു മറഞ്ഞരുളി ബ്രഹ്മന്തിരുവടി. പിന്നെ ശ്രീരാഘവചക്രവൎത്തിയും മെല്ല മെല്ലെ കൊപമടക്കി ശ്രീവാല്മീകിമഹൎഷിയെ നൊക്കിയരുളിച്ചെയ്തു. ഭഗവാനെ നിന്തിരുവടിയാൽ ചമക്കപ്പെട്ട ശ്രീരാമായണചരിതമാറ കാണ്ഡവും പാടി കെട്ടെനല്ലൊ, ഉത്തരരാമായണവും പാടിക്കെട്ടുവല്ലൊ. ഇനി ഭവിഷ്യ രാമായണമുണ്ടല്ലൊ നിന്തിരുവടിയാൽ ചമക്കപ്പെട്ടതുമെന്നാലായതും പാടിക്കെൾപ്പാനിച്ഛിക്കുന്നെൻ.

ഏന്നാലിന്നുസമയമാകകൊണ്ടു നാളെയെതിരവെ വന്നു പാട്ടുകയും വെണമെന്നാലിന്നു ചെന്നു തങ്ങടെ തങ്ങടെക്കുള്ള പൎണ്ണശാലയെ പ്രാപിച്ചു വസിച്ചു നാളപ്പുലരുമ്പൊളെല്ലാവരുമെഴുന്നരുളുകയും വെണമെന്നരുളിച്ചെയ്തുവിടയും കൊടുത്തു പിന്നെ വസിഷ്ഠമഹൎഷിയൊടും മന്ത്രിവൎഗ്ഗത്തൊടും ഭ്രാതാക്കന്മാരൊടും കൂടി തന്തിരുവടിയുടെ പുത്രന്മാരാകിയ കുശലവന്മാരുടെ കൈയും പിടിച്ചു യജ്ഞശാലയിലാമ്മാറെഴുന്നരുളി വസിച്ചന്നുരാത്രികഴിഞ്ഞു പിററന്നാളെതിരവെ സഭയിലാമ്മാറെഴുന്നരുളി ചക്രവൎത്തി. അതുനെരം ശ്രീവാല്മീകിമഹൎഷിയും മററുള്ള മഹൎഷിമാരും ബ്രാഹ്മണരും രാജാക്കന്മാരും വാനരന്മാരും രാക്ഷസരുമെല്ലാരും വന്നൊത്തുകൂടിയതുനെരം ശ്രീവാല്മീകിമഹൎഷിയൊടരുളിച്ചെയ്തു ചക്രവൎത്തി. ഭഗവാനെ ഭവിഷ്യരാമായണകഥ പാട്ടുവാനരുളിച്ചെയ്കവെണമെന്നരുളിച്ചെയ്തുക്കെട്ടു അരുളിച്ചെയ്തു ശ്രീവാല്മീകിഭഗവാൻ. മഹാരാജാവെ ഭവിഷ്യരാമായണഗീതം പാട്ടുമ്പൊഠ പലർ കെഠക്കപ്പൊട്ടുവതു യൊഗ്യമല്ലാ, വസിഷ്ഠമഹൎഷിയും ബ്രഹ്മൎഷിമുഖ്യന്മാരും ഞാനും നിന്തിരുവടിയുമെ കെഠക്കാവിതെന്നരുളിച്ചെയ്തു പിന്നെ ജനവൎജ്ജ്യസ്ഥലത്തെ പ്രാപിച്ചു ഭവിഷ്യരാമായണകഥയും കുശലവന്മാർ പാട്ടുവിതും ചൈതാർ. പതിനായിരത്താണ്ടു ചക്രവൎത്തി രാജ്യപരിപാലനം ചൈതു പിന്നെ മാനുഷഭാവം വിട്ടു സകലലൊകശരണ്യനാകുന്ന വിഷ്ണുരൂപം സംഗ്രഹിച്ചു സ്വൎഗ്ഗലൊകം പ്രാപിപ്പൊളമുള്ള

ഭവിഷ്യരാമായണമാകുന്ന ശ്രീകഥയെപ്പാടി ഉപസം ഹരിപ്പൂതും ചെയ്താർ കുശലവന്മാർ. അതുകെട്ടു ബ്രഹ്മ ഷിമുഖ്യന്മാരും വളരെ പ്രീതിപെട്ടരുളുവിതും ചെ താർ. മുന്നം ബ്രഹ്മന്തിരുവടി നൂറായിരം ഗ്രന്ഥം ചമച്ചി തു. അതിനെ ബ്രഹ്മലൊകത്തുനിന്നനാഹം പാടിക്കെ ട്ടെനല്ലൊ. ഇപ്പൊഠം ശ്രീവാത്മീകിയാൽ ചമക്കപ്പെട്ട പ്രബന്ധരാമായണവും പാടിക്കെട്ടുവല്ലൊ. എന്നാൽ തങ്ങളിലെതുമൊരു ഭെദമെന്നിയെ രണ്ടും സൂക്ഷ്മ മൊത്തിട്ടിരിക്കുന്നിതുമെന്നരുളിച്ചെയ്തു പിന്നെ ശ്രീ രാഘവചക്രവൎത്തിക്കാശീൎവ്വാദമരുളിച്ചെയ്തു ബ്രഹ്മഷി മുഖ്യന്മാരും ബ്രഹ്മലൊകം നൊക്കിയെഴുനള്ളുവിതും ചെയ്താർ. പിന്നെയശ്വമെധം ചെയ്തൊടുക്കി അ ശ്വമെധത്തിന്നു യൂപത്തൊടു കെട്ടിയ കുതിരയെക്കൊ ണ്ടു ദെവകഠംക്കു പ്രീതി വരുമാറു അടുത്തവണ്ണം ഹൊ മിപ്പൂതും ചെയ്തു മഹഷികഠംക്കും ബ്രാഹ്മണൎക്കും പ്രീതി വരുമാറു ദക്ഷിണയും ചെയ്തു പിന്നെ കൎമ്മികഠംക്കും പരികൎമ്മികഠംക്കുമെടുത്തവണ്ണം ദക്ഷിണ ചെയ്തൊടു ക്കി പിന്നെ അവഭൃതസ്നാനവും ചെയ്തു വസിഷ്ഠമഹ ഷിയൊടരുളിച്ചെയ്തു ശ്രീരാഘവചക്രവൎത്തി. ഭഗവാ നെ ഞാൻ നൂറശ്വമെധം ചെയ്യണമെന്നു കല്പിച്ചിരി ക്കുന്നതെന്നാൽ അതിനെച്ചെയ്യിച്ചരുളവെണമെന്ന രുളിച്ചെയ്ത കാലത്തു ചക്രവൎത്തിയെ നൊക്കിയരുളി ച്ചെയ്തു വസിഷ്ഠമഹഷിയും. കെഠംക്ക മഹാരാജാവെ പത്തശ്വമെധം ചെയ്തു തൊണ്ണൂറു അശ്വമെധത്തി ന്നു വെണ്ടുന്ന ദാനവും ചെയ്വൂതാക. യാതൊരു കൃതവും ചെയ്യുന്നതും ദാനം ചെയ്വാനായിക്കൊണ്ടെ

ന്നാൽ തൊണ്ണൂറശ്വമെധത്തിന്നും ദാനം ചൈതു പത്തശ്വമെധം ചൈതു അതിനടുത്ത ദാനവും ചൈതാൽ നൂറശ്വമെധം ചൈതതിനൊടൊക്കുമെന്നിപ്രകാരം മഹൎഷിയരുളിച്ചെയ്യക്കെട്ടു ചക്രവൎത്തിയും തെളിഞ്ഞ മാനസനായി പിന്നെയുമൊമ്പതശ്വമെധം അടുത്തവണ്ണമെ ചൈതൊടുക്കി മഹാദാനവും ചൈതൊടുക്കിയെന്നാൽ പത്നീസഹിതനായി വെണമല്ലൊ യാതൊരു കൃതവും ചൈവാനതിനൊ സീതാദെവി മറഞ്ഞരുളിനാളല്ലൊ പിന്നെ മറെറാരുത്തിയെ വിവാഹം ചൈതതുമില്ലാ യജ്ഞം ചെയ്യുമ്പൊളെന്നാലൊരൊരൊ യജ്ഞത്തിന്നൊരൊരൊ സീതാദെവിയെ പൊൻകൊണ്ടവയവത്തൊടും കൂടച്ചമച്ചു അതതു യജ്ഞത്തിന്നപ്പൊളപ്പൊഠം ബ്രാഹ്മണൎക്കു പകുത്തു കൊടുപ്പിതുംചെയ്യും. ഇങ്ങിനെ യജ്ഞമെല്ലാം ചൈതൊടുക്കിത്തെളിഞ്ഞ മാനസനായി പിന്നെ സുഗ്രീവാദി വാനരന്മാരെ വിളിച്ചുകൊണ്ടു മധുരമായരുളിച്ചെയ്തു സംഭാവിച്ചു നീ നിന്നുടെ വാനരസൈന്യത്തൊടും കൂടി പൊയി കിഷ്കിന്ധയെ പ്രാപിച്ചു ധൎമ്മം പിഴയാതെ രാജ്യം പാലിച്ചു വസിക്കയെന്നരുളിച്ചെയ്തു വിടയും കൊടുത്തു, പിന്നെ ധൎമ്മാത്മാവാകിയ ശ്രീവിഭീഷണനെ വിളിച്ചു സംഭാവിച്ചു മധുരമായരുളിച്ചെയ്തു നീയും നിന്നുടെ രാക്ഷസസൈന്യത്തൊടും കൂടി പൊയി നിന്നുടെ കുലരാജധാനിയെ പ്രാപിച്ചു ധൎമ്മം പിഴയാതെ രാജ്യപരിപാലനം ചൈതു സുഖിച്ചു വസിക്കയെന്നരുളിച്ചെയ്തനുജ്ഞയും കൊടുത്തു, പിന്നെ മഹൎഷിമുഖ്യന്മാരെയും ബ്രാഹ്മണ

രെയും വലത്തുവെച്ചു നമസ്കരിച്ചു ഭവാന്മാരെ നിങ്ങളെല്ലാം നിങ്ങളുടെയാശ്രമം നൊക്കിയെഴുന്നരുളുവൊയാകായെന്നരുളിച്ചെയ്തനുജ്ഞയും കൊടുത്തു, പിന്നെ വസിഷ്ഠവാമദെവാദിപുരൊഹിതരൊടും ലക്ഷ്മണഭരതശത്രുഘ്നന്മാരൊടും പുത്രരൊടും സുമന്ത്രാദ്യമാത്യവർഗ്ഗത്തൊടും മിത്രബന്ധുബാന്ധവന്മാരൊടും കൂടി നൈമിശാരണ്യത്തിൽനിന്നു പുറപ്പെട്ടു സൂൎയ്യവംശാലങ്കാരസംഭൃതന്മാരാകിയ രാജാക്കന്മാരുടെ കുലരാജധാനിയാകിയ തിരുവയൊദ്ധ്യയെ പ്രാപിച്ചു വസിച്ചരുളുവിതും ചെയ്തു. പിന്നെ ശത്രുഘ്നകുമാരനെ നൊക്കിയരുളിച്ചെയ്തു ചക്രവൎത്തി. നീ പൊയി മധുരാപുരിയെ പ്രാപിച്ചു രാജ്യപരിപാലനം ചെയ്കയെന്നരുളി വിടയും കൊടുത്തു പിന്നെ പരിവാരജനപരിവൃതനായി രാജ്യപരിപാലനം ചെയ്തു സുഖിച്ചു വസിച്ചു ബ്രാഹ്മണരെയുംക്ഷത്രിയരെയും വൈശ്യരെയുംശൂദ്രരെയും അടുത്തവണ്ണം പരിപാലിച്ചു തങ്ങൾ തങ്ങളുടെ കൎമ്മങ്ങളിൽനിന്നു പിഴയാതെ നിൎത്തിസ്സുഖിച്ചു വസിച്ചരുളി ചക്രവൎത്തി. പിന്നെയൊ ചക്രവൎത്തിയുടെ രാജ്യപരിപാലനകാലത്തു അനാവൃഷ്ടിയില്ലാ ദുൎഭിക്ഷമില്ലായെങ്ങുമൊരുപദ്രവമില്ലാ ചൊരഭയമില്ലാ ബാലമരണമില്ലാ പരാന്നകാംക്ഷിതമില്ലാ പരദാരകാംക്ഷിതമില്ലാ അൎത്ഥനീക്കി വിളയിക്കമില്ലാ ജനങ്ങളന്യൊന്യംരഞ്ജിപ്പല്ലാതെ തമ്മിൽ സ്പൎദ്ധയുമില്ലാ. വൃക്ഷങ്ങൾ പുഷ്പിച്ചാലും കായിച്ചാലും അതിസമൃദ്ധമുണ്ടാം. തങ്ങളിലാൎക്കും യാചനവുമില്ലാ. സസ്യങ്ങളും ധനധാന്യങ്ങളും പെരിക പുഷ്ടിയുണ്ടായി ധൎമ്മശീലരായിസ്സുഖിച്ചു വസ്സിപ്പൂതും ചൈതാർ.

ഇപ്രകാരം രാജ്യം പുഷ്ടിവെപ്പിച്ച ചക്രവത്തി സുഖിച്ചു വസിക്കുംകാലം ശ്രീലക്ഷ്മണകുമാരനു ഊൎമ്മിള പെററിരിവർ കുമാരന്മാരുണ്ടാവിതും ചെയ്തു. അതിൽ മൂത്തവന്നു നാമധെയം തക്ഷകനെന്നും രണ്ടാമവന്നു നാമധെയം ഛത്രകെതുവെന്നും ഇങ്ങിനെ ഇരിവരുടെ നാമധെയം. പിന്നെ ശ്രീഭരതന്നു മാണ്ഡവിയാകുന്ന ധൎമ്മപത്നി പെററിരിവർ പുത്രന്മാരുളവാവിതും ചെയ്താർ. അതിൽ മൂത്തവന്നു നാമധെയം സുബാഹുവെന്നും രണ്ടാമവന്നു നാമധെയം ശൂരസെനനെന്നും പെർ. പിന്നെ മൂന്നാമതു ശത്രുഘ്നന്നുടെ ശ്രുതകീൎത്തിയാകുന്ന ധൎമ്മപത്നി പെററിരിവർ കുമാരന്മാരുളവാവിതും ചെയ്താർ. അതിൽ മൂത്തവന്നു നാമധെയം അംഗദനെന്നും രണ്ടാമവന്നു നാമധെയം ചന്ദ്രകെതുവെന്നും. ഇങ്ങിനെയെല്ലാവരുമായിസ്സുഖിച്ചിരിക്കുന്ന കാലത്തു കെകയവിഷയത്തിങ്കൽനിന്നു കെകയരാജാവു യുധാജിത്തിൻപൊക്കൽനിന്നു ഗമ്യനാകുന്ന മഹൎഷിയെഴുന്നരുളി തിരുവയൊദ്ധ്യയെ പ്രാപിച്ചതു കാലം ശ്രീരാഘവചക്രവൎത്തിയും മഹൎഷിയെ പൂജിച്ചു സംഭാവിച്ചരുളിയതുനെരം മഹൎഷിയുമരുളിച്ചെയ്തു. കെൾക്ക മഹാരാജാവെ സിന്ധുവിഷയത്തിങ്കൽ അനെകമായിരം ഗന്ധൎവ്വന്മാർ വന്നു പുക്കതുകൊണ്ടവരാൽ പെരിക ഉപദ്രവം ചെയ്തിട്ടു നാട്ടിലുള്ള ജനത്തിന്നു കുടിയിരിപ്പാൻ വിഷമമായിട്ടിരിക്കുന്നതെന്നാൽ അവരെ വെട്ടിക്കൊന്നു ഞങ്ങളെ രക്ഷിക്കവെണമെന്നരുളിച്ചെയ്തുക്കെട്ടു ശ്രീരാഘവചക്രവൎത്തിയും ഭരതനെ നൊക്കിയരുളിച്ചെയ്തു. ഭരതാ നീ പുത്ര

രൊടും കൂടപ്പോയി ഗന്ധൎവ്വന്മാരെക്കൊന്നു സിന്ധുവിന്റെ രണ്ടു ഭാഗത്തുമൊരൊ നഗരം ചമച്ചു നിന്റെ പുത്രരെയവിടെ കുടിയിരുത്തിപ്പൊരുവൊയാകായെന്നരുളിച്ചെയ്തു ആനതെർകുതിരകാലാളാകിയ പടയും കൊടുത്തു യാത്രയാക്കി നമ്മുടെ മാതുലനാകുന്ന യുധാജിത്തിന്റെ ഉപദ്രവം തീൎത്തുപൊരുകയെന്നു വിടകൊടുത്തരുളി ചക്രവൎത്തി. അതുനെരം ഭരതനും തന്റെ പുത്രരൊടും പടയൊടും കൂടി ശ്രീരാഘവചക്രവൎത്തിയെ വലത്തുവെച്ചു നമസ്കരിച്ചു തൊഴുതു വിടകൊണ്ടു പൊയി സിന്ധുവിങ്കൽ ചെന്നു പുക്കു ഗന്ധൎവ്വന്മാരെയടങ്ങക്കൊന്നൊടുക്കി രണ്ടു ഭാഗത്തും രണ്ടു നഗരവും ചമച്ചു ആനതെർ കുതിര കാലാളാകിയ പടയെല്ലാമിരിവൎക്കുമൊരുപൊലെ വെവ്വെറെ കൊടുത്തു നിങ്ങളിരിവരുമൊരിക്കലുമൊരു വിരൊധം വരാതെ ബുദ്ധിയൊത്തിരിപ്പിൻ മക്കളെയെന്നരുളിച്ചെയ്തു പിന്നെ ഐയാണ്ടവരൊടുകൂടിയവിടെ വസിപ്പൂതും ചെയ്തു പിന്നെ പൊന്നു തിരുവയൊദ്ധ്യാപുരി പുക്കു ശ്രീരാഘവചക്രവൎത്തിയെക്കണ്ടു നമസ്കരിച്ചു വൃത്താന്തമെല്ലാമറിയിച്ചു വസിപ്പൂതും ചെയ്താൻ ശ്രീഭരതകുമാരൻ. പിന്നെ വസിഷ്ഠമഹൎഷിയെനൊക്കിയരുളിച്ചെയ്തു ചക്രവൎത്തി. ഭരതകുമാരന്റെ പുത്രൎക്കു രണ്ടു നഗരവും രാജ്യവും ചമച്ചു കൊടുത്തെനല്ലൊയെനി ലക്ഷ്മണകുമാരന്റെ പുത്രരിരിവൎക്കുമെവിടെ രാജ്യം കൊടുക്കാവിതെന്നരുളിച്ചെയ്ത കാലത്തു അരുളിച്ചെയ്തു വസിഷ്ഠഭഗവാൻ. ഇവിടക്കു കെഴക്കൻദിക്കിൽ സമുദ്രതീരത്തുണ്ടുകനഖലമെന്നൊരു

ദെശമവിടയുള്ള കാട്ടാളരെക്കൊന്നു പാഴാക്കിക്ക ളയാതെ അവിടം കൊടുപ്പിതൊരുത്തനു, പിന്നെ പടിഞ്ഞാറെ സമുദ്രതീരത്തുണ്ടൊരു ദെശമവിടച്ചില മ്ലെച്ഛരിരിക്കയാലെ പാഴായിട്ടിരിക്കുന്നിതു അവരെ ക്കൊന്നവിടെ കൊടുക്കണമൊരുത്തനെന്നിപ്രകാരമ രുളിച്ചെയ്തു മഹഷിമുഖ്യൻ. അതു കെട്ടു ചക്രവത്തി യും ശ്രീലക്ഷ്മണകുമാരനെ വിളിച്ചുകൊണ്ടരുളിച്ചെ യ്തു. ലക്ഷ്മണാ നീ കിഴക്കെസ്സമുദ്രതീരത്തു പടയൊടും കൂടച്ചെന്നു കാട്ടാളരെക്കൊന്നു അഗതിയെന്നൊരു നഗരം ചമച്ചു തക്ഷകനെയവിടെ കുടിവെച്ചുറപ്പി ച്ചു പിന്നെ പടിഞ്ഞാറെ സമുദ്രതീരത്തും പടയൊ ടും കൂടച്ചെന്നു അവിടെയുള്ള മ്ലെച്ഛരെ കൊന്നൊ ടുക്കി ചന്ദ്രമതിയെന്നൊരു നഗരം ചമച്ചു അവിടെ ഛത്രകെതുവിനെ രാജാവാക്കിയിരുത്തിച്ചുറപ്പിച്ചു പൊരുകയെന്നരുളിച്ചെയ്തുകെട്ടു ശ്രീലക്ഷ്മണകുമാര നും പുറപ്പെട്ടാനതെർകുതിരകാലാളായ പടയൊടും പുത്രരൊടും കൂടപ്പൊയി കിഴക്കെ സമുദ്രതീരത്തെ പ്രാ പിച്ചു കാട്ടാളരെക്കൊന്നൊടുക്കി അഗതിയെന്നൊരു നഗരം ചമച്ചു തക്ഷകനെ കുടിയിരുത്തി രാജാവാക്കി യഭിഷെകം ചെയ്തു ആനതെർകുതിരകാലാളാകുന്ന പടയും കൊടുത്തു ഒരു സംവത്സരമവിടെ വസിച്ചു റപ്പിച്ചു പിന്നെ പടിഞ്ഞാറെ സമുദ്രതീരം പ്രാപിച്ചു മ്ലെച്ഛരെയെല്ലാം കൊന്നു അവിടെ ചന്ദ്രമതിയെ ന്നൊരു നഗരം ചമച്ചു ഛത്രകെതുവിനെകുടിയിരു ത്തി രാജാവാക്കി വാഴിച്ചു ആന തെർ കുതിരകാലാ ളാകിയ പടയും കൊടുത്തുറപ്പിച്ചു ഓരാണ്ടവിടയും

വസിച്ചു പിന്നെ അവിടെ നിന്നു പൊന്നു തിരുവ യൊദ്ധ്യാപുരി പുക്ക ശ്രീരാഘവചക്രവൎത്തിയെക്ക ണ്ടു നമസ്കരിച്ചു വൃത്താന്തമെല്ലാമറിയിച്ചു ശ്രീലക്ഷ്മ ണകുമാരനും.

പിന്നെ മഹാരാജാവുമട്ടത്തവണ്ണമെ ധൎമ്മത്താ ലെ രാജ്യപരിപാലനം ചെയ്തു പതിനൊരായിര ത്താണ്ടു കഴിഞ്ഞളവിലക്കാലത്തു ഇന്ദ്രാദിദെവകളെ ല്ലാരുമൊത്തു നിരൂപിച്ചു ഭഗവാൻ ശ്രീനാരയണസ്വാ മി ദശരഥന്നു പുത്രനായവതരിച്ചു അവതാരകാൎയ്യമെ ല്ലാം സാധിച്ചുവല്ലൊ എന്നാലെനി സ്വൎഗ്ഗത്തിനെ ഴുന്നള്ളിച്ചു കൊൾവാനെന്തൊരുപായമുള്ളതെന്നെല്ലാ രും കൂടിച്ചെന്നു ബ്രഹ്മന്തിരുവടിയെക്കണ്ടു തൊഴുതറി യിപ്പുതും ചെയ്താർ. ഭഗവാനെ പന്നഗശായീ പരമ്പു രുഷൊത്തമനാകിയ ശ്രീനാരായണമൂൎത്തി ദെവകളെ യും മഹൎഷിമാരെയും രക്ഷിപ്പാനായിക്കൊണ്ടു ദശരഥ പുത്രനായി ശ്രീരാമരൂപനായവതരിച്ചരുളിയല്ലൊ പിന്നെ അവതാരകാൎയ്യവും സാധിച്ചരുളിയെനി സ്വ ൎഗ്ഗത്തിനെഴുനള്ളിച്ചു കൊൾവാനുള്ളതിനെ ചിന്തിച്ചു കൊൾകവെണമെ സ്വാമിയെന്നവരുണൎത്തിച്ച കാല ത്തു ബ്രഹ്മന്തിരുവടിയും നിരൂപിച്ചു കാലനെ വിളിച്ചു കൊണ്ടരുളിച്ചെയ്തു. മഹാനുഭാവനായുള്ളൊവെ കാ ലാ നീ പൊയി ഭൂമിയിലാമ്മാറ തിരുവയൊദ്ധ്യാപു രിയിലകംപുക്ക ശ്രീരാഘവചക്രവൎത്തിയെക്കണ്ടുണ ൎത്തിക്കവെണമവതാരകാൎയ്യമെല്ലാം ചെയ്തുവല്ലൊ എ നി താമസിയാതെ സ്വൎഗ്ഗത്തിനെഴുന്നരുൾകവെണ

മെന്നറിയിക്കയെന്നു ബ്രഹ്മന്തിരുവടിയരുളിച്ചെയ്തു കെട്ടു ധമ്മരാജാവും ബ്രഹ്മന്തിരുവടിയെ തൊഴുതു പുറപ്പെട്ടു കാലനുമൊരു താപസവെഷമവലംബിച്ചു തിരുവയൊദ്ധ്യാപുരിയിലകംപുക്കു സഭാദ്വാരത്തിൽ ചെന്നു നിന്നവിടെ നിൽക്കുന്ന ശ്രീലക്ഷ്മണകുമാരനെ നൊക്കിച്ചൊല്ലുവിതും ചെയ്തു. കെൾക്ക ലക്ഷ്മണകുമാരാ ഞാനതിബലനാകുന്ന മഹഷിയയച്ചു വന്നെൻ. ചക്രവത്തിയെക്കണ്ടു മഹഷിയരുളിച്ചെയ്തയച്ച കാൎയ്യമെല്ലാം ചക്രവത്തിയെക്കണ്ടറിയിപ്പാൻ വന്നിതുമെന്നാൽ ആയതുകൊണ്ടു ലക്ഷ്മണാ നീ ചെന്നെന്നുടെ വരവിനെയറിയിക്കയെന്നു ചൊല്ലുകെട്ടു ശ്രീ ലക്ഷ്മണകുമാരനും അമ്മഹഷിയെ നമസ്കരിച്ചു പൊയി സഭാമണ്ഡപത്തിലിരുന്നരുളുന്ന ചക്രവത്തിയെക്കണ്ടു തൊഴുതറിയിപ്പുതും ചെയ്താൻ. മഹാരാജാവെയൊരു മഹഷിയുണ്ടു സഭാദ്വാരത്തിങ്കലെഴുന്നരുളി നിൽക്കുമതുമെന്നാലവന്തിരുവടി അതിബലനാകുന്ന മഹഷിയരുളിച്ചെയ്തയച്ചെഴുന്നരുളിപൊൽ നിന്തിരുവടിയെക്കണ്ടു ചില കാൎയ്യം പറയണ്ടതുണ്ടുപൊലെന്നു ശ്രീലക്ഷ്മണകുമാരൻ തൊഴുതറിയിക്കകെട്ടു ചക്രവത്തിയുമരുളിച്ചെയ്തു. നീ ചെന്നു മഹഷിയെ കൂട്ടിക്കൊണ്ടു വരികയെന്നു ചക്രവത്തിയരുളിച്ചെയ്യുകെട്ടു ലക്ഷ്മണകുമാരനും ചെന്നു മഹഷിയെ കൂട്ടിക്കൊണ്ടു സഭാമണ്ഡപത്തിലകത്തു പൂവിതും ചെയ്താൻ. അതു നെരം ചക്രവത്തിയും സിംഹാസനത്തിന്മെൽ നിന്നെഴുനീററു മഹഷിയെ നമസ്കരിച്ചു അൎഘ്യപാദ്യാചമനീയമായിരിക്കുന്ന പൂജാസാധനങ്ങളെക്കൊണ്ടും വ

ന്ദനനമസ്കാരാദികളെക്കൊണ്ടും പൂജിച്ചു മഹൎഷികൾ
ക്കിരിപ്പാൻ യൊഗ്യമായ സിംഹാസനം കൊടുത്തിരു
ന്നരുളിയപ്പോൾ ചക്രവൎത്തിയും മഹൎഷിയെ തൊഴു
തപ്രകാരമെ സിംഹാസനത്തിന്മെലിരുന്നരുളുവിതും
ചെയ്തു പിന്നെയരുളിച്ചെയ്തു ചക്രവൎത്തി. എന്തു
ഭഗവാനെയെഴുന്നരുളിയ കാൎയ്യമെന്നാലായതരുളി
ച്ചെയ്കയും വെണമെന്നരുളിച്ചെയ്തിതു കാലനാകുന്ന
മഹൎഷിയും. കെൾക്ക മഹാരാജാവെ ഞാനും നിന്തി
രുവടിയുമായി പരമരഹസ്യമായി പറയെണ്ടുമൊ
രു കാൎയ്യമാകയുമുണ്ടു, എന്നാലിപ്പോൾ സഭയിലുള്ള
ജനത്തെയെല്ലാരെയും പുറത്തു പറഞ്ഞാക്കി ലക്ഷ്മണ
നും കെളാതെ പറകയും വെണമത്രയുമല്ല നമ്മിൽ പ
റയുന്നെരമൊരുത്തൻ പൊലുംവന്നു കെൾക്ക താൻ
കാണ്ക താൻ ചെകിലപ്പൊഴവനെ വധിക്കവെണ
മെങ്ങിനെയിരിപ്പൊരു നിൎണ്ണയമുണ്ടെങ്കിലെ ഞാൻ പ
റയുന്നിതുമെന്നു മഹൎഷിയരുളിച്ചെയ്തു കെട്ടു ചക്രവൎത്തി
യും ഞാനവ്വണ്ണമെ ചെയ്യുന്നുണ്ടെന്നു പ്രതിജ്ഞയും
ചെയ്തെല്ലാരെയും പുറത്തുനിൎത്തി ലക്ഷ്മണനെ ദ്വാ
രത്തിങ്കൽ കാവലും നിൎത്തിയാരെയുമകത്തു കടത്താ
യ്കെന്നുമരുളിച്ചെയ്തു ചക്രവൎത്തി. അതുനെരം ശ്രീല
ക്ഷ്മണകുമാരനും ഗൊപുരദ്വാരത്തിങ്കലാരെയും കട
ത്താതെ കാവലുമായി നില്പിതും ചെയ്താൻ. പിന്നെ
മഹൎഷിയായി വന്ന കാലനും ചക്രവൎത്തിയൊടറിയി
പ്പൂതും ചെയ്താൻ. കെൾക്ക മഹാരാജാവെ ഞാന
തിബലനെന്നു ചൊല്ലിയതു ബ്രഹ്മന്തിരുവടിയെയെ
ന്നാൽ ബ്രഹ്മന്തിരുവടി ചൊല്ലാലിവിടെക്ക വന്നതു

മെന്നാൽ ഞാൻ യമധൎമ്മരാജാവെന്നറിക മഹാരാ ജാവെ. നിന്തിരുവടി സകലലൊകകൎത്താവാകുന്ന വിഷ്ണുഭഗവാനല്ലൊ എന്നാൽ മാനുഷഭാവംകൊണ്ടു തിരുവുള്ളത്തിലറിയാതെയിരിക്കുന്നതുമെന്നാലി ബ്ര ഹ്മന്തിരുവടിയരുളിച്ചെയ്തയച്ചവയെല്ലാം ഞാനെ ന്നുടെ മുഖംകൊണ്ടറിയിക്കുന്നെൻ മഹാനുഭാവനായു ള്ളൊവെയെന്നുണൎത്തിച്ചു പിന്നെയുമുണൎത്തിച്ചു കാല മുനി. എങ്കിലൊ മുന്നമെകാൎണ്ണവമായിരിക്കുന്ന കാല ത്തു നിന്തിരുവടിയുടെ നാഭിപത്മത്തിൽ നിന്നല്ലൊ ഞാനുമുളനായതും, പിന്നെ സൃഷ്ടികൎത്താവായെന്നെ ക ല്പിച്ചതും നിന്തിരുവടിയല്ലൊ. ഞാനുമിന്ദ്രാദിദെവക ളും കൂടി രാവണനെക്കൊന്നു ഞങ്ങളെ രക്ഷിപ്പാനും ദശരഥചക്രവൎത്തിക്കു പുത്രനുണ്ടാവാനും കാരണമായി നിന്തിരുവടി ദശരഥരാജാവിന്നു പുത്രനായി ശ്രീരാമ രൂപനായവതരിച്ചുവല്ലൊ, അവതാരകാൎയ്യവും സാ ധിച്ചു. എന്നാൽ സൎവ്വലൊകശരണ്യനാകുന്ന ശ്രീനാ രായണസ്വാമിയെന്നറിഞ്ഞടങ്ങുക ഭഗവാനെ. മുന്ന മെല്ലാനാളും ഞങ്ങളെ രക്ഷിപ്പാനായിക്കൊണ്ടോരൊ രൊ കാലത്തൊരൊരൊ ജാതി രൂപമായവതാരം ചെയ്തു രക്ഷിച്ചു കൊണ്ടുവല്ലൊ. മുന്നമിരണ്യകശി പുവെന്നൊരസുരരാജാവുളനായി ദെവകളെയും മഹ ൎഷിമാരെയും ബ്രാഹ്മണരെയുമുപദ്രവിച്ചുകൊള്ളുമവ നെന്നൊടു പക്ഷികളും മൃഗങ്ങളും മനുഷ്യരുമാരുമക ത്തുനിന്നും പുറത്തുനിന്നും ആകാശത്തുനിന്നും ഭൂമിയിൽ നിന്നും രാവും പകലും കൊല്ലരുതെന്നെയെന്നു വരം കൊണ്ടു പിന്നെയതു കാരണമായി നിന്തിരുവടി നര

സിംഹരൂപമായവതരിച്ചു രാവും പകലുമെന്നിയെ ആകാശത്തും ഭൂമിയിലും സംബന്ധിക്കാതെ ആയുധംകൊണ്ടുമല്ലാതെ സന്ധ്യാസമയമകത്തും പുറത്തുമല്ലാതെ ഉമ്മരപ്പടിമെലിരുന്നു തന്തിരുവടിയുടെ തുത്തുടമെൽ വെച്ചു കൂത്തു കൊടിയവനായി വജ്രസമമാകുന്ന നഖങ്ങളെക്കൊണ്ടിരണ്യകശിപുവിന്റെ ഹൃദയം കത്തിപ്പിളൎന്നു കുടൽമാലയെടുത്തണിഞ്ഞു ഞങ്ങളെ രക്ഷിച്ചരുളിയല്ലൊ ഭഗവാനെ. പിന്നെയവന്റെ വംശത്തിൽ മഹാബലിയെന്നൊരസുരൻ വന്നുളവായാനവൻ ത്രൈലൊക്യമെല്ലാം പറഞ്ഞു തനിക്കാക്കിക്കൊണ്ടു നടത്തി ഞങ്ങളെയെല്ലാമുപദ്രവിച്ചു വാഴുമളവിലവനൊരു യജ്ഞം ചെയ്യുമതുകാലം നിന്തിരുവടിയും കാശ്യപപ്രജാപതിയുടെ ഭാൎയ്യയാമദിതിവയററിലൊരു കുറമാണിയായവതരിച്ചു മഹാബലിയെച്ചെന്നു കണ്ടെനിക്കു പമതയിടുവാനെന്റെ കാൽക്കു മൂവടി ദെശം ഭൂമി തരവെണമെന്നിരന്നതുനെരം ധൎമ്മാത്മാവായ മഹാബലിയും പെരികച്ചിരിച്ചു ചൊൽവിതും ചെതാൻ. രാജ്യമെങ്കിലും ദ്രവ്യമെങ്കിലും യാചിച്ചുവെങ്കിൽ തരായിരിന്നു ആയെതെന്നിയെയൊരു പറമ്പെങ്കിലായതുവും പെരിക വെണ്ടുവൊന്നാകയുമുണ്ടു. ആയതുമെന്നിയെ മൂവടി ദെശമെ വെണ്ടുവെങ്കിലായതുതരാമെന്നു ചൊല്ലിയതുനെരം രണ്ടു ശ്രീപാദംകൊണ്ടു ധൎമ്മശീലനായ മഹാബലിയെക്കൊല്ലാതെ പാതാളലൊകത്താക്കി ഞങ്ങളെ രക്ഷിച്ചരുളിയല്ലൊ ഭഗവാനെ. പിന്നെ രാവണനെക്കൊൽവാനവതരിച്ചു രാവണനെക്കൊന്നു സൂൎയ്യവംശത്തിൽ സന്തതിയുമുണ്ടാക്കി

പതിനൊരായിരത്താണ്ടു രാജ്യം വാണു വസിച്ചു അവതരിച്ച കാൎയ്യമെല്ലാം സാധിച്ചു തിരുവവതാരത്തിൽ പറഞ്ഞ അവധിയുമണഞ്ഞിട്ടല്ലൊയിരിക്കുന്നതുമെന്നാലെന്നും തിരുവുടമ്പിനൊടെയെന്നും ചിലനാൾ മനുഷ്യവെഷത്തൊടെയിരിക്കുകയൊ തിരുവുള്ളമാകുന്നതു മായതെന്നിയെ മാനുഷമായിരിക്കുന്ന തിരുവുടമ്പിനൊടെ സ്വൎഗ്ഗത്തിനെഴുന്നരുളുകയൊ തിരുവുള്ളമാകുന്നതുമായതുമെന്നിയെ മാനുഷരൂപം മാററി വിഷ്ണുരൂപത്തെ സംഗ്രഹിച്ചു സ്വൎഗ്ഗത്തിന്നെഴുന്നരുളുകയൊ തിരുവുള്ളമാകുന്നതു സ്വാമി, കെവലം വിഷ്ണുഭഗവാൻ നിന്തിരുവടിയെന്നറിഞ്ഞരുളുക മഹാരാജാവെയെന്നു കാലൻ ചൊല്ലുന്നതിനെക്കെട്ടു ശ്രീരാഘവചക്രവൎത്തിയും പരമാൎത്ഥമായുള്ളതു തിരുവുള്ളത്തിലെറി തന്തിരുവടിയും നിരൂപിച്ചു ഞാൻ വിഷ്ണുവെന്നുള്ളതു നിൎണ്ണയിച്ചരുളിച്ചെയ്തു ചക്രവൎത്തി. ഞാനിത്രനാളും മനുഷ്യനെന്നു നിനച്ചിരിക്കുന്നതുമിപ്പൊൾ ഞാൻ വിഷ്ണുവെന്നു നിൎണ്ണയിച്ചറിവിതും ചെതെൻ. എന്നാലെനി സ്വൎഗ്ഗത്തിന്നു താമസിയാതെ പൊകുന്നുണ്ടെന്നിപ്രകാരം കാലമുനിയും ശ്രീരാഘവചക്രവൎത്തിയും കൂടിതമ്മിൽ പറഞ്ഞിരിക്കുന്ന സമയം ശ്രീദുൎവ്വാസാവായിരത്താണ്ടു നിരാഹാരനായിത്തപസ്സുചെയ്തു തപസ്സിൻെറ അവസാനത്തിങ്കൽ പൈയും ദാഹവും പെരുതാകയാലെവിടപ്പൊയാലെന്നുടെ പൈയും ദാഹവും കെട്ടുമാറു മൃഷ്ടമായി ഭൊജനം കിട്ടുമെന്നു നിരൂപിച്ചു മഹാരാജാവു ശ്രീരാഘവചക്രവൎത്തിയെച്ചെന്നു കണ്ടാൽ കിട്ടുമെന്നു നിൎണ്ണയിച്ചെഴുന്നരുളിത്തിരുവയൊദ്ധ്യാ

പുറിയിലകംപുക്കു സഭാദ്വാരത്തിങ്കലെഴുന്നരുളി ശ്രീലക്ഷ്മണകുമാരനെ നൊക്കിയരുളിച്ചെയ്തു ശ്രീദുർവ്വാസാവും. കെൾക്കാ ലക്ഷ്മണാ ഞാനായിരത്താണ്ടു നിരാഹാരനായിത്തപസ്സു ചെയ്തു തപൊവസാനകാലത്തു പൈയും ദാഹവും പെരുതാകകൊണ്ടു ശ്രീരാഘവച്ചക്രവൎത്തിയെക്കണ്ടാൽ മൃഷ്ടമായി ഭക്ഷിപ്പാൻ കിട്ടുമെന്നു നിനച്ചിവിടെക്കു വന്നിതുമെന്നാലെന്നുടെ വരവിനെ പെരിക വെഗം ചെന്നു ചക്രവൎത്തിയൊടറിയിക്കയെന്നു ദുർവ്വാസാവരുളിച്ചെയ്തുകെട്ടു തൊഴുതുണൎത്തിനാൻ ശ്രീലക്ഷ്മണകുമാരൻ. ചക്രവൎത്തിയകത്തടച്ചു മന്ത്രകാലമിപ്പൊളൊരു മുഹൂൎത്തസമയം പാൎക്ക സ്വാമിയെന്നുമായതല്ലായെങ്കിൽ അടിയൻ നിന്തിരുവടിക്കുവെണ്ടും ഉപദംശമമൃതമയമാകുംവണ്ണം ചെയ്വനെന്നു ലക്ഷ്മണനറിയിക്കക്കെട്ടു മഹൎഷിക്കു പൊറുക്കരുതാത കൊപം പൊന്നു മൂൎച്ഛിച്ചു തൃക്കണ്ണു കരിമിഴിയും വെണ്മിഴിയും തിരിച്ചറിയാതവണ്ണം ചുകന്നു തിരുവുടമ്പു വിറച്ചു വലിഞ്ഞു പുറപ്പെടുന്ന കൊപത്തൊടു മരുളിച്ചെയ്തു ശ്രീദുർവ്വാസവും. ഞാൻ തപൊവസാനകാലത്തു പൈയും ദാഹവും പെരുതായി വന്നനെരത്തുയെന്നുടെ പൈയും ദാഹവും നിരൂപിയാതെ മന്ത്രകാലം കഴിവൊളം ഞാനീവാതിക്കാൽ നിക്കണമെന്നല്ലൊ എന്നൊടു ലക്ഷ്മണൻ ചൊല്ലിയതെന്നാൽ ആയതൊട്ടും പൊരുന്നുവൊന്നുമല്ലാ. എന്നാൽ നിങ്ങളെല്ലാവരെയും കുടശ്ശപിച്ചു ഭസ്മമാക്കിക്കളെയുന്നതുണ്ടു ഞാനെന്നിങ്ങനെ കൊപിച്ചരുളുന്ന ശ്രീദുർവ്വാസാവെക്കണ്ടു നിരൂപിച്ചു ശ്രീലക്ഷ്മണകുമാരൻ. എന്തിപ്പൊഴിവിടെ

വെണ്ടതു ഞാനകത്തു പൂകുന്നതാകിലെന്നെ ചക്രവൎത്തി വെട്ടിക്കൊല്ലുമെന്നു വരുമല്ലൊ ഞാനകത്തു ചെന്നു ചക്രവൎത്തിയൊടു ചൊല്ലാതെയിരിക്കിൽ ഞങ്ങളെല്ലാരെയും വംശത്തൊടെ പടജ്ജനത്തൊടെ മന്ത്രിവൎഗ്ഗത്തൊടെയെല്ലാരെയും കൂടശ്ശപിച്ചു ശ്രീദുൎവ്വാസാവിന്റെ ശാപാഗ്നിയാൽ വെന്തു ഭസ്മമാമ്മാറവരുമല്ലൊ. എന്നാൽ വംശത്തൊടെ നശിക്കയെക്കാൾ ഞാനൊരുത്തൻ നശിക്കുന്നതു പെരിക യൊഗ്യമത്രെയെന്നു നിൎണ്ണയിച്ചു മഹൎഷിയൊടറിയിച്ചു ഭഗവാനെ ഞാനകത്തു ചെന്നു ചക്രവൎത്തിയൊടറിയിച്ചു വരുന്നെന്നു ചൊല്ലി വാതിക്കൽ മഹൎഷിയെ നിൎത്തിയകത്തു ചെന്നു ചക്രവൎത്തിയെക്കണ്ടുണൎത്തിച്ചാൻ ശ്രീലക്ഷ്മണകുമാരൻ. കെൾക്ക മഹാരാജാവെ ശ്രീദുൎവ്വാസാമഹൎഷിയുണ്ടല്ലൊ സഭാഗോപുരത്തിൽ എഴുന്നരുളി പൈയും ദാഹവും പെരുത്തു പൊറുക്കരുതാതെ ക്ലെശപ്പെട്ടിരിക്കുന്നു മഹാരാജാവെയെന്നു ലക്ഷ്മണൻ തൊഴുതുണൎത്തിക്കക്കെട്ടു ശ്രീരഘുവരച്ചക്രവൎത്തിയും നിരൂപിച്ചു പെരിക ദുഃഖിച്ചു ഞാനന്തകനൊടു പ്രതിജ്ഞ ചെയ്തിരിക്കുന്നുവല്ലൊ നമ്മിൽ പറയുന്നെരം നമ്മുടെ മുന്നിൽ യാവനൊരുത്തനെങ്കിലും ശ്രീലക്ഷ്മണനെങ്കിലും മുന്നിൽ വന്നുവെങ്കിൽ അവനെ കൊല്ലുന്നുണ്ടെന്നു സമയം ചെയ്തെനല്ലൊ, അപ്പൊൾ വന്നതു ലക്ഷ്മണനായിട്ടും വന്നുവല്ലൊ, എന്നാലെന്നുടെയനുജഭ്രാതാവെ ഞാൻ വെട്ടിക്കൊല്ലുമാറു വന്നുവല്ലൊ, എന്നാലായതു ഞാൻ ചെയ്യാഞ്ഞിലൊ പ്രതിജ്ഞാഭംഗം വരുമല്ലൊ എന്നിപ്രകാരം നിരൂപിച്ചു പെരിക ദുഃഖാൎത്തനായി പിന്നെ കാലനൊടരുളി

ചെയ്തു ചക്രവൎത്തി. നമ്മിൽ പറഞ്ഞവണ്ണമെ ചെയ്യുന്നുണ്ടെന്നരുളിച്ചെയ്തു കാലനെയരുളി യാത്രയാക്കുവിതും ചെയ്തു പിന്നെ പൊടുക്കനവെ സിംഹാസനത്തിന്മെൽ നിന്നെഴുനീററ സഭാദ്വാരം നൊക്കിയെഴുന്നരുളി ശ്രീദുൎവ്വാസാവെക്കണ്ടു വലത്തുവെച്ചു നമസ്കരിച്ചു തൊഴുതു വളര മിഴിച്ചു കുളിര നൊക്കി മധുരമായരുളിച്ചെയ്തു കൂട്ടിക്കൊണ്ടുപൊയാസ്ഥാനമണ്ഡപത്തിലാമ്മാറെഴുന്നരുളി ബ്രാഹ്മണൎക്കിരിപ്പാൻ യൊഗ്യമായിരിപ്പൊരു സിംഹാസനം കൊടുത്തിരുത്തി പിന്നെയൎഘ്യപാദ്യാചമനീയമായുള്ള പൂജാസാധനങ്ങളെക്കൊണ്ടും വന്ദനനമസ്കാരാദികളെക്കൊണ്ടും പൂജിച്ചു മഹൎഷിയുടെ നിയൊഗത്താലെ തൊഴുത പ്രകാരമെ തന്തിരുവടിയും സിംഹാസനത്തിന്മെലിരുന്നരുളി ശ്രീദുൎവ്വാസാവിനെ നൊക്കി മധുരമായരുളിച്ചെയ്തു ശ്രീരാഘവശ്ചക്രവൎത്തി. മഹാനുഭാവനായുള്ളൊവെ ഭഗവാനെ യാതൊരു കാൎയ്യമെന്നാൽ ചെയ്യെണ്ടുവതെന്നാലതിനെ എന്നൊടരുളിച്ചെയ്കയും വെണമെന്നു ചക്രവൎത്തി തൊഴുതറിയിക്കക്കെട്ടു അരുളിച്ചെയ്തു മുനിമുഖ്യൻ. ഞാനായിരത്താണ്ടു നിരാഹാരനായിത്തപസ്സു ചെയ്തു തപസ്സിന്നുടെയവസാനത്തിങ്കൽ പൈയും ദാഹവും പെരുക്കയാൽ വന്നു ഭവാനെക്കണ്ടാലപ്പൊഴെ ദിവ്യങ്ങളായി മധുരമായുള്ള ഉപദംശം മൃഷ്ടമായശിപ്പാൻ കിട്ടുമെന്നുറച്ചു വന്നതുമിവിടെക്കു ഞാനെന്നരുളിച്ചെയ്യക്കെട്ടു ചക്രവൎത്തിയും പെരിക പ്രീതിപെട്ടു രാജാൎഹമായുള്ള അന്നരാശികളെക്കൊണ്ടുമത്യന്തം മധുരമായി രമണീയമായി

രിക്കുന്ന ഉപദംശങ്ങളെക്കൊണ്ടും മൃഷ്ടമായി ഭുജിപ്പിച്ചു പൂജിപ്പൂതും ചെയ്തു മഹാരാജചക്രത്തി. അതുനെരം ശ്രീദുവ്വാസാവും പെരിക പ്രീതിപെട്ടു രാജാവെ നൊക്കിയരുളിച്ചെയ്തു. ഞാനനെകം കാലം തപസ്സുചെയ്തു പെരിക ക്ഷുത്തു വദ്ധിച്ചനെരമെവിടെച്ചെന്നാലെന്നുടെ ക്ഷുത്തൃഡ്ദാഹാദി തീക്കാമെന്നു നിനച്ചപ്പൊഠം തൊന്നി സൂൎയ്യവംശാലങ്കാരസംഭൂതനാകിയ ശ്രീരാഘവചക്രവത്തിയെച്ചെന്നു കണ്ടാലപ്പൊഴെ ഞാൻ നിനച്ചവണ്ണമെ മൃഷ്ടമായി ഭുജിക്കാമെന്നുറച്ചിവിടെ വന്നു നമ്മിൽക്കണ്ടനെരം ഞാൻ നിനച്ചവണ്ണം തന്നെ മഹാരാജാവെന്നെ മൃഷ്ടമായി ഭുജിപ്പിച്ചു പൂജിപ്പിതും ചെയ്താനെന്നാലെന്നും ഞാൻ തപസ്സുചെയ്വാൻ പൊകുന്നുമെന്നുമായിരത്താണ്ടു കൂടിയെനിയെ എനിക്കൊരു ഭക്ഷണവും വെണ്ടിയതുമില്ലായെന്നരുളിച്ചെയ്തു ചക്രവത്തിക്കാശീൎവ്വാദവും ചെയ്തു തിരുവയൊദ്ധ്യാപുരിയിൽ നിന്നു പുറപ്പെട്ടു തന്നുടെയാശ്രമം നൊക്കിയെഴുന്നരുളവിതും ചെയ്തു. പിന്നെയനന്തരം ശ്രീരാഘവചക്രവത്തിയും നിരൂപിച്ചു ഞാനെന്നുടെ ലക്ഷ്മണനെ വെട്ടിക്കൊല്ലുമാറ വന്നുവല്ലൊയെന്നു നിനച്ചു പെരിക ദുഃഖിച്ചു സഭാമണ്ഡപത്തിൽനിന്നു പുറപ്പെട്ടകംകൊയിലകം പുക്കി പെരിക ദുഃഖിതനായി നിനപ്പിതും ചെയ്തു. ഞാൻ കാലനൊടു പ്രതിജ്ഞചെയ്തതു നമ്മിൽ പറയുന്നെരമാരാകിലും വരികതാൻ കാണ്കതാൻ കെഠക്കതാൻ ചെയ്കിലവനെക്കൊല്ലണമെന്നു കാലൻ ചൊല്ലിയനെരമവനെ ഞാൻ കൊല്ലുന്നുണ്ടെന്നു പ്രതിജ്ഞ ചെയ്തതു നെരത്തു

വന്നതു ശ്രീലക്ഷ്മണകുമാരനായിട്ടും വന്നുവല്ലോ യെന്നാലെന്നുടെ പ്രാണനായിട്ടും തൊഴനായിട്ടും ഭ്രാതാവായിട്ടും പിന്നെയെന്നൊടുകൂടി സുഖദുഃഖമനുഭവിപ്പാനും പിന്നെ മററുംപല ഗുണവുമുണ്ടെററവുമങ്ങിറെയിരിക്കുന്നയെന്നുടെ ലക്ഷ്മണനെ ഞാൻ വെട്ടിക്കൊല്ലുമാറ വന്നുവല്ലോയെന്നാൽ ഞാനതു ചെയ്തില്ലായെങ്കിൽ പ്രതിജ്ഞാഭംഗം വരും, പ്രതിജ്ഞാഭംഗം വന്നാൽ ധമ്മം നശിക്കും, ധമ്മം നശിച്ചാൽ സകല പുരുഷാത്ഥങ്ങളും നശിക്കും, അതിനാലെ പരലൊക വിരൊധം വരും. പിന്നെയവനെ വെട്ടിക്കൊല്ലണമെന്നു നിനക്കിലെന്നാലാവൊന്നുമല്ലായെന്നിപ്രകാരം നിരൂപിച്ചു വെന്തു വെന്തുരുകുന്ന മാനസമുടയനായിമുറയിട്ടൊഴുകുന്ന കണ്ണുനീരാൽ നനയപ്പെട്ടു ശ്രീമുഖാരവിന്ദത്തൊടും കൂടെ സിംഹാസനത്തിന്മെൽ വിരണ്ടുവീണു പ്രലാപിക്കത്തുടങ്ങി ചക്രവത്തി. അതുനെരം ശ്രീലക്ഷ്മണകുമാരനുമകംകൊയിലകം പുക്കു ചക്രവത്തിയെച്ചെന്നു നമസ്കരിച്ചു ദുഃഖാത്തനായി ഭൂമിയിലാമ്മാറ കിടന്നരുളി മുറയിടുന്നു ചക്രവത്തിയെ തൊഴുതുണത്തിനാൻ ശ്രീലക്ഷ്മണകുമാരൻ. കെൾക്ക മഹാരാജാവെ നിന്തിരുവടിയെത്തും ദുഃഖിച്ചരുളല്ലാ സ്വാമിയെന്നുണത്തിക്കുമതുനെരം ശ്രീഭരതനും ധമ്മാത്മാവായ വസിഷ്ഠമഹഷിയും സുമന്ത്രാദി മന്ത്രിവീരന്മാരും ബന്ധുക്കളും ബാന്ധവന്മാരും മററുള്ളവരുമെല്ലാരുമകംകൊയിലകത്തു ചെന്നു ചക്രവത്തിയെ തൊഴുതു നില്പിതും ചെയ്താർ. അതുനെരം ദുഃഖാത്തനായി ഭൂമിയിലാമ്മാറ കിടന്നു മുറയിടുന്ന ചക്രവത്തിയൊടു

പിന്നെയുമുണൎത്തിച്ചിതു ലക്ഷ്മണകുമാരൻ. എൻവിഷയമായി നിന്തിരുവടി ദുഃഖിയാതെ തന്തിരുവടിയുടെ പ്രതിജ്ഞാഭംഗം വരാതെ അടിയത്തെ വെട്ടിക്കൊന്നു നിന്തിരുവടിയുടെ പ്രതിജ്ഞയെ രക്ഷിച്ചരുളുക മഹാരാജാവെയെന്നും, പിന്നെ സൂൎയ്യവംശാലങ്കാരസംഭൃതന്മാരായിരിക്കുന്ന രാജാക്കന്മാരെന്നുമൊരുത്തരുമൊരുനാളുമൊരു പ്രതിജ്ഞാഭംഗം വരുത്തിയവരുമില്ലാ, പ്രതിജ്ഞാഭംഗം വന്നാൽ ധൎമ്മം നശിക്കും, ധൎമ്മം നശിച്ചാൽ കീഴിൽ ചൈത തപസ്സും പുരുഷാൎത്ഥങ്ങളും നശിക്കും, പുരുഷാൎത്ഥങ്ങൾ നശിച്ചാൽ ഉഭയലോകപ്രാപ്തിയെന്നിയെ കരയെറിക്കൂടാത്ത നരകം പ്രാപിച്ചു ദണ്ഡിച്ചു മുടിയുമെന്നാലൊട്ടും സംശയിക്കാതെയെന്നെ വെട്ടിക്കൊന്നു സത്യമായിരിക്കുന്ന ധൎമ്മത്തെയും പ്രതിജ്ഞ ചൈതതു നിലനിറുത്തിക്കൊണ്ടരുളുവൊയാകായെന്നു ശ്രീലക്ഷ്മണകുമാരൻ തൊഴുതറിയിക്കക്കെട്ടു ചക്രവൎത്തിയും കണ്ണുനീരാൽ നനയപ്പെട്ടാർദ്രമായിരിക്കുന്ന ശ്രീമുഖത്തൊടുംകൂടി വിങ്ങി വിങ്ങി മുറയിട്ടുവണ്ണമെ അരുളിച്ചെയ്തു ചക്രവൎത്തി. എന്നുടെ ലക്ഷ്മണാ നിന്നെപ്പിരിഞ്ഞു ഞാനൊരു മുഹൂൎത്തകാലം പ്രാണനൊടെയിരിക്കുമാറെനിക്കൊട്ടുമാവൊന്നല്ലാ കുമാരാ, നീയെനിക്കൊരിക്കൽ ഭ്രാതാവായിട്ടുമൊരിക്കലെന്നുടെ തൊഴനായിട്ടുമൊരിക്കലെന്നുടെ ശിഷ്യനായിട്ടുമൊരിക്കലെന്നുടെ ഗുരുവായിട്ടുമൊരിക്കലെന്നുടെ ബന്ധുവായിട്ടുമൊരിക്കൽ കാൎയ്യാകാൎയ്യം കൂടി നിരൂപിക്കുമ്പൊൾ മന്ത്രിയായിട്ടുമെന്നുവെണ്ടാ യിങ്ങിനെയെല്ലാമിരിക്കുന്ന

നിന്നെപ്പിരിഞ്ഞിങ്ങിനെ ഞാനെന്നുടെ പ്രാണനൊടുമിരിക്കുന്നതൊട്ടുമാവൊന്നുമല്ലാ. എന്നിപ്രകാരമരുളിച്ചെയ്തു പ്രലാപിക്കുന്ന ചക്രവൎത്തിയെ നൊക്കിയരുളിച്ചെയ്തു വസിഷ്ഠമഹൎഷി. കെൾപ്പൂതാകാമഹാരാജാവെ വെട്ടിക്കൊല്ലുന്നതിനൊടൊക്കും മറയത്തു കളയുന്നതുമെന്നാൽ രണ്ടും സൂക്ഷ്മമൊത്തിട്ടിരിപ്പൂവെന്നുള്ളതിന്നു ശാസ്ത്രോക്തവിധിയുമുണ്ടു. എന്നാൽ ലക്ഷ്മണനെ വെട്ടിക്കൊല്ലവെണ്ടാ മറയത്തു കളഞ്ഞാൽ പൊരുമെന്നീവണ്ണം വസിഷ്ഠഭഗവാനരുളിച്ചെയ്തു കെട്ടു ചക്രവൎത്തി ഭഗവാനെയെനിക്കു ലക്ഷ്മണനെക്കളവൂയെന്നു നിനക്കിലതുമാവൊന്നല്ലായെന്നാലെന്നുടെ പ്രാണനെ ഞാൻ കളയുന്നതിനൊടൊക്കുമെ ലക്ഷ്മണനെക്കളയുന്നതും പിന്നെ കാലൻതന്നുടെ ബലം പെരികെ വിസ്മയമായിട്ടെ ഇരിക്കുന്നുതെന്നാലവൻ ചെയ്യുന്ന ബലമൊൎത്താലാരാലുമൊഴിക്കാവൊന്നല്ലായെന്നാലതുകൊണ്ടു ലക്ഷ്മണനെ ഉപെക്ഷിക്കുന്നെന്നരുളിച്ചെയ്തു ലക്ഷ്മണനെ നിനച്ചു നീള നീള നെടുതായി വീൎത്തു കണ്ണിൽനിന്നു ജലധാരയൊഴുകിയൊഴുകിക്കണ്ണുനീരൊടുംകൂടി ലക്ഷ്മണനെ നൊക്കിയരുളിച്ചെയ്തു ചക്രവൎത്തി. ലക്ഷ്മണാ നിന്നെക്കളഞ്ഞെൻ ഞാനെന്നുടെ ഭ്രാതാവല്ലായെന്നുടെ നാട്ടിന്നും നഗരത്തിന്നും ജനത്തിന്നും വസ്തുവഹകളെത്ഥത്തിന്നുമൊന്നിന്നുമൊരു സംബന്ധമിന്നു തുടങ്ങി നിണക്കില്ലെന്നരുളിച്ചെയ്തു ചക്രവൎത്തി. അതു കെട്ടു ശ്രീലക്ഷ്മണകുമാരനും മനസ്സാലെയെഴുന്നൊരു മഹാദുഃഖത്തെ ധൈൎയ്യംകൊണ്ടടക്കിയൊതുക്ക

ത്തൊടും മന്ദമന്ദം മഹാരാജചക്രവത്തിയെ വലത്തു വെച്ചു നമസ്കരിച്ചു തൊഴുതു വിടകൊണ്ടു പുറപ്പെട്ടെ ഞാനും വീണു മരിക്കുന്നുണ്ടു ഞാനെന്നു നിണ്ണയിച്ചു ത ന്തിരുവടിയുടെ കൊയിലകം പൂകാതെ ഗൊപുരവാതു ക്കൽ നിന്നു പുറപ്പെട്ടു സരയുവാകുന്ന നദീതീരം പ്രാ പിച്ചു സരയുവിൽ പെരിക ആഴമുള്ളൊരൊഴുക്കി നൊടും ചുഴിപ്പിനൊടും കൂടിയിരിക്കുന്നതിൻ നടുവിൽ ചെന്നിറങ്ങി മുഴകുവിതും ചെതാൻ. അതുനെരം അനന്തമൂത്തിയായി ശ്രീവൈഷ്ണവതെജസ്സിനാലൊരു കൂറ തനിക്കുമുണ്ടെന്നാലപ്രകാരമനന്തമൂത്തിരൂപമാ യി വൈകുണ്ഠത്തെ പ്രാപിപ്പുതും ചെതാൻ. അതു കെട്ടു ശ്രീലക്ഷ്മണകുമാരനുടെ ധമ്മപത്നിയാകിയ ഊ മ്മിളയും തന്നുടെ ഭത്താവു നീരിൽ പാഞ്ഞു മരിച്ചാ നെന്നു കെട്ടു നിരൂപിച്ചു ഞാനെന്നുടെ ഭത്താവിൻ സമീപത്തെ പ്രാപിപ്പനഗ്നിപ്രവെശംചെതെന്നു നി ണ്ണയിച്ചു മാംസപിണ്ഡത്തെ അഗ്നിപ്രവെശം ചെതു പെക്ഷിച്ചു വൈഷ്ണവത്തെ പ്രാപിച്ചരുളുവിതും ചൈ താൾ. അക്കാലത്തു ശ്രീരാഘവചക്രവത്തി ഉപെ ക്ഷിക്കയാൽ ശ്രീലക്ഷ്മണകുമാരൻ നീരിൽ പാഞ്ഞു മ രിച്ചാനെന്നെല്ലാടവും നിറഞ്ഞ വാത്തയാവിതും ചെതു.

പിന്നെ അനന്തരം ശ്രീരാഘവചക്രവത്തിയും ശ്രീ ലക്ഷ്മണകുമാരൻ നീരിൽ പാഞ്ഞു മരിച്ചാനെന്നുകെട്ടു മുർടറവ മരാമരം പൊരിഞ്ഞു വീണതുപൊലെ സിം ഹാസനത്തിന്മെൽ നിന്നുരുണ്ടു കിഴിലാമ്മാറ വീണു

വിരണ്ടു മുറയിട്ടവണ്ണമെ അരുളിച്ചെയ്തു മഹാരാജാവും. അയ്യൊയെന്നുടെ ഭ്രാതാവെ ലക്ഷ്മണായെന്നുടെ ബുദ്ധിദൊഷംകൊണ്ടു നിന്നെക്കളഞ്ഞെനല്ലൊയെന്നു മനസ്സാലെ നിനച്ചു പെരിക ദുഃഖിച്ചു പിന്നെയും നിനച്ചു ഭരതനു രാജ്യാഭിഷെകം ചെയ്തുറപ്പിച്ചുയാതൊരെടമെന്നുടെ ലക്ഷ്മണൻ വീണു മരിച്ചതെന്നാലവിടെ ഞാനും ചെന്നു മരിക്കുന്നുണ്ടെന്നുറച്ചു ഭരതനെ നൊക്കിയരുളിച്ചെയ്തു ചക്രവത്തി. എന്നുടെ ഭരതാ നീ രാജ്യപരിപാലനം ചെയ്തു സുഖിച്ചു വസിക്ക ഞാനെന്നുടെ ലക്ഷ്മണകുമാരൻ വീണു മരിച്ചു സരയൂനദിയിൽ വീണു മരിക്കുന്നെന്നു ചക്രവത്തിയരുളിച്ചെയ്തുകെട്ടു ശ്രീഭരതകുമാരനും കണ്ണുനീരാലെ ആർദ്രമാകുന്ന മുഖത്തൊടും കൂട തൊഴുതുണർത്തിപ്പൂതും ചെയ്താൻ. കെൾക്ക മഹാനുഭാവനായുള്ളൊവെ നിന്തിരുവടിയൊടു വെറിട്ടൊരു മുഹൂൎത്തകാലമൊരുത്തിയിൽ പൊലുമിരിപ്പൊരുത്തനല്ലാ അടിയത്തെയും കൂട്ടിക്കൊണ്ടു പൊമാറവെണമരുളിച്ചെവാനെന്നും പിന്നെ നിന്തിരുവടിയുടെ പുത്രരുണ്ടല്ലൊ മഹാസമത്ഥന്മാരായി വീൎയ്യപുരുഷരായി രാജ്യം ഭരിപ്പാൻ യൊഗ്യരായിരിക്കുന്നു എന്നാലവക്കു രണ്ടു പെക്കും രണ്ടു നഗരവും ചമച്ചു കൊടുത്തവരെയവിടെ രാജ്യാഭിഷെകം ചെയ്തു രാജ്യവുമത്ഥവും, പടയും പകുത്തു കൊടുത്തുറപ്പുവരുത്തുക, പിന്നെ തിരുവയൊദ്ധ്യാപുരിയാക്കും കൊടുക്കയും വെണ്ടായെന്നു ഭരതകുമാരനറിയിച്ചതുനെരം ചക്രവത്തിയും തെളിഞ്ഞ മാനസനായി തെക്കൊസലമാകുന്ന രാജ്യത്തു കുശാവതിയെന്നൊരു

നഗരം ചമച്ച കുശനെയവിടെ കുടിയെററി രാജാവാക്കിയഭിഷെകം ചെയ്തുറപ്പിച്ചു അറുപത്തിനാലക്ഷൌഹണിപ്പടയുണ്ടല്ലൊ സൂൎയ്യവംശാലങ്കാരസംഭ്രതന്മാൎക്ക അതിൽ മുപ്പത്തിരണ്ടക്ഷൌഹണിപ്പടയും എണ്മരമാത്യന്മാരുള്ളതിൽ നാലമാത്യന്മാരെയുമാന കുതിര ഭണ്ഡാരമെപ്പെർപ്പെട്ടതും പാതി കൊടുത്തു കുശനെയവിടെ കുടിയുറപ്പിപ്പൂതും ചെയ്തു. പിന്നെ വിന്ധ്യൻ പൎവ്വതത്തിന്ന വടക്ക ഉത്തരകൊസലത്തിങ്കൽ ശരാവതിയെന്നൊരു നഗരം ചമച്ച ലവനെയവിടെ കുടിയെററി രാജാവാക്കിയഭിഷെകം ചെയ്തുറപ്പിച്ചു പിന്നെ മുപ്പത്തിരണ്ടക്ഷൌഹണിപ്പടയുള്ളതുവും നാലമാത്യന്മാരുള്ളവരെയുമാനകുതിര ഭണ്ഡാരമെപ്പെർപ്പെട്ടതും പാതി കൊടുത്തവിടെ ലവനെ കുടിയുറപ്പിപ്പൂതും ചെയ്തു. എന്നിപ്രകാരമെല്ലാം നഗരവാസികൾ കെട്ടതു നെരം പൊടുങ്ങനവെ വന്നു മഹാരാജാവെക്കണ്ടു തൊഴുതു നമസ്കരിച്ചുണത്തിപ്പൂതും ചെയ്താർ. കെൾക്ക മഹാരാജാവെ നിന്തിരുവടിയെഴുനള്ളുന്നൊരത്തടിയങ്ങളും കൂട വിടകൊൾവാൻ തിരുവുള്ളമാകയും വെണമായതെന്നിയെ നിന്തിരുവടിയൊടു പിരിഞ്ഞാലെങ്ങിനെയടിയങ്ങളിവിടെ പൊറുക്കുന്നതെന്നാലായതുകൊണ്ടു ഞങ്ങളും കൂട വിടകൊള്ളുന്നു മഹാരാജാവെയെന്നു രാജ്യവാസികൾ തൊഴുതറിയിക്ക കെട്ടു മഹാരാജാവും പെരിക പ്രീതിപെട്ടെല്ലാരെയും വളര മിഴിച്ചു കുളിര നൊക്കി പിന്നെ ശ്രീഭരതനൊടരുളിച്ചെയ്തു ചക്രവൎത്തി. കെൾക്കാ ഭരതാ ശത്രുഘ്ന കുമാരനിതെതുമറിഞ്ഞിരിക്കയുമില്ലായെന്നാൽ ശത്രു

ഘ്നനങ്ങളെടമൊരു ദൂതനെയയച്ചു വരുവാൻ നിയൊഗിക്ക. പിന്നെ സൂൎയ്യാത്മജൻ സുഗ്രീവനങ്ങളെടത്തു കിഷ്കിന്ധക്കുമൊരു ദൂതനെയയച്ചവനെയും വരുവാൻ നിയൊഗിക്ക. ധൎമ്മാത്മാവാകിയ ശ്രീവിഭീഷണനങ്ങളെടത്തു ലങ്കയിലുമൊരു ദൂതനെയയച്ചു വരുവാൻ നിയൊഗിക്കയെന്നരുളിച്ചെയ്യുകെട്ടു ഭരതകുമാരനും ശത്രുഘ്നനങ്ങളെടത്തും സുഗ്രീവനങ്ങളെടത്തും ശ്രീവിഭീഷണനങ്ങളെടത്തും ദൂതരെ പറഞ്ഞു യാത്രയാക്കുവിതും ചെയ്താൻ. അതുനെരം ദൂതൻ ചെന്നു മധുരാപുരിയെ പ്രാപിച്ചു ശത്രുഘ്നകുമാരനെക്കണ്ടു വൃത്താന്തമെല്ലാമറിയിച്ചതുനെരം ശത്രുഘ്നകുമാരനും നിരൂപിച്ചു ശ്രീലക്ഷ്മണകുമാരനെ ചക്രവൎത്തിയുപെക്ഷിച്ചതുകാരണമായി ശ്രീലക്ഷ്മണകുമാരൻ വൈകുണ്ഠത്തെ പ്രാപിച്ചതും ചക്രവൎത്തി ശരീരമുപെക്ഷിച്ചു വൈഷ്ണവത്തെ പ്രാപിച്ചരുളുന്നതും കെട്ടു ഞാനും ചക്രവൎത്തിയെഴുന്നരുളുന്ന ദിക്കിന്നു കൂടപ്പൊകുന്നെന്നു നിൎണ്ണയിച്ചു തന്തിരുവടിയുടെ പുത്രരല്ലൊ അംഗദനും ചന്ദ്രകെതുവുമവരെ വിളിച്ചവരിരിവരെയും രാജാവാക്കിയഭിഷെകം ചെയ്തു മധുരാപുരിയാകുന്ന മഹാനഗരത്തിലാമ്മാറ അംഗദനെയധിപനാക്കിവെച്ചു പടയും ഭണ്ഡാരവുമാന കുതിരയിത്യാദിയെപ്പെർപ്പെട്ടതും പാതി കൊടുത്തുറപ്പിച്ചിരുത്തി പിന്നെയതിന്നു വടക്കു വൈദിശമെന്നൊരു നഗരം ചമച്ചു ചന്ദ്രകെതുവെയവിടെ കുടിയെററി പടയും ഭണ്ഡാരവുമാനകുതിരയിത്യാദിയെപ്പെർപ്പെട്ടതും പാതി കൊടുത്തു പിന്നെയിരിവരെയും വിളിച്ചു ചൊൽവിതും ചെയ്തു. പ

ത്രരെ നിങ്ങളിരിവരുമൊരിക്കലുമൊരുനാളും തങ്ങളിൽ വൈരം വരാതെ ഏകമനസ്സായി ബുദ്ധിയൊത്തു രാജ്യംവാണു സുഖിച്ചിരിപ്പിനെന്നു ചൊല്ലിത്തന്നുടെ ധർമ്മപത്നിയാകിയ ശ്രുതകീർത്തിയൊടുംകൂടി മധുരാപുരിയിൽനിന്നു പുറപ്പെട്ടു തിരുവയൊദ്ധ്യാപുരി പുക്കു ജെ്യഷ്ഠഭ്രാതാവാകിയ ശ്രീരാഘവചക്രവർത്തിയെക്കണ്ടു നമസ്കരിച്ചു പിന്നെ ശ്രീഭരതനെയും നമസ്കരിച്ചു നില്പിതും ചെയ്താൻ ശത്രുഘ്നകുമാരൻ. പിന്നെ സൂര്യാത്മജൻ സുഗ്രീവനാദിവാനരന്മാരും ദൂതൻ ചൊന്നതിനെക്കെട്ടു ശ്രീരാഘവചക്രവർത്തി വൈകുണ്ഠത്തിന്നെഴുന്നരുളുവാനൊരുമ്പെട്ടു നിന്നരുളുന്നെന്നു കെട്ടു പെരിക ദുഃഖിതനായിക്കണ്ണുനീരാൽ നനയപ്പെട്ടു മുഖത്തൊടുമുടയനായി യാതൊരു പ്രദെശത്തെന്നുടെ സ്വാമി ശ്രീരാഘവചക്രവർത്തിയെഴുന്നരുളുന്നുയെന്നാലവിടെ ഞാനും കൂടെപ്പൊകുന്നെന്നു നിർണ്ണയിച്ചു ബാലിപുത്രനാകിയ അംഗദനെ രാജാവാക്കിയഭിഷെകം ചെയ്തു പുത്രാ അംഗദാ നീ പിതൃപൈതാമഹമാകുന്ന വാനരരാജ്യം ധർമ്മംപിഴയാതെ പരിപാലിക്കായെന്നു ചൊല്ലിപ്പടയും ഭണ്ഡാരവും കാട്ടിക്കൊടുത്തു തങ്ങളുടെ കുലത്തിൻ മര്യാദമാകുന്ന മാലയുണ്ടല്ലൊ പണ്ടു ബാലി മരിക്കുന്ന നാറം സുഗ്രീവൻ കൈയിൽ കൊടുത്തതു അമ്മാലയുമെടുത്തംഗദനു കൊടുത്തു പിന്നെ തന്നുടെ മന്ത്രിപ്രവരനാകുന്ന ശ്രീഹനുമാനാദി ദെവാംശസംഭവന്മാരായി ദെവപുത്രമാർഗ്ഗമാകിയ വാനരശ്രെഷ്ഠന്മാരൊടും താരയൊടും കൂടി കിഷ്കിന്ധയിൽനിന്നു പുറപ്പെട്ടു തിരുവയൊദ്ധ്യാപുരി പുക്കു

ശ്രീരാഘവചക്രവത്തിയെക്കണ്ടു തൊഴുതു നമസ്കരിപ്പൂതും ചെയ്താർ. പിന്നെ സമുദ്രമദ്ധ്യഗതമായിരിക്കുന്ന ത്രികൂടപർവ്വതത്തിൻമുകൾപ്പരപ്പിലുണ്ടായ ലങ്കയിലിരുന്നു തപസ്സുചെയ്തു സുഖിച്ചിരിക്കുന്ന ശ്രീവിഭീഷണനും ദൂതൻ ചൊല്ലിയ മൊഴി കെട്ടു ശ്രീരാഘവചക്രവത്തി വൈകുണ്ഠലൊകത്തെക്കെഴുന്നള്ളവാനുടങ്ങുന്നൊന്നു കെട്ടു പെരിക ദുഃഖിതനായിക്കണ്ണുനീരാൽ ആർദ്രമാകുന്ന മുഖത്തൊടുംകൂടി രാക്ഷസപ്രവരന്മാരൊടും സാരമയാകുന്ന ഭാർയ്യയൊടും കൂട ലങ്കാപുരിയിൽനിന്നു പുറപ്പെട്ടു അംബരമാർഗ്ഗെ പൊന്നു തിരുവയൊദ്ധ്യാപുരിയെ പ്രാപിച്ചു ശ്രീരാഘവചക്രവത്തിയെക്കണ്ടു നമസ്കരിപ്പൂതും ചെയ്താൻ. അക്കാലത്തു ശ്രീരാഘവചക്രവത്തിയും സുഗ്രീവനെ നൊക്കിയും ശ്രീവിഭീഷണനെ നൊക്കിയുമരുളിച്ചെയ്തു. എടൊ മഹാനുഭാവന്മാരായുള്ളൊവെ സുഗ്രീവാ ശ്രീവിഭീഷണാ മുന്നമെല്ലാം സൂർയ്യവംശസംഭൂതന്മാരാകിയ രാജാക്കന്മാരെല്ലാം പതിനായിരത്താണ്ടു രാജ്യം പരിപാലിച്ചു പിന്നെ പുത്രൻപക്കൽ രാജ്യം തുടങ്ങിയെപ്പെർപ്പെട്ടതും കാട്ടിക്കൊടുത്തു പിന്നെ വനവാസത്തിന്നെഴുന്നരുളവിതും ചെയ്യും. അങ്ങിനെയല്ലൊ കീഴിൽ കെട്ടിട്ടുള്ളതും കണ്ടിട്ടുള്ളതുമെന്നാൽ ഞാനതല്ലയല്ലൊ പതിനൊരായിരത്താണ്ടു രാജ്യം പാലിച്ചു സുഖിപ്പൂതും ചെയ്തെൻ. വനവാസമെന്നു ചൊല്ലുന്നതു മുന്നമെ ചെയ്വൂതും ചെയ്തുവല്ലൊ. എന്നാലിപ്പൊളപെക്ഷിച്ചു സ്വർഗ്ഗത്തിന്നു പൊകുന്നിതുമെന്നാൽ നിങ്ങൾ നിങ്ങളുടെ രാജ്യത്തെപ്രാപിച്ചു പിതൃ

പൈതാമഹമാകുന്ന രാജ്യം ധൎമ്മത്താലെ പരിപാലിച്ചു സുഖിച്ചു വസിപ്പിതും ചെയ്വിൻ. എന്നിപ്രകാരം ശ്രീരാഘവച്ചക്രവൎത്തിയരുളിച്ചെയ്യക്കെട്ടു തൊഴുതപ്രകാരമെ നിന്നറിയിപ്പൂതും ചെയ്താൻ സുഗ്രീവനാകുന്ന വാനരശ്രേഷ്ഠൻ. കെൾക്ക മഹാരാജാവെ നിന്തിരുവടിയൊടുകൂടെയടിയനും കൂടി വിടകൊള്ളുന്നതെന്നാലതിനെതും വിരൊധമരുളരുതു മഹാരാജാവെയെന്നുണൎത്തി പിന്നെയുമുണൎത്തിച്ചാൻ സുഗ്രീവൻ. കെൾക്ക മഹാരാജാവെ അടിയൻ നിന്തിരുവടിയൊടുകൂട വിടകൊണ്ടാൽ രാജ്യമെല്ലാമനാഥമായിപ്പൊകുമെന്നു തിരുമനസ്സിലെറകയും വെണ്ടാ, രാജ്യകൎത്താവായംഗദനെയഭിഷെകം ചെയ്തു രാജാവാക്കിപ്പടയും ഭണ്ഡാരവുമെല്ലാം കൊടുത്തുറപ്പിച്ചു വിടകൊണ്ടതുമടിയൻ, എന്നപ്രകാരം സുഗ്രീവൻ ചൊല്ലക്കെട്ടരുളിച്ചെയ്തു ചക്രവൎത്തി. മഹാനുഭാവനായുള്ളൊവെ സുഗ്രീവാ നീയെന്നൊടുകൂടിപ്പൊരുന്നുണ്ടെന്നുതൊന്നുകിൽ എന്നൊടുകൂടിപ്പൊന്നാലുമെന്നരുളിച്ചെയ്തു ചക്രവൎത്തി. പിന്നെ ധൎമ്മാത്മാവാകിയ വിഭീഷണനും തൊഴുതുണൎത്തിപ്പൂതും ചെയ്താൻ. കെൾക്ക മഹാരാജാവെ അടിയനും നിന്തിരുവടിയൊടുകൂടി വിടകൊള്ളുന്നെന്നാൽ അതിനെതും വിരൊധമായരുളല്ലാ സ്വാമിയെന്നു ശ്രീവിഭീഷണൻ തൊഴുതറിയിക്കക്കെട്ടു ഒട്ടു മന്ദസ്മിതം ചെയ്തരുളി ചക്രവൎത്തി. എന്നുടെ തൊഴാ വിഭീഷണാ നിണക്കെന്നൊടുള്ള ഭക്തിയും സ്നെഹവും നീ ചെയ്തൊരുപകാരവും നിരൂപിക്കുമ്പൊൾ നീയെന്നൊടുകൂട

പ്പൊരുവാൻ യൊഗ്യമായിട്ടിരിക്കുന്നിതുമെങ്കിലുമാ വൊന്നല്ലായല്ലൊ ശ്രീവിഭീഷണാ. ഞാനെന്നുടെ ദാരാപഹാരിയായിരിക്കുന്ന രാവണനെയും പുത്രമിത്ര ബാന്ധവന്മാരെയും കൂട അടങ്ങക്കൊന്നു എന്നുടെ പരിഭവത്തെക്കളഞ്ഞു സീതയെ വീണ്ടുകൊള്ളാമെന്നു ഞാൻ നിർണ്ണയിച്ചു സമുദ്രതീരം പ്രാപിച്ചു നിന്നനെരം നിന്നുടെ ഭ്രാതാക്കന്മാരെയും രാജ്യത്തെയുമുപെക്ഷിച്ചെന്നെ വന്നു കണ്ടനെരം രാവണൻ ജീവിച്ചിരിക്കുന്നൊരമവനെ ബഹുമാനിയാതെ നിന്നെ ലങ്കാനാഥനായഭിഷെകം ചെയ്തെനായതു നിനച്ചുകൊൾ നീ ശ്രീവിഭീഷണാ. ചന്ദ്രാദിത്യന്മാരുള്ള കാലത്തുമാകാശഭൂമിയുള്ള കാലത്തും മൽകീർത്തിയുള്ള നാളും ലങ്കാരാജ്യം വാണു സുഖിച്ചിരിക്ക നീയെന്നല്ലൊ ഞാൻ പ്രതിജ്ഞചൊല്ലിയഭിഷെകം ചെയ്തുമെന്നാല പ്രതിജ്ഞാഭംഗം വരുമല്ലൊ നിന്നെക്കൂട്ടിക്കൊണ്ടുപൊയാൽ. നീയെന്നൊടുകൂടി പൊരരുതെന്നു വെച്ചുമല്ലായെന്നാൽ നിന്നുടെ രാക്ഷസവൎഗ്ഗത്തൊടും കൂടിപ്പൊയി ലങ്കയെ പ്രാപിച്ചു ധൎമ്മം പിഴയാതെ രാജ്യം പരിപാലനംചെയ്തു സുഖിച്ചു തപസ്സൊടും വസിക്ക മൽസഖെ ശ്രീവിഭീഷണായെന്നുമരുളി തൃക്കണ്പാൎത്തു നിന്നരുളുമതുനെരം ശ്രീഹനുമാനും പ്രീതിപെട്ടു ഭക്തിയൊടും നിരൂപിച്ചാനെന്നെ സ്വാമി സ്വൎഗ്ഗത്തിന്നു കൂട്ടിക്കൊണ്ടുപൊകുമൊ ആയതെന്നിയെ വെറുത്തരുളിച്ചെയ്കയൊയെന്നു നിനച്ചു ദുഃഖിച്ചു ധാരമുറിയാത കണ്ണുനീരൊടും കൂടി മലിനമായി നിൽക്കുന്ന ശ്രീഹനുമാനെ വളര മിഴിച്ചു കുളിര

നൊക്കിയരുളിച്ചെയ്തു ചക്രവൎത്തി. കെൾക്ക മഹാനുഭാവനായുള്ളൊവെ ശ്രീഹനുമാനെ നിന്നുടെ മനസ്സിലു ള്ളസങ്കടം ഞാനറിഞ്ഞിരിക്കുന്നുവല്ലൊ, ഞാനും കൂടെ സ്വൎഗ്ഗത്തിന്നു വരുന്നെന്നു ചൊല്ലിയാൽ കൂട്ടിക്കൊണ്ടു പൊകയില്ലെന്നു നിനച്ചല്ലൊ സന്താപത്തൊടും കൂട നിൽക്കുന്നതെന്നു തൊന്നുന്നു നിന്നുടെ മുഖഭാവം കണ്ടാൽ. എന്നാലെന്നൊടുകൂടി വന്നു കഴികയില്ലെന്നും നിന്നെ ഞാൻകൂട്ടിക്കൊണ്ടുപൊകയില്ലെന്നിട്ടുമല്ലായെ ന്നാലായതു കെൾക്കാ മഹാമതെ മാരുതാത്മജാ. ഇബ്ര ഹ്മപ്രളയം കഴിഞ്ഞാൽ പിന്നെത്തെ ബ്രഹ്മപട്ടം നിണ ക്കാകുന്നുവല്ലൊ. എന്നാലായതുകൊണ്ടു നീ പൊയി ശമധനമാകുന്ന പൎവ്വതത്തിൻ താഴ്വരയിൽ ചെന്നു തപ സ്സു ചൈതിരിക്കാ. പിന്നെയെന്നെയൊരിക്കലും മ റക്കാതെ സ്നെഹവിശ്വാസബഹുമാനത്തൊടും കൂടി നിരൂപിച്ചിരിക്കയും ചൈകാ. ആയതെന്നിയെ ഞാൻ നിന്തിരുവടിയെപ്പിരിഞ്ഞാലെന്നുടെ ശരീരം കൊണ്ടെന്തു ഫലമെനിക്കെന്നല്ലൊ നിന്നുടെയുള്ളി ലിപ്പൊളെന്നാലായതിന്നൊരുപായവും ചൊല്ലിത്തരു ന്നതുമുണ്ടു ഞാൻ. യാതൊരരങ്ങസ്ഥാനത്തു നിന്നെ ന്നുടെ കഥാചരിതങ്ങൾ ഭക്തിയൊടുംകൂടി ചൊല്ലി സ്തുതിച്ചും പ്രശംസിക്കയും ചെയ്യുന്നതെന്നാലവിടെ നീ ചെന്നു എന്നുടെകഥകൾകെട്ടു സുഖിച്ചുവസിച്ചുകൊൾ കയെന്നു ശ്രീഹനുമാനെ നൊക്കിയരുളിച്ചെയ്തു ചക്ര വൎത്തി. പിന്നെ ജാംബവാനാദി ദെവകളുടെ പുത്രന്മാ രാകിയ വാനരശ്രെഷ്ഠന്മാരെല്ലാരും തൊഴുതറിയിപ്പു തും ചൈതാർ. മഹാനുഭാവനായുള്ളൊവെ മഹാ

രാജാവെ അടിയങ്ങളെല്ലാരും നിന്തിരുവടിയൊടുകൂടി സ്വൎഗ്ഗത്തിന്നു വിടകൊള്ളുന്നതെന്നാലായതിന്നെതും വിരൊധമരുളരുതു ഭഗവാനെയെന്നു തൊഴുതുണൎത്തിക്കെട്ടു മഹാരാജശ്ചക്രവൎത്തിയും ദെവാംശസംഭവന്മാരായിരിക്കുന്ന വാനരന്മാരെ തൃക്കണ്പാൎത്തു വളരമിഴിച്ചു കുളിര നൊക്കി മധുരമായരുളിച്ചെയ്തു ചക്രവൎത്തി നിങ്ങളെല്ലാരുമെന്നൊടുകൂടി സ്വൎഗ്ഗത്തിന്നു പൊരുവിനെന്നുമരുളിച്ചെയ്തു. പിന്നെ തിരുവയൊദ്ധ്യാനഗരവാസികളെല്ലാരുമൊത്തുവന്നു ചക്രവൎത്തിയെക്കണ്ടു നമസ്കരിച്ചു തൊഴുതറിയിപ്പുതും ചൈതാർ. കെൾക്ക മഹാരാജാവെ നിന്തിരുവടിയെഴുനെള്ളുന്നെരമടിയങ്ങളെല്ലാരും കൂട വിടകൊള്ളുന്നു മഹാരാജാവെയതിനെതും വിരൊധമരുളാതെ കൂട്ടിക്കൊണ്ടെഴുനെള്ളവെണം സ്വാമി, നിന്തിരുവടിയെപ്പിരിഞ്ഞാലിന്നഗരംകൊണ്ടും അടിയങ്ങളുടെ പ്രാണങ്ങളെക്കൊണ്ടും വെണ്ടുവൊന്നില്ലായെന്നറിയിച്ചു ഭക്തിയൊടും കൂടിത്തൊഴുതറിയിക്കുന്ന നഗരവാസികളെ പെരിക പ്രീതിപെട്ടു മധുരമായരുളിച്ചെയ്തു ചക്രവൎത്തി. എടൊ നഗരവാസികളെ നിങ്ങളെല്ലാവരുമിത്രനാളുമെന്നൊടുകൂടി സ്സുഖദുഃഖമനുഭവിച്ചു ജനമല്ലൊ എന്നാലിന്നിങ്ങളാരും ദുഃഖിയാതെ സ്വൎഗ്ഗത്തിന്നെന്നൊടുകൂടിപ്പൊന്നാലുമെന്നരുളിച്ചെയ്തു പിന്നെയത്രയുമല്ല സൎവ്വപ്രാണികളായിരിക്കുന്ന ജന്തുക്കളെല്ലാം പക്ഷി പാമ്പാന ഇരമ്പാദികളായുള്ള ജന്തുക്കളെല്ലാരുമെന്നൊടുകൂടി പൊരുവിനെന്നുമരുളി പിന്നെ പുരൊഹിതനായി ഗുരുവായിരിക്കുന്ന വസിഷ്ഠമഹൎഷിയെ നൊക്കിയരുളിച്ചെയ്തു.

ഭഗവാനെ ഞാൻ സ്വൎഗ്ഗലൊകത്തു മഹാപ്രസ്ഥാനം ചെയ്യുന്നുതെന്നാൽ ഞാനിവിടെ പൂജിച്ച വളൎത്തിയൊരു അഗ്നിഹൊത്രം മുമ്പിലെഴുനെള്ളിച്ചരുളവെണം. വാജപെയശാസ്ത്രമതുവുമെഴുനെള്ളിച്ചരുളവെണം. പ്രസ്ഥാനസമയം പാവനമായിരിക്കുന്ന മന്ത്രങ്ങളെയും വെദങ്ങളെയും മുമ്പിൽനിന്നും പിന്നാലെ നിന്നു മുഴച്ചരിക്കെണം. ക്ഷെത്രങ്ങൾ തൊറും മഹൊത്സവങ്ങളെ ഘൊഷിക്കവെണം. നഗരവാസികൾ മാൎഗ്ഗമടിച്ചു തളിക്കയും വെണമെന്നരുളിച്ചെയ്തമതുനെരം തിരുവയൊദ്ധ്യാനഗരവാസികളായിരിക്കുന്ന നാരിമാരും നരന്മാരൊത്തു കൂടി മാൎഗ്ഗമെല്ലാമടിച്ചു തളിച്ചൊരെടമൊഴിയാതെ വഴിതൊറും പുരവാതിൽതൊറും തൊരണങ്ങളും തൂക്കി കൊടിക്കൂറകളും നാട്ടിയൊരൊരൊ പുരംതൊറമടിച്ചു തളിച്ചു വാതിൽ തൊറും നിറമെറം മണിവിളക്കുകളും തൂക്കി സ്നെഹവും ചെൎത്തഗ്നിയും കൊളുത്തി ജ്വലിപ്പിച്ചു പിന്നെ രാജ്യമൊരെടമൊഴിയാതെ മംഗലയൊഗ്യങ്ങളായുള്ള പഞ്ചവാദ്യങ്ങളെക്കൊണ്ടൊരൊരൊ ദെശംതൊറും തിങ്ങി മുഴങ്ങികെൾക്കായിതതുനെരം നിൎമ്മലരായി സുശീലരായി ഉത്തമരായിരിക്കുന്ന ജനങ്ങളെല്ലാരുമൊത്തു പറഞ്ഞുതുടങ്ങുവിതും ചെയ്താർ. നമ്മുടെ സ്വാമിയാകിയ ശ്രീരാഘവചക്രവൎത്തി തമ്പിമാരൊടും മാതൃക്കളൊടും കൂടി ശരീരമുപെക്ഷിച്ചു സ്വൎഗ്ഗത്തിന്നെഴുന്നരുളുന്നൊന്നു കെട്ടതെന്നാൽ നാമെല്ലാരുമൊത്തു ചെന്നു കാൺമൂതെന്നു നിൎണ്ണയിച്ചു ചെന്നു മംഗലമായിരിക്കുന്ന ഗീതങ്ങളെക്കൊണ്ടൊരൊരുത്തരുടെ അഭ്യാ

സംപൊലെ ചൊല്ലിസ്തുതിച്ചു ഭക്തിപൂരെണ നില്ലി
 തും ചെയ്താർ. അതുനെരം തിരുവയൊദ്ധ്യാനഗര
ങ്ങളിലുള്ള ദെവാലയങ്ങൾതൊറമലങ്കാരയൊഗ്യമാ
കുംവണ്ണം മഹൊത്സവങ്ങളെക്കൊണ്ടുഘൊഷിപ്പുതും
ചെയ്താർ. ഇപ്രകാരം തിരുവയൊദ്ധ്യാരാജ്യം തൊ
റമൊരെടമൊഴിയാതെ മംഗലവാദ്യഘൊഷഗീതസ്തു
തികളെക്കൊണ്ടു ഘൊഷമാകുംവണ്ണം തിങ്ങി മുഴങ്ങി
പ്പൊങ്ങി കെൾക്കാകുമതുനെരം ശ്രീരാഘവചക്രവത്തി
യും കാഷായവസ്ത്രവും ധരിച്ചു നിന്നതു കണ്ടു സവ്വ
ജനങ്ങളും ശ്രീനാരായണമൂത്തിയെന്നറിഞ്ഞു തൊഴുതു
നമസ്കരിച്ചു നില്ലിതും ചെയ്താർ. അതുനെരം ചക്ര
വത്തിയും കിരീടമകുടകടകാദ്യലങ്കാരകണ്ഠലാഭരണ
ങ്ങളെക്കൊണ്ടുമലങ്കരിച്ചു ശൊഭിച്ചതെതു പ്രകാരമെ
ന്നാലായതുമുദയകാലത്തു ഉദയപവ്വതത്തിന്മെൽ നി
ന്നു സഹസ്രകിരണന്മാരൊരുമിച്ചുദിച്ചു പരന്നതുപൊ
ലെ പെരിക ശൊഭിച്ചരുളി മഹാരാജശ്രീ ചക്രവത്തി.
അതുനെരം ചക്രവത്തിയുടെ പിന്നാലെ കാഷായവ
സ്ത്രവും ധരിച്ചു ദീക്ഷപുക്കി നില്ലിതും ചെയ്താർ ഭരത
ശത്രുഘ്നന്മാർ. അതുനെരം ചക്രവത്തിയും തന്റെ തൃ
ക്കൈകൊണ്ടു കുശയും പിടിച്ചു തിരുവയൊദ്ധ്യാപുരി
ക്കു കിഴക്കെ ഗൊപുരത്തിൽ കിഴക്കെ വാതിലൂടെ നി
ന്നു പുറപ്പെട്ടു കിഴക്കെ ബ്രാഹ്മണമുഖ്യന്മാരുടെ മഹാ
പെരുന്തരുവൂടെ കിഴക്കുനൊക്കിയെഴുന്നരുളുമതുനെരം
വസിഷ്ഠാദിമഹഷിമുഖ്യന്മാരും ബ്രാഹ്മണപ്രവരന്മാരും
മുമ്പിലും പിമ്പിലുമെഴുന്നരുളി പരമരഹസ്യമായി
രിക്കുന്ന മന്ത്രങ്ങളും ചതുവ്വെദങ്ങളുമുച്ചരിച്ചു ശ്രീരാമ

ഭദ്രസ്വാമിയുടെ കൂട പരിവാരമായെഴുന്നരുളത്തുടങ്ങു വിതും ചെയ്താർ. പിന്നെ ശ്രീരാഘവചക്രവത്തിയും മനസ്സുകൊണ്ടു മന്ത്രമുച്ചരിച്ചു മഹഷിമാരൊടും ബ്രാഹ്മണരൊടും ഭ്രാതാക്കന്മാരൊടും മാതൃക്കളൊടും ശ്രീഭരതന്റെ ധമ്മപത്നിയൊടും ശത്രുഘ്നന്റെധമ്മപത്നിയൊടും നഗരവാസികളൊടും രാജ്യവാസികളൊടും സൂൎയ്യാത്മജൻ സുഗ്രീവനൊടും താരയൊടും ബ്രഹ്മപുത്രനായിരിക്കുന്ന ജാംബവാനൊടും ദെവാംശസംഭവന്മാരായിരിക്കുന്ന വാനരശ്രെഷ്ഠന്മാരൊടും കൂടി കളകളമാകുംവണ്ണം തിരുവയൊദ്ധ്യാപുരിക്ക ഒന്നര യൊജന കെഴക്കകെത്തു സരയുവാകുന്ന പുണ്യനദിയുടെ പുണ്യതീരത്തെഴുന്നരുളിയതുനെരം പുണ്യനദികണ്ടു തിരുമനസ്സുകൊണ്ടു നിരൂപിച്ചു ചക്രവത്തി. ബ്രഹ്മന്തിരുവടിയുടെ മനസ്സുകൊണ്ടു നിരൂപിച്ചു ശ്രീകൈലാസപവ്വതത്തിന്മെൽ നിറഞ്ഞു വഴിഞ്ഞു നിന്നൊഴുകുമാറു നിമ്മിച്ചുണ്ടാക്കിയ മാനസസരസ്സിന്റെ പുണ്യജലത്തിൻ പൂണ്ണശൊഭ കണ്ടു നിന്നരുളുന്ന ശ്രീരാഘവചക്രവത്തിയെ അംബരമാൎഗ്ഗെ വിമാനത്തിന്മെൽ വന്നു നിന്നരുളുന്ന ദെവരാജാവിന്ദ്രനും ദെവകളും ബ്രഹ്മന്തിരുവടിയും യക്ഷന്മാരും ഗന്ധവ്വന്മാരും സിദ്ധവിദ്യാധരചാരണരും ഗുഹ്യകന്മാരും മററു വിമാനചാരികളായുള്ളവരെല്ലാം വന്നു നിറഞ്ഞു ശ്രീരാഘവചക്രവത്തിയുടെ തിരുവുടമ്പിന്മെൽ നന്ദനംവനത്തിലെ ദിവ്യപുഷ്പങ്ങൾ കൊണ്ടു വഷിച്ചു വഷിച്ചു സ്തുതിച്ചു നിന്നതുനെരം പത്മയൊനിയും ശ്രീരാഘവചക്രവത്തിയുടെ തിരുമുമ്പിൽനിന്നു ദണ്ഡനമസ്കരിച്ചു

തൊഴുതറിയിപ്പൂതും ചെയ്താൻ. കെൾക്ക മഹാരാജാവെ സ്വാമി നിന്തിരുവടി കെവലം വിഷ്ണുഭഗവാനാകുന്നതും മുന്നം രാവണനെന്ന ദുഷ്ടാത്മാവു ദെവകളെയും മഹൎഷിമാരെയും ബ്രാഹ്മണരെയും പശുക്കളെയുമുപദ്രവിക്കകൊണ്ടു ഞങ്ങളെല്ലാവരുമൊത്തു ശ്രീപാൽക്കടൽതീരം പ്രാപിച്ചു നിന്തിരുവടിയെസ്തുതിക്കപ്പെട്ടതുനെരം നിന്തിരുവടിയും ദയാശീലനായി പ്രത്യക്ഷനായരുളിച്ചെയ്തതും ചെയ്തു. നിങ്ങളെല്ലാവരുമെന്തിപ്പൊളിവിട വന്നുവെന്നും നിങ്ങൾക്ക വെണ്ടും വരത്തെ വരിച്ചുകൊൾവിനെന്നുമരുളിച്ചെയ്കക്കെട്ടു ഞങ്ങളും തൊഴുതുണൎത്തിപ്പൂതും ചെയ്തുവല്ലൊ. നിന്തിരുവടി സൂൎയ്യവംശാലങ്കാരസംഭൂതനാകിയ ദശരഥരാജാവിന്നു പുത്രനായവതരിച്ചു രാവണനെക്കൊന്നു ഞങ്ങളെ രക്ഷിച്ചു പിന്നെ പതിനൊരായിരത്താണ്ടു രാജ്യപരിപാലനം ചെയ്തു പിന്നെ സ്വൎഗ്ഗത്തിന്നെഴുന്നരുളവെണം ഭഗവാനെയെന്നു ഞങ്ങളുണൎത്തിക്കകൊണ്ടുവിനാൽ ദശരഥചക്രവൎത്തിക്ക പുത്രനായവതരിച്ചു നിന്തിരുവടിയവതാരകാൎയ്യമെല്ലാം സാധിച്ചരുളിയല്ലൊ. എനിയൊട്ടും വൈകാതെ മാനുഷമാകുന്ന തിരുവുടമ്പുപെക്ഷിച്ചു നിജമാകുന്ന വൈഷ്ണവരൂപമവലംബിച്ചു പെരിക വെഗം വൈകുണ്ഠനിവാസസ്ഥലത്തെക്കെഴുന്നരുളവെണം ഭഗവാനെയെന്നു ബ്രഹ്മന്തിരുവടി തൊഴുതറയിക്കക്കെട്ടു ശ്രീരാഘവചക്രവൎത്തിയും പെരിക പ്രീതിപെട്ട മാനസമുടയവനായി രണ്ടു തൃക്കൈകൊണ്ടും ശ്രീഭരതനുടെയും ശത്രുഘ്നകുമാരനുടെയും കൈപിടിച്ചു സരയുവാകുന്ന പുണ്യനദിയിലിറങ്ങി

രാജ്യവാസികളെയും നഗരവാസികളെയും മററുള്ളവരെയെല്ലാവരെയും വളര മിഴിച്ചു കുളിര നൊക്കിക്കടാക്ഷിച്ചു പിന്നെ സൂൎയ്യാത്മജൻ സുഗ്രീവനെയും ജാംബവാനാദിവാനരശ്രേഷ്ഠന്മാരെയും തിരുവയൊദ്ധ്യാനഗരവാസികളായ സ്ത്രീപുമാന്മാരെയും ആന ഇറമ്പു പക്ഷിപാമ്പാദിയായുള്ള സൎവ്വപ്രാണികളെയും പീയൂഷമാകുംവണ്ണം കുളിര നൊക്കിയരുളിച്ചെയ്തു ചക്രവൎത്തി. നിങ്ങളെല്ലാവരുമിന്നദിയിലിറങ്ങി മുഴുകുവിനെന്നരുളിച്ചെയ്യുക്കെട്ടു മൊദമൊടവരെവരുമതുനെരമന്യൊന്യം കൈപിടിച്ചു ചക്രവൎത്തിയൊടൊരുമിച്ചു മുഴുകിനിവൃന്നതുനെരമവരെല്ലാം വിഷ്ണുപാൎഷദന്മാരായവതരിപ്പൂതും ചെയ്താർ. ശ്രീഭരതൻ ചക്രരൂപനായും ശത്രുഘ്നകുമാരൻ ശംഖരൂപനായും വിഷ്ണുഭഗവാന്റെ രണ്ടുഭാഗത്തും കണ്ടനെരമിന്ദ്രാദിദെവകളും മഹൎഷിമാരും മററു വിമാനചാരികളെവരും ബ്രഹ്മന്തിരുവടിയുമെല്ലാരുമൊരുമിച്ചു വിഷ്ണുഭഗവാന്റെ തിരുമുമ്പിൽ ചെന്നു ദണ്ഡനമസ്കാരം ചെയ്തു തൊഴുതു ചതുൎവ്വെദങ്ങളെച്ചൊല്ലി സ്തുതിച്ചു കൂട്ടിക്കൊണ്ടു പൊയി സ്വൎഗ്ഗത്തിനെഴുന്നരുളുവിതും ചെയ്താർ. അതുനെരം ബ്രഹ്മലൊകവും സ്വൎഗ്ഗലൊകവുമൊരെടമൊഴിയാതെ ശംഖദുന്ദുഭിപടഹപണവഢക്കാകാഹളാദി നാദങ്ങളെക്കൊണ്ടു മുഴങ്ങിത്തിങ്ങി നിറഞ്ഞു വഴിഞ്ഞു കൊണ്ടക്കാകയും ദെവകളൊരുമിച്ചു പെരിമ്പറയടിച്ചു ഘൊഷിച്ചും പുഷ്പവൃഷ്ടി ചെയ്തും അപ്സരസ്ത്രീകളെല്ലാം നൃത്തങ്ങളെക്കൊണ്ടു ഘൊഷിച്ചും തുംബുരുനാരദന്മാർ മംഗലവാദ്യങ്ങളെച്ചൊല്ലി സ്തുതിക്കയും വീണാവെണുക്ക

ളെക്കൊണ്ടു വിനൊദിക്കയുമിപ്രകാരമെല്ലാം മംഗലവാദ്യസ്തുതികളെക്കൊണ്ടലംകൃതമായിരിക്കുന്നെരം സ്വൎഗ്ഗത്തിന്നെഴുന്നരുളി ഭൊഗിശയനനായി വസിപ്പുതും ചെയ്താൻ വെദത്തിൻകാതലായി സൎവ്വലൊകശരണ്യനായിരിക്കുന്ന വിഷ്ണുഭഗവാൻ.

എന്നിപ്രകാരം ശ്രീവാല്മീകിമഹൎഷി കുശലവന്മാൎക്കുപദെശപ്പെട്ട ശ്രീരാമായണകഥയെ ബ്രാഹ്മണക്ഷത്രിയവൈശ്യശൂദ്രനെന്നിന്നാലുവൎണ്ണത്തിലും വിശെഷിച്ചു ബ്രാഹ്മണൻ ഭക്തിയൊടും നിത്യം ചൊല്ലിക്കൊള്ളുകിൽ വെദശാസ്ത്രനിപുണനായും സൎവ്വജ്ഞനായും വരും പിന്നെ ക്ഷത്രിയൻ ചൊല്ലുകയും കെൾക്കയും ചെയ്കിൽ രാജ്യത്തിലെതുമനൎത്ഥം കൂടാതെയും ധൎമ്മാത്മാവായും ബുദ്ധിശക്തിയുക്തനായും വരും. പിന്നെ വൈശ്യൻ ചൊല്ലുകയും ചൊല്ലിക്കയും ചെയ്കിൽ ധൎമ്മാത്മാവായും ധനവാനായും നിൎമ്മലനായും വരും. പിന്നെ ശൂദ്രൻ ഭക്തിയൊടും നിത്യമായിച്ചൊല്ലുകയും ചൊല്ലി കെൾക്കയും ചെയ്കിൽ രണനിൎഭയനായും വീൎയ്യവാനായും ബുദ്ധിമാനായും ഗുണവാനായും ധനവാനായും സൎവ്വജ്ഞനായും പൂതനായും വരും. പിന്നെ രൊഗാൎത്തൻ കെൾക്കിൽ രൊഗമകന്നു അവ്യാധിതനായും വരും. പിന്നെ ശത്രുവൎദ്ധിതൻ കെൾക്കിൽ ശത്രു നശിച്ചു സുഖിതനായും വരും. പിന്നെ സ്ത്രീകൾ കെൾക്കിൽ ഭൎത്തൃസുഖവും പുത്രസന്തതിസമ്പത്തും വരും. പിന്നെ അലസൻ കെൾക്കിൽ അലസി നീങ്ങിസ്സുഖിതനായും വരും. പിന്നെ പശു കെൾക്കിൽ

പെരിക പാലുണ്ടായും വരും. പിന്നെ പ്രാണികൾ കെൾക്കിൽ അതിനതിനുള്ള അഭിപ്രായം സാധിക്കും. പിന്നെ ചൊല്ലിയവക്കും ചൊല്ലിച്ചവക്കും കെട്ടവക്കും കെൾപ്പിച്ചവക്കും ചൊല്ലണമെന്നു നിനക്കുന്നവക്കും ജന്മജന്മാന്തരങ്ങളിൽ ചെയ്ത പാപങ്ങളെപ്പെർപ്പെട്ടും നശിച്ചു നിൎമ്മലനായും വരും. അത്രയുമല്ലാ അവസാനകാലത്തു സങ്കടമെന്നിയെ മരിച്ചു സൎവ്വലൊകശരണ്യനായിരിക്കുന്ന ഭഗവാൻ പന്നഗശായിയായിരിക്കുന്ന വിഷ്ണുനാരായണസ്വാമിയുടെ ശ്രീപാദാരവിന്ദത്തൊടെ ചെരുമവരെന്നു ശ്രീഗുരുവരുളിച്ചെയ്തു കെൾപ്പുതുമുണ്ടു.

ഇതി ഉത്തരരാമായണകഥാസാരം ശ്രീവാല്മീകി മഹൎഷി കുശലവന്മാൎക്കുപദെശം ചെയ്തുപഠിക്കപ്പെട്ടു.

ശ്രീരാമായ നമഃ

യാദൃശം ലിഖിതം ദൃഷ്ട്വം താദൃശം ലിഖിതം മയാ
യദിയുക്തമയുക്തം വാ മമ ദൊഷൊ ന വിദ്യതെ.

കൊല്ലം ആയിരത്തെഴാമാണ്ടു ചിങ്ങശ്ശനി മീനവ്യാഴം
കക്കടകമാസം 17-ാംനു- കളരിവാളുക്കൽ വട
ക്കെ ഇല്ലം വൈകുണ്ഠനാമധെയൻ പിടാരര
ചൊല്ലാൽ കരുവെള്ളര കരുവാച്ചെരി
പടിഞ്ഞാറെക്കരക്കണ്ണൻ എഴുതി
തീൎത്ത പുസ്തകമിദം
സമാപ്തം.

ശുഭമസ്തു ശ്രീഗുരുവെ ശരണം.

കരകൃതമപരാധം ക്ഷന്തുമൎഹന്തി സന്ത:

അരവിന്ദബന്ധുസുതസൊദരനഗ്രജൻെറ
സഖിവൈരിശിഷ്യരിപുതാതനെവെന്നവൻെറ
പിതൃതാതതാതപിതൃതാതസുതാരി തൻെറ
നയനാംബുജൻെറ ചരണാംബുരുഹം നമാമി.

രാമം ദശരഥം വിദ്ധി മാം വിദ്ധി ജനകാത്മജാം
അയൊദ്ധ്യാമടവീം വിദ്ധി ഗച്ഛ താത യഥാസുഖം.

മൽഗുരുവെ ശരണം.

സമാപ്തം.

